# കലാകൗമുദി

മാർച്ച് 3, 1996 **1068** വില : 7 രൂപ






















മാർക്സിസ്റ്റ് പാർട്ടിയുടെ സമുന്നത നേതാവും നിസ്വാർത്ഥ രാഷ്ട്രീയത്തിന്റെ മാതൃകയുമായ ശ്രീ. ഇ.കെ. നായനാരുമായി നടത്തിയ ഒരു കൂടിക്കാഴ്ചയുടെ റിപ്പോർട്ട്






















മുഖചിത്രം : 1. ഇ.കെ. നായനാർ
(ഫോട്ടോ : ശ്രീ. അനിൽ ഭാസ്കർ)
2. ബാലചന്ദ്രൻ ചുള്ളിക്കാട്
ഡിസൈൻ : ശ്രീ ഭട്ടതിരി

## പി.എച്ച്. വൈദ്യനാഥ അയ്യർ

കലാകൗമുദി ലക്കം 1066, 1067-ൽ പ്രസിദ്ധീകരിച്ച പി.എച്ച്. വൈദ്യനാഥയ്യരുമായുള്ള ഉണ്ണിക്കൃഷ്ണൻ, ശ്രീകണ്ഠപുരത്തിന്റെ അഭിമുഖം തീർത്തും സന്ദർഭോചിതമായി. നമ്മുടെ നാട്ടിലെ വൈദ്യുതി പ്രതിസന്ധി പരിഹരിക്കാനുള്ള തീർത്തും ലളിതമായ നിർദ്ദേശങ്ങളാണ് അയ്യരുടേത്.

വൈദ്യുതിക്കമ്മി സംസ്ഥാനത്തെ ബാധിക്കാനിടയുണ്ടെന്ന കാര്യം മുൻകൂട്ടിക്കാണാനുള്ള ഉൾക്കാഴ്ചപോലുമില്ലാത്തവരാണ് നമ്മെ ഭരിക്കുന്നത് എന്നു വേണമല്ലോ ഇപ്പോഴത്തെ സ്ഥിതിയിൽനിന്നൂഹിക്കാൻ. കേന്ദ്രപൂളിനെ ആശ്രയിക്കുകയോ, അല്ലെങ്കിൽ പവർകട്ട് ഏർപ്പെടുത്തുകയോ മാത്രമേ നിർവ്വാഹമുള്ളൂ എന്നു പറയുന്ന ഭരണാധികാരികൾ എന്തുകൊണ്ട് അയ്യരുടെ നിർദ്ദേശങ്ങൾക്കു ചെവികൊടുക്കുന്നില്ല? അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾകൂടി കണക്കിലെടുത്ത് അത്തരത്തിലുള്ള പദ്ധതികൾ തുടങ്ങിവയ്ക്കാനുള്ള ഔചിത്യബോധമെങ്കിലും ഇന്നു ഭരണനേതൃത്വത്തിലിരിക്കുന്നവർ കാണിച്ചിരുന്നെങ്കിൽ!

വികസനത്തെ സംബന്ധിച്ചുള്ള അയ്യരുടെ കാഴ്ചപ്പാടും നാം ഉൾക്കൊള്ളേണ്ടതാണ്. നമ്മുടെ ഭൂപരമായപ്രത്യേകതകൾ അറിഞ്ഞുവേണം വികസനപ്രവർത്തനങ്ങൾ നടപ്പാക്കാൻ എന്ന കാര്യവും ശ്രദ്ധേയമാണ്.



കാവേരി ജലത്തിനുവേണ്ടി വാദിക്കുന്ന നമ്മുടെ ഭരണാധികാരികൾ, തമിഴ്നാടിനു ജലം കൊടുക്കണമെന്ന അയ്യരുടെ നിർദ്ദേശത്തെ എങ്ങനെ കാണുമോ ആവോ. എന്നാൽ അദ്ദേഹം നിരത്തുന്ന കണക്കുകൾ നിഷേധിക്കാൻ അവർക്കാവില്ലല്ലോ. പുതിയൊരു ഉൾക്കാഴ്ചയായി അയ്യരുടെ അഭിപ്രായം അവതരിപ്പിച്ച വാരികയ്ക്കും ലേഖകനും അഭിനന്ദനങ്ങൾ.

**പി.പി. ദാസ്**
പൂർണ്ണിമ, തൃപ്പൂണിത്തുറ

### രണ്ട്

"വൈദ്യുതി മിച്ചം: രണ്ടരക്കൊല്ലംകൊണ്ടു നേടാം." പി.എച്ച്. വൈദ്യനാഥയ്യർ എന്ന പ്രഗല്ഭനായ എഞ്ചിനീയറുടെ പ്രോജക്ട് റിപ്പോർട്ടുകളെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള ഉണ്ണിക്കൃഷ്ണൻ, ശ്രീകണ്ഠപുരത്തിന്റെ പരിചയപ്പെടുത്തൽ പ്രസക്തമായിട്ടുണ്ട്. നമ്മുടെ കേരളം ഇന്ന് അനുദിനം ഇരുട്ടിലേക്കു നീങ്ങുകയാണ്. രൂക്ഷമായ വർത്തമാന ഊർജ്ജ പ്രതിസന്ധിയാണ് ഇതിനു കാരണം. ഇതു പരിഹരിക്കുവാനുള്ള തനതായ ഒരു വികസനക്കാഴ്ചപ്പാട് നമ്മുടെ നിക്ഷിപ്ത താത്പര്യക്കാരായ ഭരണാധികാരികൾക്കോ, ഉദ്യോഗസ്ഥമേധാവികൾക്കോ ഉണ്ടെന്നു തോന്നുന്നില്ല. പ്രത്യയശാസ്ത്ര കടുംപിടിത്തങ്ങളും, അധികാരത്തിനുവേണ്ടിയുള്ള കക്ഷിരാഷ്ട്രീയ മത്സരങ്ങളും കേരളത്തിന്റെ വികസന പ്രക്രിയയെ മുരടിപ്പിച്ചു. കാറ്റ്, തിരമാല തുടങ്ങിയ പാരമ്പര്യേതര ഊർജ്ജസ്രോതസ്സുകളെക്കുറിച്ചു സമകാലിക സർക്കാരുകൾ ചിന്തിക്കുന്നുണ്ടെങ്കിലും, ഫലത്തിൽ ഒന്നും കാണാനില്ല. പരിസ്ഥിതിയേയും മനുഷ്യജീവനേയും അപകടപ്പെടുത്തുന്ന ചെലവുകൂടിയ ആണവനിലയങ്ങൾപോലുള്ള ഊർജ്ജപ്രഭവകേന്ദ്രങ്ങൾ സ്ഥാപിക്കുവാനാണ് നമ്മുടെ മാറിമാറി വരുന്ന സർക്കാരുകൾ കൊണ്ടുപിടിച്ചു ശ്രമിക്കുന്നത്. സമൃദ്ധമായ മഴയും, മറ്റുതരത്തിലുള്ള പ്രകൃതിവിഭവങ്ങളുംകൊണ്ടു നിറഞ്ഞ കേരളത്തിൽ, അതുപയോഗിച്ചുകൊണ്ടുള്ള ചെലവു കുറഞ്ഞ ഊർജ്ജകേന്ദ്രങ്ങളും മറ്റും നിർമ്മിച്ച്, കൃഷിയും വ്യവസായങ്ങളും അഭിവൃദ്ധിപ്പെടുത്തുന്നതിനു പകരം, കാലിക രാഷ്ട്രീയനേട്ടങ്ങൾക്കായാണ് സർക്കാർ ശ്രമിക്കുന്നത്. കൊളോണിയലും പുത്തൻ കൊളോണിയലുമായ അടിസ്ഥാനപരമായി തകരാറുകളുള്ള പരാജയപ്പെട്ട വികസന സംസ്കാരം അടിച്ചേല്പിക്കുന്ന പദ്ധതികളിൽനിന്നുള്ള ഒരു മോചനമാണ് ഇന്നാവശ്യം. അതിന് ഓരോ സംസ്ഥാനങ്ങൾക്കും അവരുടെ പാരിസ്ഥിതികവും മറ്റുമായ വികസന കാഴ്ചപ്പാടുകൾ ആവശ്യമാണ്. ഇത്തരുണത്തിൽ ഏറെ പ്രാധാന്യമുള്ള ഒരു വികസനപദ്ധതിയുടെ രൂപരേഖയാണ് ശ്രീ. അയ്യരുടേത്. ഇതു കേൾക്കാനും കാണാനുമുള്ള സന്മനസ്സ് നമ്മുടെ അധികൃതർക്കുണ്ടാകുമോ എന്നതാണ് ആശങ്കാജനകമായിട്ടുള്ളത്.

**കെ.ടി. രാധാകൃഷ്ണൻ-കൂടാളി**
കണ്ണൂർ.

### വർണ്ണമേളം

എം.ടി കൃതികളിലെ കഥാപാത്രങ്ങളെയോ സംഭവങ്ങളെയോ ആസ്പദമാക്കി ചിത്രങ്ങൾ വരച്ച് 'വർണ്ണമേളം', കുമരനല്ലൂർ-679552, പാലക്കാട് ജില്ല എന്ന മേൽവിലാസത്തിൽ അയച്ചുതരണമെന്ന് കമ്മിറ്റി ചിത്രകാരന്മാരോട് അഭ്യർത്ഥിക്കുന്നു. ചിത്രത്തിന്റെ മീഡിയം, വലിപ്പം എന്നിവയെപ്പറ്റി കമ്മിറ്റിക്കു നിബന്ധനയില്ല. പ്രായപരിധിയുമില്ല- അയച്ചുകിട്ടുന്ന ചിത്രങ്ങൾ 23-3-96-ന് കുമരനല്ലൂർ ഹൈസ്കൂളിൽ എം.ടിക്കു നല്കുന്ന സ്വീകരണത്തോടനുബന്ധിച്ചു പ്രദർശിപ്പിക്കും. എം.ടി സ്വയം തിരഞ്ഞെടുക്കുന്ന അഞ്ചു ചിത്രങ്ങൾക്ക് 96-ലെ വർണ്ണമേളം സമ്മേളനത്തിൽവച്ചു പാരിതോഷികം നല്കുന്നതാണ്.

**അക്കിത്തം**
ചെയർമാൻ
വർണ്ണമേളം, കുമരനല്ലൂർ.







എൻ.ആർ.എസ്. ബാബു

# പുതിയ ചെങ്കുട്ടുവന്മാർ

കുറേക്കാലമായി തമിഴ്നാടിന്റെ ഭരണം അന്യരുടെ കൈയിലാണ്. എം.ജി. രാമചന്ദ്രൻ എവിടത്തുകാരനായിരുന്നു എന്നു പറയേണ്ടതില്ല. ഇപ്പോഴത്തെ മുഖ്യമന്ത്രി ജയലളിത കന്നടക്കാരിയാണ്. നാളത്തെ തമിഴ് മന്നവനാകാൻ കച്ചകെട്ടിക്കൊണ്ടിരിക്കുന്ന രജനീകാന്ത് ആവട്ടെ, മറാട്ടി. ഇതിനൊക്കെ മുൻപും ആ നാട് അന്യനാട്ടുകാർ കേറിയിരുന്നു ഭരിച്ചിരുന്നു. യൂറോപ്യന്മാരുടെ കാര്യമല്ല. തമിഴ്നാട് വെറും മദ്രാസ് ആയിരുന്ന കാലത്ത് മുഖ്യമന്ത്രിയായിരുന്ന റ്റി. പ്രകാശം തെലുങ്കനായിരുന്നുവല്ലോ. ചരിത്രകാലത്തും, അതിനും അതീതമായ കാലങ്ങൾക്കുകൂടിയും ഇങ്ങനെ ചില 'അധികാര'ങ്ങൾ ചൂണ്ടിപ്പറയാൻ കാണും. തമിഴരുടെ മഹാഗാഥയായ ചിലപ്പതികാരം എഴുതിയ ഇളങ്കോ ചേരരാജാവായ ചെങ്കുട്ടുവന്റെ ഇളയതായിരുന്നു. തിരുവള്ളുവർ നമ്മുടെ വള്ളുവനാട്ടിൽനിന്നു കാവേരീതീരത്തോ മുഖത്തോ ചെന്നുപെട്ട വല്ല ഋഷീശ്വനുമായിരുന്നില്ലേ എന്ന് എന്തുകൊണ്ട് സന്ദേഹിച്ചുകൂടാ?

പണ്ട് കേരളത്തിന്റെ കഥയും ഇങ്ങനെയൊക്കെ ആയിരുന്നിരിക്കാം. എന്നാൽ കേരളമായിത്തീർന്നശേഷം ഇവിടുത്തെ അധികാരികളെല്ലാം കേരളീയർതന്നെ. ഇ.എം.എസ്, പട്ടം, ആർ. ശങ്കർ, ഇ.എം.എസ്, അച്യുതമേനോൻ, കരുണകാരൻ, ആന്റണി, പി.കെ.വി, സി.എച്ച്. മുഹമ്മദ്കോയ, നായനാർ, കരുണാകരൻ, പിന്നെയും നായനാർ, പിന്നെ കരുണാകരൻ, ഇപ്പോൾ ആന്റണി.... എല്ലാം ഒന്നിനൊന്നു മികച്ച ധീര ദേശാഭിമാനികൾ. ഭരണപടുക്കൾ. ദൂരക്കാഴ്ചയ്ക്കു പേരുപെറ്റവർ. ഈ മുഖ്യമന്ത്രിമാർക്കു തുല്യരോ അവരെക്കാൾ പലതുകൊണ്ടും മിടുക്കരോ ആയ മന്ത്രിമാരും നമുക്കുണ്ടായി.

ഇവരൊക്കെയാണ് ഭരിച്ചതെങ്കിലും, പിന്നോട്ടു നോക്കുമ്പോഴും മുന്നോട്ടു നോക്കുമ്പോഴും, ഭരിച്ചു ഭരിച്ച് കേരളത്തെത്തന്നെ ഇല്ലാതാക്കിക്കളഞ്ഞതുപോലെ തോന്നുന്നു. നെൽക്കൃഷി മിക്കവാറും തീരാറായി. തെങ്ങുകൃഷി തളർന്നു. കയർ, കൈത്തറി, കശുഅണ്ടി തുടങ്ങിയ പഴയ വ്യവസായങ്ങൾ രോഗംപിടിച്ച് ആസന്നമൃത്യുവായിക്കിടക്കുന്നു. കറണ്ടില്ല. കുടിവെള്ളവും കുളിവെള്ളവുമില്ല. വിദ്യാലയങ്ങളുണ്ടെങ്കിലും വിദ്യാഭ്യാസമുണ്ടോ? റോഡും റോഡുനിറയെ വാഹനവുമുണ്ടെങ്കിലും ഏതെങ്കിലുമൊരു റോഡേ നേരേ ചൊവ്വേ ഇറങ്ങി സഞ്ചരിക്കാൻ കഴിയുമോ? ഏതെങ്കിലും ഒരു തുറയിൽ ആശ്വാസകരമായ എന്തെങ്കിലുമുണ്ടോ?

കേരളത്തിന് ഇപ്പോഴും ഇത്രയും കഠിനമായ ഇല്ലായ്മകളിൽക്കിടന്നു വലയേണ്ടി വരുന്നത് ഇത്രയും കാലത്തെ ഭരണക്കാരുടെ പിടിപ്പുകേടുകൊണ്ടല്ലെങ്കിൽ മറ്റെന്തുകൊണ്ട്?

> **ഭരിച്ചു ഭരിച്ച് ഇല്ലാതാക്കിക്കളഞ്ഞ നാടാണ് കേരളം. ഇവിടെ ഭരണമെന്നാൽ ബ്യൂറോക്രസിയുടെ വിളയാട്ടം മാത്രമാണ്.**

ബർമ്മയിലെ മുളങ്കാടുകൾ പൂക്കാത്തതുകൊണ്ടോ? ഹൊയാങ്ഹോ നദിയിൽ വെള്ളം പൊങ്ങിയതുകൊണ്ടോ? തെക്കേ ധ്രുവത്തിലെ പെൻഗ്വിൻ പക്ഷികൾക്കെല്ലാം തൊണ്ടവേദന വന്നതുകൊണ്ടോ? അതോ, വല്ല രാജ്യാന്തര ഗൂഢാലോചനയും കാരണമോ? ഭരണനയങ്ങൾക്കു രൂപം നല്കാനുള്ള ചുമതലയും ഉത്തരവാദിത്തവുമായി മന്ത്രിക്കസേരകളിൽ കയറി ഇരുന്നവരും ഇരിക്കുന്നവരും സ്വന്തം വീഴ്ചകൾക്ക് ഉത്തരം പറയേണ്ടതായി വരുമ്പോൾ രാജ്യാന്തര ഗൂഢാലോചനയിലും കാലാവസ്ഥാപിഴവുകളിലുമൊക്കെ കയറിപ്പിടിക്കുന്നത് നമുക്കു കണ്ടു നല്ല പരിചയമുള്ള അഭ്യാസമാണല്ലോ. എന്നാൽ, ജനങ്ങളോടുള്ള ഉത്തരവാദിത്വം നേരേചൊവ്വേ നിറവേറ്റിയെന്ന് മനസ്സാക്ഷിക്കുത്തുകൂടാതെ നിവർന്നുനിന്നു പറയാൻ കഴിയുന്ന എത്ര മന്ത്രിമാരും മുൻമന്ത്രിമാരും നമുക്കുണ്ട്?

ആശയപരമായ സമൃദ്ധിയും നയപരമായ വ്യക്തതയും ഭരണപരമായ ശേഷിയും എന്തെങ്കിലുമൊരു വിവരലേശവുമില്ലാതെ ഭരിക്കാൻ കയറിയിരുന്നവരാണ് നമ്മുടെ മന്ത്രിമാരിൽ തൊണ്ണൂറു ശതമാനവും എന്നു കാണാൻ ഒരു പ്രയാസവുമില്ല. ഇവരുടെ നിരക്ഷരത്വവും പാപ്പരത്തവും തന്മൂലം ഉദ്യോഗസ്ഥരോടുണ്ടായിപ്പോകുന്ന നിസ്സഹായമായ വിധേയത്വവുമല്ലാതെ മറ്റൊന്നുമല്ല കേരളത്തിന്റെ ദുരവസ്ഥകൾക്കെല്ലാം കാരണം.

തമിഴ്നാടിന്റെ ഭരണസാരഥ്യം അന്യസംസ്ഥാനക്കാർക്ക് എന്നു പറയാവുന്നതുപോലെയാണ് കേരളത്തിലെ സ്ഥിതിയും. ഉഗ്രശാസനന്മാരായ മന്ത്രിപ്രവരരൊക്കെ ഉണ്ടായിട്ടും ഇവിടുത്ത ഭരണം എത്രയോ കാലമായി നിയന്ത്രിക്കുന്നത് കുറേ ഉദ്യോഗസ്ഥപ്രമാണിമാരാണ്. ഇവരിൽ പലരും അന്യനാട്ടുകാരുമാണ്. പ്രമാണിത്തം കാണിക്കലും വളഞ്ഞവഴികളിൽക്കൂടി പണമുണ്ടാക്കലും എന്നത് പ്രധാന ജോലിയും ഹോബിയും കലയുമാക്കി മാറ്റിയെടുത്ത കുറേ ഐ.എ.എസ്- ഐ.പി.എസ് ഉദ്യോഗസ്ഥരാണ് ഇതിൽ വലിയൊരു പങ്ക്. ഐ.എ.എസ്സും ഐ.പി.എസ്സും അല്ലാത്ത കുറേ ഉദ്യോഗസ്ഥപ്രമാണിമാരെയും ഈ ഗണത്തിൽ പെടുത്താനുണ്ട്. സർക്കാരിനു കീഴിലുള്ള സുപ്രധാന സ്ഥാപനങ്ങളുടെ ഉയർന്ന സ്ഥാനങ്ങളിൽ കയറിപ്പറ്റിയശേഷം അവിടെ ഇരുന്നുകൊണ്ട് ആ സ്ഥാപനങ്ങളുടെ ജീവരക്തം ഊറ്റിക്കുടിച്ച് തടിച്ചുകൊഴുത്ത ക്രിമിനലുകൾ. ഇതു വായിക്കുമ്പോൾ മനസ്സിലൂടെ കടന്നുവരുന്നില്ലേ ഇത്തരത്തിൽപ്പെട്ട കുറേ ഉദ്യോഗസ്ഥപ്രമാണിമാരുടെയെങ്കിലും രൂപങ്ങൾ?

ഭരണക്കാരും അല്ലാത്തവരുമായ രാഷ്ട്രീയക്കാരും ഈ ഉദ്യോഗസ്ഥമേധാവികളും തമ്മിലുള്ള ഒത്തുകളിയായിരുന്നു പൊതുവേ ഇതുവരെയും ഇവിടെ നടന്ന ഭരണാഭാസം.

ഇ.എം.എസ്സും പട്ടവും ആർ. ശങ്കറും അച്യുതമേനോനും കരുണാകരനും ആന്റണിയും പി.കെ.വിയുമൊക്കെ ഉൾപ്പെടുന്ന ഒരു വലിയ രാഷ്ട്രീയ നേതൃനിരയെ അടക്കിപ്പിടിച്ച് ഇങ്ങനെ പറയാമോ എന്ന് പുരികം ചുളിക്കുന്നവരുണ്ടാകാം. പക്ഷേ, സങ്കടമുണ്ട്; പറയാതെ വയ്യ.

ഇത്രയും കാലവും ഇവിടെ ആസൂത്രണ ബോർഡിലും വകുപ്പിലുമൊക്കെ ഇവരൊക്കെച്ചേർന്ന്

(ശേഷം 66-ാം പേജിൽ)



വി. ആർ. ജ്യോതിഷ്

# ഇത് ഫാസിസ്റ്റ് പരിപാടി



3-2-1996-ൽ കേരള സർക്കാർ വിചിത്രമായൊരു വിജ്ഞാപനം പുറത്തിറക്കി. ഒൻപതു വരിയുള്ള പ്രസ്തുത വിജ്ഞാപനത്തിന്റെ ഉള്ളടക്കം ഭരണസിരാകേന്ദ്രമായ തലസ്ഥാനത്ത് പകൽസമയം പ്രകടനങ്ങളും ഘോഷയാത്രകളും പൊതുജനങ്ങൾക്ക് ശല്യമാവുന്നതായി പരാതിയുള്ളതിനാൽ വെള്ളയമ്പലം മുതൽ കിഴക്കേകോട്ടവരെയുള്ള ദേശീയപാതയിൽ രാവിലെ 9.30 മുതൽ വൈകുന്നേരം 6 മണിവരെ പ്രകടനങ്ങളും മറ്റു ഘോഷയാത്രകളും നിരോധിച്ചിരിക്കുന്നു എന്നാണ്.

തലസ്ഥാനനഗരിയിലെ ഈ പ്രകടനനിരോധനം ജനാധിപത്യ കേരളം ഇന്ന് ഏറെ ചർച്ച ചെയ്യുന്ന ഒന്നാണ്. ഇന്ത്യയിലെ മറ്റൊരു സംസ്ഥാനത്തും നിലവിലില്ലാത്തതും ജനാധിപത്യ സമ്പ്രദായത്തിലെ മൗലികാവകാശങ്ങളിലൊന്നായ പ്രതിഷേധിക്കാനുള്ള സ്വാതന്ത്ര്യത്തെ തടസ്സപ്പെടുന്നതുമായിട്ടാണ് ഒരു വിഭാഗം ഈ എക്സിക്യൂട്ടീവ് ഓഡറിനെ കണക്കാക്കുന്നത്. എന്നാൽ ഭൂരിപക്ഷത്തിന്റെ അടിസ്ഥാന സ്വാതന്ത്ര്യത്തെ ഇല്ലാതാക്കുന്ന ന്യൂനപക്ഷത്തിന്റെ ധാർഷ്ട്യത്തിനിട്ട കൂച്ചുവിലങ്ങായി മറ്റൊരു വിഭാഗം ഈ നിരോധനത്തെ കണക്കാക്കുന്നു.

ഈ വിഷയത്തെ സംബന്ധിച്ച ഗൗരവാവഹമായൊരു ചർച്ച തിരുവനന്തപുരത്ത് പൗരാവകാശസംരക്ഷണസമിതി സംഘടിപ്പിക്കുകയുണ്ടായി. വിവിധ രാഷ്ട്രീയ പാർട്ടികളെയും, വ്യത്യസ്ത വീക്ഷണത്തെയും പ്രതിനിധീകരിച്ച് ധാരാളം പേർ ചർച്ചയിൽ പങ്കെടുത്തു. ഇ.എം.എസ് നമ്പൂതിരിപ്പാട്, എസ്.ഗുപ്തൻനായർ, എൻ.കെ. ജയകുമാർ, കെ.രാമൻപിള്ള, കെ.സി. വേണുഗോപാൽ, ജോർജ്ജ് സെബാസ്റ്റ്യൻ, ലാലു ജോസഫ് തുടങ്ങിയവർ ചർച്ചയിൽ വിവിധ വീക്ഷണങ്ങൾ അവതരിപ്പിച്ചു. തലസ്ഥാനത്ത് പ്രകടനം നിരോധിച്ചുകൊണ്ടുള്ള സർക്കാർ ഉത്തരവ് പൗരാവകാശങ്ങളുടെ ലംഘനമാണെന്ന പൊതു അഭിപ്രായത്തിലാണ് ചർച്ച ഉപസംഹരിച്ചത്.

അടിയന്തിരാവസ്ഥയ്ക്കുശേഷം കോൺഗ്രസ് സർക്കാരിന്റെ രണ്ടാമത്തെ ഫാസിസ്റ്റു നടപടിയായാണ് ഇ. എം.എസ് പ്രകടന നിരോധനത്തെ വിശേഷിപ്പിച്ചത്. സ്വതന്ത്ര ഇന്ത്യയിൽ ഇതിനുമുമ്പ് പ്രകടനനിരോധനം ഉണ്ടായിട്ടില്ല. സമാധാനാന്തരീക്ഷം ഇല്ലാതാവുമ്പോൾ ഏതാനും ദിവസത്തേക്ക് പ്രകടനങ്ങൾക്ക് നിയന്ത്രണം ഏർപ്പെടുത്തും. അല്ലാതെ പൊതുജനങ്ങൾക്ക് ബുദ്ധിമുട്ടാവുന്നു എന്ന പേരിൽ ജനാധിപത്യമൂല്യങ്ങളെ കശാപ്പു ചെയ്യുന്നത് തികഞ്ഞ ഫാസിസമാണ്. അടിയന്തിരാവസ്ഥയിൽ നിന്ന് ഇന്ദിരാഗാന്ധി പഠിച്ച പാഠം തന്നെ ആന്റണിയും പഠിക്കുമെന്ന് ഇ.എം.എസ് കൂട്ടിച്ചേർത്തു. ഹവാലാ ഇടപാടിൽ കോടികളുടെ അഴിമതിയുണ്ട്. ഇതിനെതിരെ പ്രതികരിക്കാതിരുന്നാൽ എന്താവും ജനാധിപത്യത്തിന്റെ അവസ്ഥയെന്ന് ഊഹിക്കാവുന്നതേയുള്ളു. അടിയന്തിരാവസ്ഥയെ വെല്ലുവിളിച്ച് അനവധി ആളുകൾ ജയിലിൽപ്പോയ പാരമ്പര്യമാണുള്ളത്. ഇന്ദിരാഗാന്ധിയുമായി താരതമ്യപ്പെടുത്തുമ്പോൾ റാവുവും കരുണാകരനും ആന്റണിയുമൊന്നും ഒന്നുമല്ല. അതുകൊണ്ട് ഈ പ്രകടന നിരോധനത്തെ ജനങ്ങൾ തള്ളിക്കളയുക തന്നെ ചെയ്യുമെന്ന് ഇ.എം.എസ് ആവർത്തിച്ചു.

ഇ.എം.എസിന്റെ വാദങ്ങളോട് ശക്തമായ എതിർപ്പാണ് പ്രൊഫ. എസ്.ഗുപ്തൻനായർ പ്രകടിപ്പിച്ചത്. പ്രകടന നിരോധനം തെറ്റാണെങ്കിലും തലസ്ഥാനത്ത് ചില നിയന്ത്രണങ്ങൾ ആവശ്യമാണെന്ന വാദമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. സമരങ്ങൾ പലതും സമരാഭാസങ്ങളായി തരംതാഴുന്നത് കാണാം. ഇത് ആരോഗ്യപരമായ ജനാധിപത്യ രീതിയല്ലെന്ന് അദ്ദേഹം ഓർമ്മിപ്പിച്ചു.

പൊതുനിരത്തുകളിലൂടെ പ്രകടനം നടത്താൻ ഭരണഘടനാപരമായി ഇന്ത്യൻ പൗരന്മാർക്ക് അവകാശമുണ്ടെന്ന് നിയമവശങ്ങൾ ചൂണ്ടിക്കാട്ടി. ഡോ. എൻ.കെ.ജയകുമാർ അഭിപ്രായപ്പെട്ടു. അതുകൊണ്ടു തന്നെ സർക്കാരിന്റെ ഈ എക്സിക്യൂട്ടീവ് ഓഡർ നിലനില്ക്കുന്നതല്ല. ഭരണഘടനയുടെ 19-ാം വകുപ്പിൽ പ്രകടനങ്ങളെ നിരോധിക്കുന്നതിന് കാരണമായി പറയുന്ന പ്രശ്നങ്ങളൊന്നും തലസ്ഥാനത്തെ സംബന്ധിച്ച് നിലനില്ക്കുന്നില്ല. മാത്രമല്ല ഇത്തരമൊരു തീരുമാനം കൈക്കൊള്ളുന്നതിന് നിയമനിർമ്മാണം ആവശ്യമാണ്. അതുണ്ടായിട്ടില്ല. എന്നുമല്ല അതു സംബന്ധിച്ച കൂടിയാലോചനയോ, സർവ്വകക്ഷിയോഗമോ നടന്നിട്ടുമില്ല. അതുകൊണ്ട് ധൃതിപിടിച്ചെടുത്ത ഈ തീരുമാനം ഇന്ത്യയിൽ നിലനില്ക്കുന്ന നിയമവാഴ്ചയ്ക്ക് യോജിച്ചതല്ലെന്നും അദ്ദേഹം പറഞ്ഞു.

ഒരു സർവ്വകക്ഷി യോഗത്തിന്റെ വെളിച്ചത്തിൽ പുതിയൊരു രാഷ്ട്രീയ സംസ്കാരം അനിവാര്യമാണെന്ന വാദമാണ് കെ.രാമൻപിള്ളയ്ക്കുണ്ടായിരുന്നത്. സമൂഹത്തിന്റെ വികാരങ്ങൾ പ്രകടിപ്പിക്കാനുള്ള മൗലികാവകാശത്തിന്റെ ലംഘനമാണ് പ്രകടന നിരോധനം. പൊതുജന താല്പര്യത്തിന്റെ അടിസ്ഥാനത്തിൽ എന്തെങ്കിലും നിയന്ത്രണങ്ങൾ ആവശ്യമാണെങ്കിൽ കൂട്ടായൊരു ചർച്ച തന്നെ വേണം. അതിന്റെ അടിസ്ഥാനത്തിലാവണം തീരുമാനം. പ്രകടനങ്ങളിൽ എന്ന പോലെ ബന്തിന്റെ കാര്യത്തിലും ഇത്തരമൊരു ചർച്ച അനിവാര്യമാണെന്ന വാദം രാമൻപിള്ള മുന്നോട്ടുവച്ചു.

താല്ക്കാലിക രാഷ്ട്രീയനേട്ടങ്ങളുടെ അടിസ്ഥാനത്തിൽ കാര്യങ്ങളെ നോക്കിക്കാണുന്നതുകൊണ്ടാണ് പലപ്പോഴും പിഴവു സംഭവിക്കുന്നതെന്ന് കെ.സി. വേണുഗോപാൽ പറഞ്ഞു. പൗരാവകാശത്തെക്കുറിച്ചു സംസാരിക്കുന്നവർ കഴിഞ്ഞ നാലുവർഷമായി ഒരു മന്ത്രിയെ വഴി തടയുന്നത് മിനിമം പരിപാടിയായി കൊണ്ടുനടക്കുകയാണ്. ഇത് ജനാധിപത്യത്തിനെതിരാണ്. മാത്രമല്ല തലസ്ഥാനത്ത് പ്രകടനനിരോധനം വന്നതുകൊണ്ട് ഏറ്റവും ആശ്വസിക്കുന്നത് കാൽ നടക്കാരും, റിക്ഷാ യാത്രക്കാരുമാണ്. അതുകൊണ്ട് പ്രകടനനിരോധനം ഒരാവശ്യമായിരുന്നു. അദ്ദേഹം കൂട്ടിച്ചേർത്തു.

ഗവൺമെന്റിന് പ്രത്യേക പക്ഷപാതമുള്ള ഒരു പത്രം നടത്തിയ സർവ്വേയുടെ അടിസ്ഥാനത്തിൽ ഇത്തരമൊരു തീരുമാനം കൈക്കൊണ്ടത് തികഞ്ഞ വങ്കത്തരമാണെന്ന അഭിപ്രായമാണ് യൂത്ത് ഫ്രണ്ട് പ്രസിഡന്റ് ജോർജ്ജ് സെബാസ്റ്റ്യനുണ്ടായിരുന്നത്.

വിവിധ രാഷ്ട്രീയ കക്ഷികളുടെ ഈ പൊതു അഭിപ്രായങ്ങളുടെ വെളിച്ചത്തിൽ പ്രകടനനിരോധനം ജനാധിപത്യപരമായി ഒരു വലിയ തെറ്റുതന്നെയാണ്. പ്രകടനം നിരോധിച്ചു കൊണ്ടുള്ള സർക്കാർ ഉത്തരവിന്റെ ഭരണഘടനാ സാധുത കോടതിയിൽ ചോദ്യം ചെയ്യാൻ പൗരാവകാശസംരക്ഷണസമിതി തീരുമാനിച്ചതായി ലാലുജോസഫ് പറഞ്ഞു. ജനാധിപത്യത്തിലുണ്ടായ ഈ പ്രകടനനിരോധനം വരാനിരിക്കുന്ന നിരോധനങ്ങളുടെ തുടക്കമാണ്. അതുകൊണ്ട് ഈ പ്രവണത മുളയിലേ നുള്ളുകയാണ് ആവശ്യം. അതിനുവേണ്ടി ജനാധിപത്യവാദികൾ തങ്ങൾക്കൊപ്പമുണ്ടാവണമെന്ന് അദ്ദേഹം അഭ്യർത്ഥിച്ചു.







ചർച്ചയിൽ ഉരുത്തിരിഞ്ഞ വാദഗതികളെ കൂട്ടിവച്ച് പ്രകടനനിരോധനത്തിന്റെ ജനാധിപത്യ വശങ്ങളിലേക്ക് നമുക്ക് കണ്ണോടിക്കേണ്ടതുണ്ട്.

തലസ്ഥാനത്തെ പ്രകടന നിരോധനത്തിന് സർക്കാരിനെ പ്രേരിപ്പിച്ച പ്രധാനഘടകം ഒരു ദിനപ്പത്രത്തിന്റെ അഭിപ്രായ വോട്ടെടുപ്പാണ്. തലസ്ഥാനത്ത് ഭൂരിപക്ഷം വരുന്ന മദ്ധ്യവർഗ്ഗമാണ് ഈ അഭിപ്രായവോട്ടെടുപ്പിൽ പങ്കെടുത്തത്. ഈ നിശബ്ദ മധ്യവർഗ്ഗത്തിന്റെ (Silent middle class) സ്വൈരജീവിതത്തിന് വിഘാതമായുണ്ടായതിന്റെ പ്രതിഷേധമായിരുന്നു. അഭിപ്രായവോട്ടെടുപ്പിന്റെ പിന്നിലുണ്ടായിരുന്ന ആവേശം കൃത്യസമയത്ത് ഓഫീസിലെത്താനും , വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ മക്കളെ എത്തിക്കാനും മറ്റുമുണ്ടാകുന്ന തടസ്സമാണ് ഇത്തരമൊരു വികാരത്തിന് പിന്നിൽ.

തലസ്ഥാനത്തെ ഈ നിശബ്ദമധ്യവർഗ്ഗം മറന്നുപോയ ഒരു സംഗതി നമ്മുടെ ജനാധിപത്യത്തിന്റെ ചരിത്രഗതികളാണ്. ജനാധിപത്യം അതിന്റെ ഏറ്റവും ദുഷിച്ച അവസ്ഥയിലാണ് ഇന്ന് ഇന്ത്യയിലുള്ളത്. ഈ കൂരിരുട്ടിൽ ഇത്തിരിവെട്ടം ജനസമരങ്ങൾ മാത്രമാണ്. അതുകൂടി ഇല്ലാതായാൽ അരാജകത്വമാർന്ന ഒരു അവസ്ഥാവിശേഷത്തിലേക്കാവും നമ്മൾ ചെന്നെത്തുക. കേരളം തന്നെ വെള്ളവും വൈദ്യുതിയും മറ്റ് അടിയന്തിരാവശ്യങ്ങളും കിട്ടാതെ നട്ടം തിരിയുകയാണിന്ന്. ഇത് നമ്മുടെ ഭരണയന്ത്രത്തിന്റെ കഴിവില്ലായ്മയും നിരുത്തരവാദിത്വവുമാണ് വ്യക്തമാക്കുന്നത്. ഈ ഗതി തുടർന്നാൽ അടുത്ത നൂറ്റാണ്ടിനെ നാം സ്വീകരിക്കുന്നത് തികഞ്ഞ അരാജകാവസ്ഥയിലായിരിക്കും.



GOVERNMENT OF KERALA

Abstract

Ban of processions and demonstrations in District Headquarters Orders issued.

Home (SC) Department

G.O.(Rt)No.346/96/Home. Dated, Thiruvananthapuram 3.2.1996.

ORDER

There have been complaints that processions and demonstrations on the roads in district headquarters during day time have been causing obstructions to traffic and serious

*ജനാധിപത്യത്തിലെ ഈ അവകാശം പാടില്ലെന്ന് ഗവൺമെന്റ് ഓർഡർ*

തലസ്ഥാനത്തെ സമാധാനപ്രേമികൾ മറന്നുപോയ മറ്റൊരു വസ്തുത ശാസ്തമംഗലം മുതൽ കിഴക്കേകോട്ടവരെയുള്ള ദേശീയപാത കേരളത്തിലെ മൂന്നുകോടി ജനങ്ങൾക്കും അവകാശപ്പെട്ടതാണെന്ന യാഥാർത്ഥ്യമാണ്. ആഹാരത്തിനും, പാർപ്പിടത്തിനും, പെൺപണത്തിനും കഷ്ടപ്പെടുന്ന ബഹുഭൂരിപക്ഷം സാധാരണക്കാരന്റെ പ്രശ്നങ്ങളുമായി ഏറെ ബന്ധമുണ്ടാകേണ്ടത് ഭരണസിരാകേന്ദ്രമായ സെക്രട്ടേറിയറ്റിനാണ്. അവിടെയുള്ളവരുടെ കണ്ണുതുറപ്പിക്കുവാനാണ് ജനസമരങ്ങൾ. മൂന്നുകോടി ജനങ്ങളുമായും പ്രതിപ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ശാസ്തമംഗലം - കിഴക്കേകോട്ട റോഡിലുള്ള സെക്രട്ടേറിയറ്റ് മൂലം നഗരത്തിൽ ഗതാഗത തടസ്സമുണ്ടാവുന്നു എങ്കിൽ അതൊരു പ്രശ്നമായി കാണാനാവില്ല. റേഷനരിച്ചോറും പുളിരസവും കഴിക്കുന്നവന്റെ വികാരവും വികാരമായിത്തന്നെ കാണണം.

ഇവിടെ രണ്ട് മൗലികാവകാശങ്ങുടെ പ്രശ്നമുണ്ട്. ഒന്ന് പ്രതിഷേധിക്കാനുള്ള ഒരു ശരാശരി പൗരന്റെ മൗലികാവകാശം. സ്വതന്ത്രമായി സഞ്ചരിക്കാനുള്ള ഭൂരിപക്ഷത്തിന്റെ അവകാശം. ഒരു മൗലിക സ്വാതന്ത്ര്യത്തെ നിരോധിച്ച് മറ്റൊരു സ്വാതന്ത്ര്യത്തെ സ്ഥാപിക്കുക ഭരണഘടനയോടുള്ള വെല്ലുവിളിയാണ്. അതുകൊണ്ട് തുലനാത്മകമായ ഒരു സമീപനമാണ് അനിവാര്യമെന്ന് നിയമപണ്ഡിതനായ ഡോ. എൻ.കെ.ജയകുമാർ നിർദ്ദേശിക്കുന്നു. ഒരു ദേശീയ പാർട്ടി മുൻകൂട്ടി പ്രഖ്യാപിക്കുന്ന പ്രകടനങ്ങളോട് ജനങ്ങൾ പൂർണ്ണമായും സഹകരിക്കണം. ആഭ്യന്തരവകുപ്പ് ഗതാഗതം വഴിതിരിച്ചുവിട്ട് പൊതുജനങ്ങളെ സഹായിക്കണം. എന്നാൽ അമ്പതോ നൂറോപേർ മാത്രമുള്ള ഒരു പ്രകടനം വഴിയടച്ച് പോകുന്നത് തടയണം. അതിലുപരി പുതിയൊരു പ്രതിഷേധ സംസ്കാരം വളർത്തിയെടുക്കുകയും വേണം.

പൊതുനിരത്തുകളിൽ പ്രതിഷേധം പ്രകടിപ്പിക്കാനുള്ള സ്വാതന്ത്ര്യം ഇന്ത്യയെ സംബന്ധിച്ച് ചരിത്ര പ്രാധാന്യമുള്ള ഒന്നാണ്. കൊളോണിയൽ വ്യവസ്ഥിതിയിൽ മതപരമായ ഘോഷയാത്രകളുടെ സാധുത ബ്രിട്ടീഷ് ഗവൺമെന്റ് പലതവണ പരിശോധിക്കുകയും, ശരിവയ്ക്കുകയും ചെയ്തിട്ടുണ്ട്. ശിപായിലഹളക്കാലത്തുപോലും പൊതുനിരത്തുകളിലെ പ്രകടനങ്ങളെ നിരോധിച്ചിട്ടില്ല. 1925-ൽ മൺസൂർ ഹസ്സൻ, മുഹമ്മദ് സമൻ എന്നിവർ ഉൾപ്പെട്ട ഒരു വ്യവഹാരത്തിൽ ബ്രിട്ടീഷ് ഇന്ത്യയുടെ പരമോന്നത നീതിപീഠമായ പ്രിവ്യൂ കൗൺസിൽ, പുറപ്പെടുവിച്ച ഒരു വിധിന്യായത്തിൽ ഇന്ത്യയിലെ ഏതു പൊതുനിരത്തിലും, ഏതൊരു ഇന്ത്യാക്കാരനും, ഏതുസമയത്തും സഞ്ചരിക്കുവാനും, സംഘടിക്കുവാനും, ആയുധമില്ലാതെ പ്രതിഷേധിക്കാനുമുള്ള സ്വാതന്ത്ര്യം അനുവദിക്കുന്നുണ്ട്. സ്വതന്ത്ര ഇന്ത്യയുടെ ഭരണഘടനയിലും ഇക്കാര്യം ആവർത്തിക്കുന്നു. ഇന്ത്യൻ ഭരണഘടനയുടെ 19-ാം വകുപ്പ് (1 എ 1 ഡി) അനുസരിച്ച് സഞ്ചാരത്തിനും, സംഭാഷണത്തിനും പ്രതിഷേധത്തിനും വ്യക്തിക്ക് സ്വാതന്ത്ര്യമുണ്ട്. നിരായുധരായി പ്രതിഷേധിക്കാനുള്ള ഈ സ്വാതന്ത്ര്യത്തെ മൗലിക സ്വാതന്ത്ര്യമായാണ് കണക്കാക്കുന്നത്. Procession is an assembly of motion എന്നാണ് ഭരണഘടന നിർവ്വചിച്ചിരിക്കുന്നത്. അതൊരു സമാധാനപരമായ സമരമാർഗ്ഗമാണ്. 1973-ലെ ഒരു സുപ്രീംകോടതി ഉത്തരവ് ഇക്കാര്യം സുദൃഢമാക്കുന്നു. ഒരു പൊതുസമ്മേളനവുമായി ബന്ധപ്പെട്ട സ്റ്റുഡൻസ് ഫെഡറേഷന്റെ ഹിമ്മത്‌ലാൽ കേസിലാണ് സുപ്രധാനമായ ഈ ഉത്തരവ് കോടതി പുറപ്പെടുവിച്ചത്. ഇന്ത്യ മുഴുവൻ ആദരിച്ച നിയമജ്ഞനായ സർവ്വായി മൗലിക സ്വാതന്ത്ര്യത്തിന്റെ പേരിൽ പത്തൊൻപതാം വകുപ്പിനെക്കുറിച്ച് ഏറെ എഴുതിയിട്ടുണ്ട്. ജീവിക്കാനുള്ള സ്വാതന്ത്ര്യം പോലെ തന്നെ പ്രതിഷേധിക്കാനുള്ള സ്വാതന്ത്ര്യവും പ്രധാനമാണെന്ന് സർവ്വായി അഭിപ്രായപ്പെടുന്നു.

ജനാധിപത്യപരമായ വിശകലനമോ, വീക്ഷണമോ ഇല്ലാതെ ധൃതിപിടിച്ച് സർക്കാർ പുറപ്പെടുവിച്ച ഈ എക്സിക്യൂട്ടീവ് ഓഡർ എത്രയും പെട്ടെന്ന് പിൻവലിക്കേണ്ടതുണ്ട്. അല്ലെങ്കിൽ നീതിപീഠത്തിനുമുന്നിൽ ഒരിക്കൽ കൂടി ഈ സർക്കാരിന് തോൽക്കേണ്ടിവരും. പ്രകടനങ്ങളും ജാഥകളുമുണ്ടാകുമ്പോൾ ബുദ്ധിമുട്ടുണ്ടാവുക സ്വാഭാവികമാണ്. അതിന് എല്ലാ രാഷ്ട്രീയകക്ഷികളും ഒന്നിച്ചിരുന്ന് പൊതുവായൊരു രാഷ്ട്രീയ പരിഹാരം കണ്ടെത്തണം. അല്ലാതെ ഗ്യാലപ്പ്പോളുകളിൽ ഭരണചക്രത്തെ കുരുക്കിയിട്ട് പരിഹാസ്യരാവുകയല്ല ഒരു സർക്കാർ ചെയ്യേണ്ടത്.



## എം.പി. നാരായണപിള്ള

# ഇലക്ട്രിക് മൈതീൻകുഞ്ഞ് ഇന്റർനാഷണൽ സ്റ്റേഡിയം

ഈയിടെ കൊച്ചിയിൽ പണിത സ്റ്റേഡിയത്തിനു പേരിട്ട കഥ വായിച്ചോ? ജവഹർലാൽ നെഹ്റു സ്റ്റേഡിയം.

ഇതു പണിയാനുള്ള ചെലവിലേക്ക് നെഹ്റു കുടുംബത്തിൽനിന്ന് എത്രരൂപ സംഭാവന കിട്ടി? ആ തുക ചെക്കായിട്ടാണോ സിമന്റായിട്ടാണോ ഹവാല റൂട്ടിലാണോ വന്നത്?

കൊച്ചിയിൽ പണിത ഒരു സ്റ്റേഡിയത്തിന് യു.പിക്കാരനായ ജവഹർലാൽ നെഹ്റുവിന്റെ പേരു കൊടുക്കുന്നതിന്റെ ഔചിത്യം എത്ര ആലോചിച്ചിട്ടും എനിക്കു മനസ്സിലാകുന്നില്ല.

തിരഞ്ഞെടുപ്പിനു തൊട്ടുമുമ്പ് ഒരു സ്റ്റേഡിയത്തിനോ, സിനിമാക്കോട്ടയ്ക്കോ ഏതെങ്കിലുമൊരു പാർട്ടിയുടെ നേതാവിന്റെ പേരു കൊടുത്താൽ അതിന്റെ "മൈലേജ്" കിട്ടുന്നത് ആ രാഷ്ട്രീയപ്പാർട്ടിക്കായിരിക്കും. പി. കൃഷ്ണപിള്ളയുടെ പേരു കൊടുത്താൽ കമ്മ്യൂണിസ്റ്റുകാർക്കു കിട്ടും. കൻഷിറാമിന്റെ പേരു കൊടുത്താൽ ബഹുജൻ സമാജ് പാർട്ടിക്കു കിട്ടും. ബാൽ താക്കറെയുടെ പേരിട്ടാൽ ശിവസേനയ്ക്കു കിട്ടും.

പേരിനു വിലയുണ്ട്. രണ്ടുമാസത്തെ ക്രിക്കറ്റ് കളിക്ക് 'വിൽസ് വേൾഡ് കപ്പ്' എന്ന് ഒരു സിഗററ്റിന്റെ പേരു കൊടുത്തതിന് ഇന്ത്യാ റ്റുബാക്കോ കമ്പനി 36 കോടിരൂപ കൊടുത്തില്ലേ? അപ്പോൾ ആചന്ദ്രതാരം നെഹ്റുവിനും അദ്ദേഹത്തിന്റെ സന്തതിപരമ്പരകൾക്കും അദ്ദേഹം നേതാവായിരുന്ന കോൺഗ്രസ്സ് പാർട്ടിക്കും പബ്ലിസിറ്റി കിട്ടുന്ന ഈ നാമകരണത്തിന് എത്ര രൂപ ചോദിക്കാം? സ്റ്റേഡിയത്തിന്റെ പേര് ലേലംചെയ്താലോ? ഐ.റ്റി.സി മാത്രമല്ല; മറ്റു ബ്രാൻഡുകൾകൂടി ഈ സ്റ്റേഡിയത്തിന്റെ പേരിനുവേണ്ടി ലേലത്തിൽ പങ്കെടുത്തിരുന്നെങ്കിലോ? സൺലൈറ്റ് ഇന്റർനാഷണൽ സ്റ്റേഡിയമെന്നോ, മഗ്ഡോവൽ ഇന്റർനാഷണൽ സ്റ്റേഡിയമെന്നോ, മൈക്രോസോഫ്റ്റ് ഇന്റർനാഷണൽ സ്റ്റേഡിയമെന്നോ എം.ആർ.എഫ് ഇൻറർനാഷണൽ സ്റ്റേഡിയമെന്നോ പേരിട്ടിരുന്നെങ്കിൽ എത്ര കിട്ടുമായിരുന്നു?

ഏറ്റവും ചുരുങ്ങിയത് പ്രതിവർഷം രണ്ടുകോടിരൂപയെങ്കിലും സംസ്ഥാനത്തിന്റെ ഖജനാവിൽ വരില്ലേ? ഈ തുക വിധവാപെൻഷനും വികലാംഗ പെൻഷനും ഇല്ലി പൂക്കുന്നതു നോക്കി കൊടുക്കുന്ന സംസ്ഥാനത്തിന്റെ ഇന്നത്തെ സാമ്പത്തികനിലയിൽ അല്പം വ്യത്യാസം വരുത്താൻ സഹായിക്കില്ലേ?

പകരം ഈ ജവഹർലാൽ നെഹ്റു എന്നു പേരുകൊടുത്തതും സംസ്ഥാനത്തിന് ഇത്രയും പണം നഷ്ടപ്പെടുത്തിയതും എന്തടിസ്ഥാനത്തിലാണ്? ഈ പേരു നിർദ്ദേശിച്ചതും പാസാക്കിയതും ഏതുതരം മാനസികാവസ്ഥയിലാണ്?

ദീനാനുകമ്പകൊണ്ടാണെങ്കിൽ മനസ്സിലാക്കാം. ഇന്ത്യാചരിത്രത്തിൽ അനുദിനം വിസ്മൃതമായിക്കൊണ്ടിരിക്കുന്ന ഒരു പേരാണ് ജവഹർലാൽ നെഹ്റുവിന്റേത്. അദ്ദേഹം പ്രോത്സാഹിപ്പിച്ചിരുന്ന ഫാബിയൻ സോഷ്യലിസവും ചേരിചേരാനയവും പഞ്ചവത്സരപദ്ധതിയുമൊക്കെ ചരിത്രത്തിന്റെ ചവറ്റുകൊട്ടയിലായിക്കഴിഞ്ഞിരിക്കുന്നു. ഇന്ത്യയെ ഈ നിലയിലാക്കുന്നതിൽ അദ്ദേഹത്തിന്റെ സംഭാവന ചരിത്രകാരന്മാർ സ്വതന്ത്രമായി പഠിച്ചു തുടങ്ങിയിട്ടേയുള്ളൂ. ഇതിങ്ങനെ തുടർന്നാൽ അടുത്ത നൂറ്റാണ്ടിൽ ഈ സ്റ്റേഡിയം പോലുള്ള സ്ഥാവരവസ്തുക്കൾ കാണിച്ചുകൊടുത്ത് ജവഹർലാൽ നെഹ്റുവിനെ ഓർമ്മിപ്പിക്കേണ്ട നില അടുത്തുതന്നെ വന്നുകൂടെന്നില്ല. മുക്കിയ ആഭരണങ്ങളുടെ മാറ്റ് സ്വയം പോകാറാണു പതിവ്. പൊന്നും കാക്കപ്പൊന്നും തിരിച്ചറിയാൻ നമുക്ക് അധികദൂരം പോകണ്ട. മഹാത്മാഗാന്ധിയുടെ പ്രസക്തി ആരുടെയും സഹായമില്ലാതെ അനുദിനം ലോകമെങ്ങും വർദ്ധിച്ചുവരുന്നതു നമ്മൾ കാണുന്നില്ലേ?

ശരി, കേരളത്തിനുവേണ്ടി പണ്ഡിത്ജി എന്തെങ്കിലും നല്ല കാര്യം ചെയ്തതിന്റെ ഉപകാരസ്മരണയ്ക്കായി അദ്ദേഹത്തിന്റെ പേരു സ്റ്റേഡിയത്തിനു കൊടുത്താൽ നമുക്കു മനസ്സിലാക്കാം. അങ്ങനെ വല്ലതും അദ്ദേഹം പ്രധാനമന്ത്രിയായിരുന്നപ്പോൾ ചെയ്തതായിട്ടറിവുണ്ടോ? ഒന്നുണ്ട്. കേരളത്തിലെ ജനങ്ങൾ തിരഞ്ഞെടുത്തതും അസംബ്ളിയിൽ ഭൂരിപക്ഷം ഉണ്ടായിരുന്നതുമായ ഒരു ഗവൺമെന്റിനെ കോൺഗ്രസ്സ് പ്രസിഡന്റായി അക്കാലത്തു ജോലിചെയ്തിരുന്ന ഏകമകളുടെ നിർബന്ധത്തിനു വഴങ്ങി പിരിച്ചുവിട്ടു! ഇന്ത്യൻ ജനാധിപത്യത്തിന്റെ കടയ്ക്കു കോടാലി വയ്ക്കുന്ന ഒരു പുതിയ കീഴ്വഴക്കം സൃഷ്ടിച്ചു. അതിന്റെ നന്ദിപ്രകടനമാണോ ഈ നാമകരണം?

ഇനിയും ആലോചിക്കേണ്ട പല വിഷയങ്ങളുമുണ്ട്. മലയാളികളുമായുള്ള ബന്ധംകൊണ്ടു ഗുണം കൂടുതൽ നെഹ്റുവിനോ, അതോ, നമുക്കോ? ലണ്ടനിലെ പ്രസാധകന്മാർക്കിടയിലുള്ള വി.കെ. കൃഷ്ണമേനോന്റെ വ്യക്തിപരമായ സ്വാധീനമായിരുന്നില്ലേ നെഹ്റുവിനെ സാഹിത്യകാരനും ബുദ്ധിജീവിയുമാക്കിയത്? (സത്യം പറഞ്ഞാൽ ചൊടിക്കുന്ന ആരാധകർക്കു വേണമെങ്കിൽ ഈ വിഷയത്തിൽ ഗവേഷണം നടത്തിയിട്ടുള്ള ടി.ജെ.എസ്. ജോർജ്ജിനെ നേരിട്ടുകണ്ട് അന്വേഷിക്കാം. അദ്ദേഹം ഇപ്പോൾ കേരളത്തിലെ വോട്ടറാണ്.)

കൊച്ചിയിലെ സ്റ്റേഡിയത്തിന് നെഹ്റുവിന്റെതന്നെ പേരുകൊടുത്തത് നമ്മുടെയൊക്കെ മനസ്സിലെ ചപ്പാത്തികളോടുള്ള പഴയ ദാസ്യഭാവത്തിന്റെ തുടർച്ച മാത്രമാണ്. സാംസ്കാരികമായ നമ്മുടെ തകർച്ചയുടെ ലക്ഷണമാണ്, ദാരുണമായ ആ അടിമ മനോഭാവം. ഇത്തരമൊരു പേരിടൽതന്നെ ആവശ്യമുണ്ടായിരുന്നോ?

അഥവാ എന്തെങ്കിലും പേര് ഇടണമെന്നു നിർബന്ധമായിരുന്നെങ്കിൽ കായികരംഗത്ത് മലയാളികളുടെ മനസ്സു പിടിച്ചുപറ്റിയ എത്രയോ പേരുകളുണ്ട്. "ഇലക്ട്രിക് മൈതീൻകുഞ്ഞ് ഇന്റർനാഷണൽ സ്റ്റേഡിയം" എന്നായിരുന്നെങ്കിൽ ചരിത്രത്തിന് അതൊരു മുതൽക്കൂട്ടാവുമായിരുന്നില്ലേ? ഗുസ്തിക്കാരും കായികതാരങ്ങളും പോരാ, രാഷ്ട്രീയക്കാരും കോൺഗ്രസ്സുകാരുംതന്നെ വേണമായിരുന്നു എന്ന വാശിയാണെങ്കിൽ പനമ്പിള്ളി ഗോവിന്ദമേനോന്റെ പേര് എന്തുകൊണ്ടു മനസ്സിലുദിച്ചില്ല? ഏത് അളവുകോലു വച്ചുനോക്കിയാലും നെഹ്റുവിനെക്കാൾ സമർത്ഥനായിരുന്നില്ലേ പനമ്പിള്ളി? കേസു കിട്ടാത്ത വക്കീലും ധാരാളം കേസുണ്ടായിരുന്ന വക്കീലും തമ്മിലുള്ള വ്യത്യാസമെങ്കിലും നമ്മൾ സമ്മതിച്ചു കൊടുക്കണ്ടേ?

ഈ നാമകരണം തെറ്റായ ഒരു പ്രവൃത്തിയായിരുന്നു. ഇതു തിരുത്തേണ്ട ബാദ്ധ്യത അടുത്ത തിരഞ്ഞെടുപ്പുകൾ കഴിഞ്ഞുവരുന്ന സംസ്ഥാന ഗവൺമെന്റിനുണ്ട്. കേരളത്തിലെ സ്ഥാപനങ്ങൾക്ക് ഉത്തരേന്ത്യക്കാരുടെ പേരിടണമെങ്കിൽ ആ പബ്ളിസിറ്റിയുടെ കാശ് ആവശ്യക്കാർ കൊടുക്കണം. ഈ പേരു നിലനിർത്തണമെങ്കിൽ ജവഹർലാൽ നെഹ്റുവിനോടു കലശലായിട്ടു സ്നേഹമുള്ളവർ ഇറങ്ങിനടന്നു പിരിച്ച് സ്റ്റേഡിയം പണിയാൻ ചെലവായ കാശു മുഴുവൻ ഖജനാവിൽ അടയ്ക്കണമെന്ന് പുതിയ ഗവൺമെന്റിനു പറയാം. ഏതായാലും വാര്യരുടെ വിളക്കത്ത് എമ്പ്രാൻ അത്താഴമുണ്ണുന്ന കളി വേണ്ടാ.







## ലാലു ജോസഫ്

# ന്യായം കൊല്ലപ്പെടാതിരിക്കട്ടെ



അധികാര രാഷ്ട്രീയത്തിന്റെയും പണക്കൊഴുപ്പിന്റെയും സ്വാധീനത്തിനു വഴങ്ങാത്ത ന്യായാധിപന്മാർ ഇപ്പോഴും നമ്മുടെ നീതിന്യായ മേഖലയിൽ പ്രവർത്തിക്കുന്നു എന്നതിന്റെ ഉത്തമ ഉദാഹരണമാണ് ഈ വിധി-തന്റെ തിരഞ്ഞെടുപ്പു സാധൂകരിച്ചുകൊണ്ട് സുപ്രീം കോടതി പ്രസ്താവിച്ച വിധിന്യായത്തോടു മാർക്സിസ്റ്റ് നേതാവ് ഒ. ഭരതൻ പ്രതികരിച്ചതിങ്ങനെയാണ്. ഭരതനെ അങ്ങനെ ചിന്തിപ്പിക്കുവാൻ പോന്ന കാരണങ്ങൾ പലതാകാം. എങ്കിലും അദ്ദേഹത്തിന്റെ വാക്കുകളിൽ നിഴലിക്കുന്ന സന്ദേഹം സാധാരണക്കാരന്റെ മനസ്സിൽ വേരോടിയിരിക്കുന്ന, ജുഡിഷ്യറിയെക്കുറിച്ചുള്ള ധാരണയുടെ ഒരു രൂപമാണ്.

നിയമത്തിനു മുന്നിൽ എല്ലാവരും തുല്യരാണ്. പ്രധാനമന്ത്രിയും പ്രഡിഡന്റും വരെ. പ്രസിഡന്റ് അധികാരത്തിലിരിക്കുന്ന കാലം അദ്ദേഹത്തെ കേസിൽ പ്രതിയാക്കാനാവില്ല എന്നു കോടതിയിലെത്തണമെന്ന് അമേരിക്കൻ പ്രസിഡന്റിനു നിർദ്ദേശം നല്കിയത് ഒരു ജില്ലാ ജഡ്ജിയാണ്. ഇന്ത്യൻ ഭരണഘടന നമ്മുടെ പ്രസിഡന്റിനു നല്കുന്ന പരിരക്ഷകൾക്ക് സമാനമായ വ്യവസ്ഥകൾ അമേരിക്കൻ ഭരണഘടനയിലില്ല എന്നു നമുക്കു വാദിക്കാം. നമ്മുടെ ഭരണഘടനയിൽ പ്രസിഡന്റിനെ പരിരക്ഷിക്കുന്ന വകുപ്പുകൾ ഇല്ലായിരുന്നുവെങ്കിൽ രാഷ്ട്രപതിയെ കോടതിയിൽ വിളിപ്പിക്കാൻ ധൈര്യമുള്ള എത്ര ജഡ്ജിമാർ ഉണ്ടാകുമായിരുന്നു എന്നു കണക്കാക്കുന്നതിൽ അർത്ഥമില്ല.



പ്രധാനമന്ത്രി നരസിംഹറാവു

മാത്രം. അതാണ് ഭരണഘടനയിൽ വിഭാവന ചെയ്തിരിക്കുന്ന നിയമവാഴ്ചയുടെ കാതൽ. ജനുവരിയുടെ അവസാനനാളിൽ പരമോന്നത നീതിപീഠത്തിൽനിന്നുണ്ടായ ഒരു നിർദ്ദേശം നീതിന്യായ വ്യവസ്ഥയിൽ ജനങ്ങൾക്കുള്ള വിശ്വാസം അരക്കിട്ടുറപ്പിക്കാൻ പോന്നതായി.

ഹവാലക്കേസിൽ ആരോപണവിധേയരായവർ എത്ര ഉന്നതരായാലും വെറുതെ വിടരുതെന്ന് സുപ്രീം കോടതി കേന്ദ്ര കുറ്റാന്വേഷണ ഏജൻസിയായ സി.ബി.ഐയെ താക്കീതു ചെയ്തു. കോടതി മുനവച്ചത് പ്രധാനമന്ത്രിയെയാണെന്നറിയാത്ത ഭാരതീയരുണ്ടാവില്ല. നരസിംഹറാവുവായാലും നിയമത്തിനു മുന്നിൽ സാധാരണക്കാരനെന്നു സി.ബി.ഐയെ ഓർമ്മിപ്പിക്കേണ്ട സ്ഥിതിയുണ്ടായി എന്നത് നമ്മുടെ ജനാധിപത്യ സംവിധാനത്തിന്റെ തകർച്ചയിലേക്കാണ് വിരൽചൂണ്ടുന്നത്. പക്ഷേ, ആർജ്ജവവും വ്യക്തിത്വവുമുള്ള ജഡ്ജിമാർ നമ്മുടെ കോടതികളിലുണ്ടെന്നതിനു മറ്റു തെളിവ് ആവശ്യമില്ലാതായിരിക്കുന്നു.

വൈറ്റ് വാട്ടർ കേസിൽ മൊഴി നല്കാൻ

ന്യായാധിപന്റെ വ്യക്തിത്വത്തിനു നീതിനിർവ്വഹണത്തിൽ എന്തു സ്ഥാനമെന്ന ചോദ്യമുണ്ടാകാം. തങ്ങളുടെ മുന്നിലെത്തുന്ന നിയമതർക്കത്തിന്റെ ന്യായാന്യായങ്ങൾ വിലയിരുത്തി നിയമതീർപ്പു കല്പിക്കുക മാത്രമാണ് ജഡ്ജിമാരുടെ ചുമതലയെന്ന അബദ്ധധാരണയുടെ ഫലമാണീ ചോദ്യം. ജനാധിപത്യത്തിന്റെ ആണിക്കല്ലുകളിലൊന്നായ നീതിന്യായക്കോടതിയിലെ ജഡ്ജിമാർക്ക് അത്യാവശ്യം വേണ്ടത് ജനാധിപത്യബോധമാണ്. സമാനതരത്തിലുള്ള കേസുകൾ ഒരുപോലെ പരിഗണിക്കാനുള്ള ബോധം.



സുപ്രീംകോടതി ചീഫ് ജസ്റ്റിസ് ജസ്റ്റിസ് എ.എൻ. അഹമ്മദി

അതു നിയമവാഴ്ച. സമാനതരത്തിലെ കേസുകളിൽ സമാന വിധികളുണ്ടാകണമെന്നില്ല. കാരണം നീതി അതു നിശ്ചയിക്കുന്ന ന്യായാധിപന്റെ വ്യക്തിത്വത്തെ ആശ്രയിക്കുമെന്നതുതന്നെ.

ഒരു വ്യക്തി വളരുന്ന-വളർന്നു വന്ന സാംസ്കാരിക-സാമൂഹിക പശ്ചാത്തലത്തിൽനിന്നുമാണ് ഒരാളുടെ വ്യക്തിത്വം രൂപപ്പെടുന്നത്. ഒരു രാഷ്ട്രീയ നേതാവിന്റെ വാലേത്തൂങ്ങിയായിരുന്ന ഒരാൾ, നേതാവിന്റെ കാരുണ്യം ഒന്നുകൊണ്ടു മാത്രം ഒരു സുപ്രഭാതത്തിൽ ന്യായാധിപനായാൽ, അയാളിൽനിന്നു ന്യായം ലഭിക്കുക നേതാവിനു മാത്രമായിരിക്കും. നേതാവിന്റെ കൊള്ളരുതായ്മകൾ അയാൾ കണ്ടില്ലെന്നു നടിക്കും. നീതിദേവതയുടെതന്നെ കണ്ണുകൾ കെട്ടപ്പെട്ടിരിക്കുന്നു. ദേവതയുടെ പൂജാരിയായ താനെന്തിനു കണ്ണു തുറന്നിരിക്കണമെന്നായിരിക്കും അയാളുടെ മനോഭാവം. നീതിന്യായ സംവിധാനത്തിന്റെ അധിപന്മാർ വ്യക്തിത്വമുള്ളവർ ആയിരിക്കണമെന്നു പറയുന്നതിന്റെ പൊരുളിതാണ്.

18-ാം നൂറ്റാണ്ടിൽ മറാത്ത സംസ്ഥാനത്തുണ്ടായ ഒരു സംഭവം ഇതിനു തെളിവു നല്കുന്നു. ചെറുപ്പക്കാരനായ പെഷവാ നാരായൺറാവുവിനെ ആരോ കൊലപ്പെടുത്തി. അമ്മാവൻ രഘുനാഥ്റാവു പുതിയ പെഷവയായി. അനന്തരവന്റെ കൊലയ്ക്കു പിന്നിൽ അമ്മാവനാണെന്ന ആരോപണം ഉയർന്നു. അന്നത്തെ മറാത്ത സംസ്ഥാന മുഖ്യമന്ത്രി നാനാഫഡ്നവീസ് മുഖ്യ ന്യായാധിപൻ രാം ശാസ്ത്രിയെ അന്വേഷണച്ചുമതല ഏല്പിച്ചു. ചീഫ് ജസ്റ്റിസ് നടത്തിയ അന്വേഷണത്തിൽ രഘുനാഥ് റാ

വുവിന്റെ പങ്കു വെളിവായി. നാരായൺറാവുവിന്റെ കൊലയ്ക്കുത്തരവാദി പെഷവയാണെന്നു കണ്ടുപിടിക്കപ്പെട്ടു. അതിനു രഘുനാഥ് റാവുവും ഗൂഢാലോചനയിൽ പങ്കാളികളായ മറ്റ് അൻപതുപേരും വധശിക്ഷയ്ക്കു വിധേയരാവണമെന്ന് രാം ശാസ്ത്രി, പെഷവയുടെ സഭയിൽവച്ചുതന്നെ വിധിച്ചു. പെഷവതന്നെ വധശിക്ഷയ്ക്കു വിധേയനാകേണ്ടതിനാൽ മറ്റുള്ള അൻപതു പേരുടെയും ശിക്ഷ നടപ്പിലാക്കിയതിനുശേഷം പെഷവയ്ക്കു ശിക്ഷ നല്കിയാൽ മതിയെന്നായിരുന്നു രാം ശാസ്ത്രി വിധിച്ചത്.

സുപ്രീം കോടതിയും ഹൈക്കോടതികളും തിരുത്തൽശക്തികളായിരിക്കുന്നു. മാറ്റത്തിന്റെ കാഹളം മുഴക്കി സുപ്രീം കോടതി മുന്നേറുകയാണ്. നീതിദേവതയുടെ കെട്ടിയ കണ്ണിൽപ്പെടാതെ യാതൊന്നിനും മുന്നോട്ടു പോകാനാവാത്ത സ്ഥിതിയിലേക്കാണ് കാര്യങ്ങൾ നീങ്ങുന്നത്. ഇത് ആശാവഹമാണ്. ന്യായാധിപന്മാർ ചട്ടുകങ്ങളല്ലാതായിരിക്കുന്നു. ഇന്ത്യൻ നീതിനിർവ്വഹണ ചരിത്രത്തിന് അഭിമാനിക്കാനാവുന്ന വർഷങ്ങളാണ് ചീഫ് ജസ്റ്റിസ് അഹമ്മദിയുടെ നേതൃത്വത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നത്.

നാരായൺറാവുവിന്റെ കൊല കുടുംബപ്രശ്നമാണെന്നും അതിനാൽ ശിക്ഷ നടപ്പിലാക്കേണ്ടതില്ല എന്നും രഘുനാഥ്റാവു തീർപ്പുകല്പിച്ചു. എതിർപ്പു പ്രകടിപ്പിച്ച രാം ശാസ്ത്രിയുടെ തല പോകാഞ്ഞതു ഭാഗ്യം. പണി പോയി. ഒരു വർഷത്തിനുശേഷം രഘുനാഥ്റാവു പൂനയിൽനിന്നു പലായനം ചെയ്തു. നാനാഫഡ്നവീസ് ചുമതലയേറ്റു. രാം ശാസ്ത്രിയെ മുഖ്യ ന്യായാധിപനായി നിയമിച്ചു. നീതിന്യായ സംവിധാനത്തിൽ കൈകടത്തില്ലെന്നും, തന്റെ ഉത്തരവുകൾ പാലിക്കപ്പെടുമെന്നും, മുഖ്യമന്ത്രിയിൽനിന്നു സത്യവാങ്മൂലം എഴുതിവാങ്ങിയിട്ടു മാത്രമേ ശാസ്ത്രി സ്ഥാനം ഏറ്റെടുത്തുള്ളൂ. (New History of Marathas: G.S. Sardesai (1948))

പെഷവയുടെ തിരുമുന്നിൽ നിങ്ങൾ കുറ്റക്കാരനാണ്. വധശിക്ഷ അനുഭവിക്കണം എന്നു വിളിച്ചു പറഞ്ഞ രാം ശാസ്ത്രിയുടെ പിന്മുറക്കാരാണോ നമ്മുടെ ജഡ്ജിമാർ? നമ്മുടെ നീതിന്യായക്കോടതികളിൽ എത്ര രാം ശാസ്ത്രിമാരുണ്ട്? രാം ശാസ്ത്രിമാരെക്കാൾ കൂടുതൽ രാമസ്വാമിമാരല്ല നമുക്കുള്ളത് എന്നതിന് എന്താണുറപ്പ്? ഭരണാധികാരികളുടെ നിഴലിനെ ഭയമില്ലാതിരുന്ന എത്ര ന്യായാധിപന്മാർ നമുക്കുണ്ടായിരുന്നു എന്നു കണക്കാക്കുന്നതുപോലും ഇന്നത്തെ അവസ്ഥയിൽ പ്രസക്തമല്ലേ? ആരാണിതിനുത്തരവാദി? ജഡ്ജിമാരോ? അതോ, ഉന്നത നീതിപീഠത്തിലടക്കം ഉയർന്ന കോടതികളിലെ ജഡ്ജിമാരെ നിയമിക്കാൻ- ഈയടുത്ത കാലം വരെ അധികാരവും മേൽക്കൈയുമുണ്ടായിരുന്ന എക്സിക്യൂട്ടീവ്-രാഷ്ട്രീയ നേതൃത്വമോ? ആരായാലും ശരി ആർജ്ജവമുണ്ടായിരുന്ന ജഡ്ജിമാർ നമുക്കു നന്നേ കുറവായിരുന്നു. ചീഫ് ജസ്റ്റിസ് അഹമ്മദിയും ജസ്റ്റിസ് വർമ്മയും, എസ്. പി. ബറൂച്ചയുമൊക്കെച്ചേർന്ന ഇന്നത്തെ സുപ്രീം കോടതി രാം ശാസ്ത്രിയുടെ പാതയിലാണ്.

നരസിംഹറാവുവിന്റെ മുന്നിൽ എന്തെങ്കിലും കൃപാകടാക്ഷത്തിനു കാത്തുകെട്ടിക്കിടന്നിട്ടു നടക്കാതെ വന്നപ്പോൾ കൊതിക്കെറുവു കാരണം പ്രധാനമന്ത്രിക്കെതിരേ വാളോങ്ങുക എന്നതല്ല സുപ്രീം കോടതി ജഡ്ജിമാർ ചെയ്തത്. പത്രപ്രവർത്തകൻ നല്കിയ പൊതു താത്പര്യ ഹർജി അർഹിക്കുന്ന ഗൗരവത്തോടെ കൈകാര്യം ചെയ്തു വരികയാണവർ. അതിനിടെ പ്രധാനമന്ത്രിതന്നെ മേൽനോട്ടം വഹിക്കുന്ന സി.ബി.ഐ, പ്രധാനമന്ത്രിക്കുനേരേ ഉയർന്ന ആരോപണങ്ങളിൽ മെല്ലെപ്പോക്കു നയം സ്വീകരിച്ചു. ജനാധിപത്യത്തിലും നിയമവാഴ്ചയിലും അചഞ്ചലവിശ്വാസമുള്ള വ്യക്തികൾക്കും, അവർ പ്രതിനിധാനം ചെയ്യുന്ന സ്ഥാപനത്തിനും പൊറുക്കാനാവാത്ത കുറ്റമാണ് സി.ബി.ഐ ചെയ്തത്. കിട്ടിയ അവസരം കോടതി കളഞ്ഞില്ല. പ്രധാനമന്ത്രിയെന്നാൽ സമന്മാരുടെ കൂട്ടത്തിൽ ഒന്നാമൻ എന്നു മാത്രമേ അർത്ഥമാക്കുന്നുള്ളൂ എന്നവർ സി.ബി.ഐയെ ഓർമ്മിപ്പിച്ചു. അപ്പോഴും തികഞ്ഞ നിഷ്പക്ഷത പാലിക്കാൻ ജഡ്ജിമാർ മറന്നിരുന്നില്ല എന്നത് ഏറെ ആശ്വാസകരമാണ്. ഒരാളെപ്പോലും പേരെടുത്തു പറയാതെ, എത്ര ഉന്നതനായാലും നിയമത്തിനതീതനല്ല എന്നു പറയുക മാത്രമേ അവർ ചെയ്തുള്ളൂ. നരസിംഹ റാവുവായാലും നിയമത്തിനതീതനല്ല എന്നു തറപ്പിച്ചു പറഞ്ഞിരുന്നുവെങ്കിൽ, തങ്ങൾക്കു ലഭിക്കുമായിരുന്ന വാർത്താപ്രാധാന്യമോർത്ത് ജഡ്ജിമാർ നിലവിട്ടില്ല. അവർ അതിരുവിട്ടിരുന്നുവെങ്കിലോ, തകരുന്നത് നിമയവാഴ്ചയായിരുന്നേനേ. അതു മനസ്സിലാക്കാൻ കഴിവുള്ളവരാണ് അഹമ്മദിയും കൂട്ടരും.

ഒരാൾ കുറ്റവാളിയാണെന്നു തെളിയിക്കപ്പെടുന്നതുവരെ അയാൾ നിരപരാധിയാണെന്ന നിയമതത്ത്വം മുറുകെപ്പിടിച്ചാണ് ജഡ്ജിമാർ ഇങ്ങനെ പെരുമാറിയത്. അതാണ് നിയമവാഴ്ച. നിയമത്തിനു മുന്നിൽ തുല്യതയെന്നും, എല്ലാ നിയമങ്ങളുടെയും തുല്യമായ നടപ്പാക്കലെന്നും ഭരണഘടനയിൽ വിഭാവന ചെയ്തിരിക്കുന്ന തുല്യതാവാദവും അവകാശവും അതാണ് (അനുച്ഛേദം 14).

വിഭിന്നവും ദീർഘവുമായ ലോകചരിത്രത്തിനു മാറ്റുകൂട്ടുന്നത് നീതിന്യായ സംവിധാനങ്ങളുടെ പക്ഷപാതരഹിതമായ നീതിനിർവ്വഹണമാണ്. നീതിനിർവ്വഹണത്തിൽ മാത്രമല്ല, ജഡ്ജിമാർ നിഷ്പക്ഷത പാലിക്കേണ്ടത്. അവരുടെ സ്വകാര്യ ജീവിതത്തിലും അതുണ്ടാകണം. നിർഭാഗ്യവശാൽ രാമസ്വാമിമാരും നമുക്കുണ്ട്.

സാമൂഹിക-രാഷ്ട്രീയ ഭരണഘടനാ പ്രശ്നങ്ങളിൽ അവർ പരസ്യവിവാദത്തിനിടയാകരുത്. ഒരു ന്യായാധിപനെന്ന നിലയിൽ തന്റെ സ്ഥാനമെന്തെന്നും അതിരുകളേതെന്നും ഒരാൾ മനസ്സിലാക്കിയിരിക്കണം. രാഷ്ട്രീയ-സാമൂഹിക പ്രശ്നങ്ങളിൽനിന്ന് ഒഴിഞ്ഞുനില്ക്കണമെന്ന കീഴ്വഴക്കം പാലിക്കാൻ സുപ്രീം കോടതിയിലെയും ഹൈക്കോടതികളിലെയും ജഡ്ജിമാർ വോട്ടവകാശംപോലും വിനിയോഗിക്കാറില്ലത്രേ.

കോടതികളിൽനിന്നു രണ്ടുതരത്തിലുള്ള ന്യായമല്ല സാധാരണക്കാരൻ പ്രതീക്ഷിക്കുന്നത്. ഉന്നതസ്ഥാനീയർക്ക് ഒന്നും, മറ്റുള്ളവർക്കു വേറൊന്നും എന്ന ന്യായം ജനങ്ങൾ പ്രതീക്ഷിക്കുന്നില്ല.

നമ്മുടെ സമൂഹത്തിലെ മിക്കവാറും എല്ലാ സ്ഥാപനങ്ങളും അഴിമതിയുടെ ദുർഗന്ധം വമിക്കുന്ന ചെളിക്കുണ്ടുകളായിരിക്കുന്നു. അവയിലെ മാലിന്യം നീക്കാനുള്ള ചുമതല കോടതിക്കുണ്ട്. സുപ്രീം കോടതിയും ഹൈക്കോടതികളും തിരുത്തൽശക്തികളായിരിക്കുന്നു. മാറ്റത്തിന്റെ കാഹളം മുഴക്കി സുപ്രീം കോടതി മുന്നേറുകയാണ്. നീതിദേവതയുടെ കെട്ടിയ കണ്ണിൽപ്പെടാതെ യാതൊന്നിനും മുന്നോട്ടു പോകാനാവാത്ത സ്ഥിതിയിലേക്കാണ് കാര്യങ്ങൾ നീങ്ങുന്നത്. ഇത് ആശാവഹമാണ്. ന്യായാധിപന്മാർ ചട്ടുകങ്ങളല്ലാതായിരിക്കുന്നു. ഇന്ത്യൻ നീതിനിർവ്വഹണ ചരിത്രത്തിന് അഭിമാനിക്കാനാവുന്ന വർഷങ്ങളാണ് ചീഫ് ജസ്റ്റിസ് അഹമ്മദിയുടെ നേതൃത്വത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നത്.

കോടതിയുടെ നിലപാട് പല കേന്ദ്രങ്ങളിലും അസഹിഷ്ണുത പടർത്തിയിട്ടുണ്ട്. കോടതിക്കെതിരേ വാളോങ്ങാൻ ചില ശ്രമങ്ങൾ നടക്കുന്നുമുണ്ട്. ഹിന്ദുസ്ഥാൻ ടൈംസിൽ പ്രസിദ്ധീകരിച്ച ഒരു ലേഖനത്തിൽ സുപ്രീം കോടതി ജഡ്ജിമാർക്കെതിരേ ചില വിലകുറഞ്ഞ പ്രയോഗങ്ങളുണ്ടായി. കോടതി കൈയോടെ പിടികൂടുകയും ചെയ്തു. തങ്ങളുടെ വരുതിക്കു നില്ക്കാത്ത ന്യായാധിപന്മാരെ അപകീർത്തിപ്പെടുത്താനും ഭീഷണിപ്പെടുത്താനുമൊക്കെ ശ്രമം നടക്കും. അതിൽനിന്ന് കോടതിയും ജഡ്ജിമാരും കരകയറട്ടെ. "ന്യായം കൊല്ലപ്പെടാതിരിക്കട്ടെ. ന്യായം കൊല്ലപ്പെട്ടാൽ അതു സംരക്ഷിക്കേണ്ട നീതിയെ കൊല്ലും. അതിനാൽ നീതി സംരക്ഷിക്കപ്പെടാൻ ന്യായം കൊല്ലപ്പെടാതിരിക്കട്ടെ." (മനുസ്മൃതി VIII/15)







സി. അനൂപ്

# ഇടതു മുന്നണിയുടെ ജയം ഉറപ്പ്

**മദ്യനിരോധനം നടപ്പിലാക്കുന്നതിന് ഞങ്ങൾ എതിരല്ല. ഞങ്ങളും ഒരു കാലത്ത് മദ്യനിരോധനത്തിനുവേണ്ടി പോരാടിയവരാണ്. പക്ഷേ, പ്രായോഗികമായ രീതിയിൽ വേണം ഇന്നു മദ്യനിരോധനത്തെക്കുറിച്ച് ആലോചിക്കാൻ**
**–ഇ.കെ. നായനാർ**



ഇ.കെ. നായനാർ

ഇ.കെ. നായനാർക്കു തുല്യം വയ്ക്കാൻ രാഷ്ട്രീയ കേരളത്തിൽ നായനാർ മാത്രമേയുള്ളൂ. ഈ നിർവ്വചനം ഒരു അധികപ്രസംഗമാണെന്നു തോന്നുന്നവരുണ്ടാകും. പക്ഷേ, രാഷ്ട്രീയ നേതാക്കളുടെ ഡംഭും പത്രാസും കണ്ടിട്ടുള്ളവർ ഈ നിർവ്വചനത്തെ സ്വീകരിക്കുമെന്നുറപ്പാണ്.

ഒരു തനി നാടൻ മാഷിനെപ്പോലെയാണ് നായനാർ. വാക്കിലും നോക്കിലുമൊക്കെ. അതൊരു കുറവായി കാണുന്നവരുമുണ്ട്. ചിലരൊക്കെ നായനാർ എന്തും വിളിച്ചുപറയുന്നൊരാൾ എന്നും കരുതുന്നുണ്ട്. പക്ഷേ, ഇതൊന്നും നായനാർക്കു നിയന്ത്രിക്കാനാവില്ല. അതേക്കുറിച്ചു ചോദിച്ചാൽ ഒരുപക്ഷേ. നാം അതുവരെ കേൾക്കാത്ത ഒരു ഫലിതമാകും നായനാർ പൊട്ടിക്കുക.

ഫലിതമാണല്ലോ പലപ്പോഴും നായനാരെ വെട്ടിലാക്കിയിട്ടുള്ളത്. നമുക്കോർമ്മയുണ്ട്. 'അമേരിക്കയിലെ ചായകുടി'യെക്കുറിച്ചൊരു കമന്റ് പ്രസംഗത്തിനിടെ നായനാർ പൊട്ടിച്ചു. പിന്നുണ്ടായ കോലാഹലം ചെറുതായിരുന്നില്ല. പക്ഷേ, നായനാർ പറഞ്ഞതിന്റെ പൊരുളറിയാത്ത ഏതോ ഒരാൾ ചമച്ച കഥ യാഥാർത്ഥ്യത്തിനു വിപരീതമായ അർത്ഥമാണ് ഉല്പാദിപ്പിച്ചത്. അങ്ങനെ എത്രയെത്ര അനുഭവങ്ങൾ.

കേരളത്തിലെവിടെയും ഏറ്റവുമധികം ശ്രോതാക്കളുള്ള നേതാക്കളിലൊരാളാണ് നായനാർ. കാരണം നായനാർ പ്രസംഗിക്കുകയല്ല, മറിച്ച് ഓരോരുത്തരോടും സ്വകാര്യമായി സംസാരിക്കുകയാണ്. ഇത് നായനാരുടെ സവിശേഷതയുമാണ്.

അടുത്തിടെ നായനാർ നിരവധി തിരക്കുകൾക്കിടയിലായിരുന്നു. വരാൻ പോകുന്ന തിരഞ്ഞെ

ടുപ്പു നാളുകളുടെ തിരക്കു തുടങ്ങിയിട്ടേയുള്ളു എന്നായിരുന്നു നായനാരുടെ പ്രതികരണം. സി.പി.ഐ (എം) സ്റ്റേറ്റ് സെക്രട്ടറി എന്ന നിലയിൽ ഭാരിച്ച ഉത്തരവാദിത്വമാണ് നായനാർക്കുള്ളത്.



അവ നിറവേറ്റുന്നതിനൊപ്പം ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുണ്ടാകുന്ന രാഷ്ട്രീയവും സാമൂഹ്യവും സാംസ്കാരികവുമായ മാറ്റങ്ങളും നായനാർ ശ്രദ്ധിക്കുന്നു. ഒരു രാഷ്ട്രീയ വിദ്യാർത്ഥിയുടെ ശ്രദ്ധയോടെ.

കഴിഞ്ഞ ദിവസം നായനാരെ കണ്ടു. സംസാരിച്ചു. കേരള രാഷ്ട്രീയത്തിന്റെ വർത്തമാന കാലാവസ്ഥയിലേക്കും, വരാൻ പോകുന്ന തിരഞ്ഞെടുപ്പിലേക്കുമൊക്കെ കടന്നുചെല്ലുന്ന ചോദ്യങ്ങളോടു നായനാർ കൃത്യമായി പ്രതികരിച്ചു. പ്രമുഖമായ ഒരു പാർട്ടിയുടെ സെക്രട്ടറിക്കു വേണ്ട കൃത്യതയോടെ.

ചോദ്യം: വർത്തമാനകാല ഇന്ത്യയുടെ അവസ്ഥയിൽ ഏറ്റവും കൂടുതൽ പ്രതിസന്ധി സൃഷ്ടിക്കാനിടയുള്ള പ്രശ്നങ്ങൾ എന്തൊക്കെയെന്നാണ് താങ്കൾ കരുതുന്നത്?

ഉത്തരം: നമ്മുടെ രാജ്യം നിരവധി പ്രതിസന്ധികളെയാണ് നേരിടുന്നത്. ഏറെ വർഷംകൊണ്ട് കോൺഗ്രസ്സ് നേതൃത്വം പിന്തുടരുന്ന സാമ്പത്തികനയമാണ് അവയിൽ പ്രധാനം. വേൾഡ് ബാങ്കിനും ഐ.എം.എഫിനും സ്തുതിപാടുന്ന ഒരു സാമ്പത്തികനയം രാജ്യത്തെ അപകടപ്പെടുത്തുന്ന അവസ്ഥയിൽ എത്തിച്ചിരിക്കുന്നു.

തത്ത്വദീക്ഷയില്ലാത്ത സാമ്പത്തികക്രമംകൊണ്ടു ദിനംപ്രതി വിലവർദ്ധനയും വ്യാവസായികത്തകർച്ചയുമുണ്ടാകുന്നു. ഇത് സാധാരണക്കാരായ ഇന്ത്യൻ ജനതയെ വല്ലാതെ ഞെക്കിഞെരുക്കുകയാണ്. ഇതൊന്നും പരിഹരിക്കുന്നതിലല്ല അധികാരത്തിലിരിക്കുന്ന കോൺഗ്രസ്സുകാർക്കു താത്പര്യം.

ചോ: 'ഇന്ത്യൻ ജീവിതം' കൂടുതൽ ആശങ്കയിലേക്കല്ലേ മുന്നേറിക്കൊണ്ടിരിക്കുന്നത്? ഇതിൽ താങ്കളുടെ പാർട്ടിക്കും പങ്കില്ലെന്നു പറയാനാകുമോ?

ഉ: വർഗ്ഗീയമായ ചേരിതിരിവും സംഘർഷവും സൃഷ്ടിച്ച അസ്വസ്ഥതകൾ പോയവർഷങ്ങളിൽ നാം നിരവധി കണ്ടു. മതേതരത്വത്തെ സംരക്ഷിക്കുന്നതിനു വേണ്ട ശ്രമങ്ങളൊന്നുംതന്നെ കോൺഗ്രസ്സുകാരിൽനിന്നുണ്ടായില്ല. ചില അർത്ഥത്തിൽ അവർ അതിനെയൊക്കെ പ്രോത്സാഹിപ്പിക്കുകയായിരുന്നു. ഹിന്ദുവർഗ്ഗീയവാദികൾ കിട്ടിയ അവസരം ഫലപ്രദമായി ഉപയോഗിക്കാൻ ശ്രമിച്ചു. അവരുടെ ഗൂഢതന്ത്രം മനസ്സിലാക്കി പ്രതിരോധിക്കുന്നതിനുപോലും ഭരണത്തിലിരിക്കുന്ന റാവുവിനോ സഹമന്ത്രിമാർക്കോ കഴിഞ്ഞില്ല. ബോംബെയിൽ നടമാടിയ കലാപത്തിന്റെ യഥാർത്ഥ ഉത്തരവാദികളിൽ ഒരാളെപ്പോലും ഇതുവരെ അറസ്റ്റ് ചെയ്തിട്ടില്ല. ഇതിലൊന്നും ഞങ്ങളുടെ പാർട്ടിക്കു പങ്കില്ലെന്നു വ്യക്തമല്ലേ.

ചോ: ഹവാലക്കേസ് സൃഷ്ടിച്ച പ്രതിസന്ധികൾ കോൺഗ്രസ്സിനും ബി.ജെ.പിക്കുമെതിരേ ഫലപ്രദമായി പ്രയോഗിക്കാൻ പ്രതിപക്ഷത്തിനു കഴിയാത്തതെന്തുകൊണ്ട്?

ഉ: അഴിമതിയെക്കുറിച്ചുള്ള സർവ്വ സംശയങ്ങളും പരിഹരിക്കുന്നതായി ഹവാല അഴിമതിക്കേസ്. നൂറിലേറെ നേതാക്കൾക്ക് 65 കോടി രൂപയാണ് ജെയിൻ സഹോദരന്മാർ വീതിച്ചുകൊടുത്തത്. ഏഴു കേന്ദ്രമന്ത്രിമാർ കോടികൾ സ്വന്തമാക്കി. അതിൽ മൂന്നുപേർ ഇതിനോടകം രാജിവച്ചു. പ്രധാനമന്ത്രി നരസിംഹറാവുവും ജെയിൻ സഹോദരന്മാരിൽനിന്നു പണം വാങ്ങിയെന്ന് വാർത്ത വന്നിരിക്കുന്നു. എങ്കിലും അദ്ദേഹം തികഞ്ഞ നിശ്ശബ്ദതയിലാണ്. ഈ ക്രൈസിസിൽനിന്നും എങ്ങനെ കരകയറാനാകും എന്ന വെപ്രാളത്തിലാണ് ഇപ്പോൾ നരസിംഹറാവു. എസ്. കൃഷ്ണകുമാറിനുവരെ ജെയിൻ സഹോദരന്മാരുമായി ബന്ധമുണ്ടായിരുന്ന രഹസ്യം ഇപ്പോൾ പുറത്തായിരിക്കുന്നു. കൃഷ്ണകുമാർ പറയുന്നത് ജെയിൻ സഹോദരന്മാരുമായി ദൽഹിയിൽവച്ചു ഗോൾഫ് കളിപ്പരിചയമാണുണ്ടായിരുന്നതെന്നാണ്. ഇതൊരു വല്ലാത്ത ഗോൾഫ് കളിയായിപ്പോയെന്നാണ് ഇപ്പോൾ കൃഷ്ണകുമാർ പറഞ്ഞുനടക്കുന്നത്. ഈ കുംഭകോണം ഇന്ത്യൻ രാഷ്ട്രീയത്തിൽനിന്നു കോൺഗ്രസ്സിനെ തുടച്ചുനീക്കാൻ കാരണമാകുമെന്നതിൽ എനിക്കു സംശയമില്ല. അതിനുള്ള പ്രവർത്തനം ഞങ്ങൾ നടത്തുന്നുമുണ്ട്.

ചോ: ബി.ജെ.പിയുടെ അധികാരസ്വപ്നത്തിനുമേലുള്ള കറുത്ത അദ്ധ്യായമല്ലേ അദ്വാനിക്കു ഹവാലക്കേസിലുള്ള പങ്ക്?

ഉ: എൽ.കെ അദ്വാനി 60 ലക്ഷം രൂപ ജെയിൻ സഹോദരന്മാരിൽനിന്നു വാങ്ങി എന്നതാണ് കുറ്റപത്രത്തിലുള്ളത്. ആ രൂപ സ്വന്തമായി വീടുനിർമ്മിക്കാനാണ് അദ്വാനി ഉപയോഗിച്ചതെന്നാണ് സി.ബി.ഐ ആരോപിച്ചിരിക്കുന്നത്. ഈ സംഭവം ബി.ജെ.പിയെയും അഴിമതി നിറഞ്ഞ ഒരു ബൂർഷ്വാപാർട്ടി എന്ന നിലയിലേക്കു ജനം തരംതാഴ്ത്താൻ കാരണമായി. ഇത്രനാളും തങ്ങൾ അഴിമതിക്കതീതരാണെന്നായിരുന്നു ബി.ജെ.പി നേതാക്കളുടെ അവകാശവാദം. അതപ്പാടെ പൊളിഞ്ഞു. വാജ്പേയി തന്നെ നേതൃസ്ഥാനത്തേക്ക് എടുത്തുകാണിക്കരുതെന്ന് അപേക്ഷിക്കുകയാണിപ്പോൾ. ഇതിന് അദ്ദേഹത്തെ പ്രേരിപ്പിക്കുന്നത് എന്താണെന്ന് നമുക്ക് ഊഹിക്കാവുന്നതേയുള്ളു. നാണക്കേട്. ഹവാലപ്പണം വാങ്ങിയ ഒരു നേതാവിന്റെ പാർട്ടിയിലായിപ്പോയതിന്റെ നാണക്കേടാവണം വാജ്പേയി ഇപ്പോൾ അനുഭവിക്കുന്നത്.

ചോ: ദേശീയമുന്നണിയിലെ ചില നേതാക്കൾക്കും ഹവാലക്കേസിൽ പങ്കുണ്ടല്ലോ. ഇതു ദേശീയമുന്നണി-ഇടതുപക്ഷസഖ്യത്തെ ബാധിക്കില്ലേ?

ഉ: ഹവാല കുംഭകോണത്തിൽ ഉൾപ്പെടാത്ത ഒറ്റ രാഷ്ട്രീയപ്രസ്ഥാനമേ ഇന്ത്യയിലുള്ളു. അത് ഇടതുപക്ഷ പാർട്ടികളാണ്. ഇതിനർത്ഥം സംശുദ്ധമായ രാഷ്ട്രീയ സംസ്കാരം ഞങ്ങൾക്കു മാത്രമാണുള്ളതെന്നാണ്.

**കൃഷ്ണകുമാർ പറയുന്നത് ജെയിൻ സഹോദരന്മാരുമായി ദൽഹിയിൽവച്ചു ഗോൾഫ് കളിപ്പരിചയമാണുണ്ടായിരുന്നതെന്നാണ്. ഇതൊരു വല്ലാത്ത ഗോൾഫ് കളിയായിപ്പോയെന്നാണ് ഇപ്പോൾ കൃഷ്ണകുമാർ പറഞ്ഞുനടക്കുന്നത്.**

ഒരു കാര്യം നാം ഗൗരവത്തോടെതന്നെ കാണണം. ജെയിൻ സഹോദരന്മാർ നല്കിയ ഈ പണം വിദേശത്തുനിന്നും അവിഹിതമാർഗ്ഗത്തിലൂടെ ഇന്ത്യയിലെത്തിയതാണ്. ഇതേതു രാജ്യത്തുനിന്നുമാണ് കൊണ്ടുവന്നതെന്നും, ഇങ്ങനെ കോടിക്കണക്കിനു രൂപ രാഷ്ട്രീയ നേതാക്കൾക്കു നല്കാൻ ജെയിൻ സഹോദരന്മാരെ പ്രേരിപ്പിച്ച ഘടകമെന്താണെന്നും ജനങ്ങൾക്കറിയണം. ഹർഷദ്മേത്ത റാവുവിനു നല്കിയ ഒരു കോടി രൂപയെക്കുറിച്ചുള്ള സത്യം നാം ഇതുവരെ അറിഞ്ഞിട്ടില്ല. ഹവാലക്കേസും അങ്ങനെ തേച്ചുമായ്ച്ചു കളയാനാണ് റാവുവും കൂട്ടരും ശ്രമിക്കുന്നത്.

ചോ: മതന്യൂനപക്ഷങ്ങൾ ഇന്ന് ഇന്ത്യയിൽ ഭീഷണമായ ഒരവസ്ഥയാണ് പിന്നിടുന്നത്. ഭൂരിപക്ഷവും ഒരർത്ഥത്തിൽ പ്രതിസന്ധിയിലാണ്. ഇത് യഥാർത്ഥത്തിൽ ഇവിടുത്തെ രാഷ്ട്രീയ കക്ഷികൾ സൃഷ്ടിക്കുന്നതാണെന്നു പറഞ്ഞാൽ?

ഉ: വിഘടിതശക്തികളുടെ പ്രവർത്തനം മറ്റേതു കാലത്തെക്കാളും ശക്തിപ്പെട്ടു വരികയാണ് ഇന്ത്യയിൽ. എന്നാൽ ഗവൺമെന്റ് ന്യൂനപക്ഷ സമൂഹത്തിനു സംരക്ഷണം നല്കാനോ, വർഗ്ഗീയശക്തി







കളെ നേരിടാനോ സമൂർത്തമായ ഒന്നുംതന്നെ ചെയ്യുന്നില്ല. തരപ്പെട്ടാൽ അവർ വിഘടിതശക്തികളെ കൂട്ടുപിടിച്ച് താത്കാലികമായ നേട്ടങ്ങൾക്കു ശ്രമിക്കുകയും ചെയ്യും. ഈ അവസ്ഥയ്ക്കെതിരേ ശക്തമായ പ്രതിരോധശ്രമം ഞങ്ങൾ നടത്തുന്നുണ്ട്. അതിനു ജനങ്ങളിൽനിന്ന് ആശാവഹമായ പിന്തുണയും ഞങ്ങൾക്കു കിട്ടുന്നു.

എച്ച്.കെ.എൽ. ഭഗത്തിനെതിരേ 1984-ൽ വന്ന ഒരാരോപണം അന്വേഷിക്കാൻ കേന്ദ്ര ഗവൺമെന്റ് തയ്യാറായില്ല. ദില്ലിയിൽ നാലായിരത്തിലേറെ സിക്കുകാരെ കശാപ്പുചെയ്യുന്നതിൽ നായകസ്ഥാനം വഹിച്ച വ്യക്തിയാണ് ഭഗത്. മറ്റു നിരവധി ഗുണ്ടകളും ഇതിനു പിന്നിൽ പ്രവർത്തിച്ചിരുന്നു. പക്ഷേ, അതിനൊന്നും നിയമ നടപടി പിന്നീടു വന്ന ഗവൺമെന്റ് സ്വീകരിച്ചില്ല. ഇപ്പോൾ ശക്തമായ നിയമനിർദ്ദേശമുണ്ടായപ്പോഴാണ് അധികൃതർ ഭഗത്തിനെ അറസ്റ്റ് ചെയ്യാൻ തയ്യാറായത്.

മൂന്നുനാലു വർഷം മുൻപ് ബോംബെയിൽ നടന്ന വർഗ്ഗീയ കലഹത്തിന് ഉത്തരവാദിയായവർ പിടിയിലാകും എന്ന ഘട്ടം വന്നപ്പോൾ ജസ്റ്റീഷ് കമ്മിഷനെ മഹാരാഷ്ട്ര ഗവൺമെന്റ് പിരിച്ചുവിട്ടു. ഇപ്പോൾ മനുഷ്യാവകാശക്കമ്മിഷനാണ് അതേക്കുറിച്ച് അന്വേഷിക്കുന്നത്. സിക്ക്-മുസ്ലിം ന്യൂനപക്ഷത്തിനെതിരേ, ഗുണ്ടായിസത്തിലൂടെയും മറ്റും രക്തച്ചൊരിച്ചിലുണ്ടാക്കുന്നതിനാണ് ഇന്ത്യയിലെ അധികാരരാഷ്ട്രീയക്കാർ ശ്രമിക്കുന്നത്. അതിനെതിരേ, ഇന്ത്യയിൽ ജാഗ്രത പുലർത്തുന്നത് ഇടതുപക്ഷ രാഷ്ട്രീയ പ്രസ്ഥാനമാണ്. ഞങ്ങൾ മതത്തെയോ വർഗ്ഗീയതയെയോ പ്രോത്സാഹിപ്പിക്കുന്നവരല്ല. അതു ചെയ്യുന്നത് ഇന്ത്യയിലെ അധികാരിവർഗ്ഗമാണ്.

ചോ: എ.കെ. ആന്റണി മുഖ്യമന്ത്രി ആയതിനുശേഷമുള്ള രാഷ്ട്രീയാവസ്ഥ എങ്ങനെ വിലയിരുത്തുന്നു?

ഉ: എ.കെ. ആന്റണിയുടെ ഭരണത്തിലെ മികവിനെക്കുറിച്ച് ഇനിയിപ്പോൾ ഒന്നും പറയേണ്ടതില്ല. കാരണം അദ്ദേഹത്തിന്റെ ഭരണക്കെടുതികൾ ഇന്നു കേരളജനത മിക്കവാറും മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ട്.

മുഖ്യമന്ത്രിപദം ഏറ്റെടുത്തശേഷം എ.കെ. ആന്റണി കൊട്ടിഘോഷിച്ച് പതിനഞ്ചിന പരിപാടി അവതരിപ്പിച്ചു. അതിൽ പ്രധാനമായി പറഞ്ഞിരുന്നത് അഴിമതി നിർമ്മാർജ്ജനം ചെയ്യും എന്നാണ്. പക്ഷേ, നേതൃത്വമേറ്റെടുത്ത് ഇത്രയും നാളായിട്ടും തന്റെ സഹമന്ത്രിമാരുടെ അഴിമതിയെക്കുറിച്ച് നിശ്ശബ്ദനാണ് അദ്ദേഹം. പാമോയിൽ കേസും ബ്രഹ്മപുരം കേസും മറ്റും ഗൗരവത്തോടെ അന്വേഷിക്കാൻ തയ്യാറാകാതെ അഴിമതിക്കാർക്കു കൂട്ടുനില്ക്കുകയാണ് മുഖ്യമന്ത്രി. കൈക്കൂലിയിലൂടെ ലക്ഷങ്ങളും കോടികളും സമ്പാദിച്ച മന്ത്രിമാർ ഇന്നു കേരളത്തിൽ മാന്യമായി വാഴുന്നുണ്ട്. അതിനെതിരേ, ഒരു ചെറുവിരലെങ്കിലുമനക്കാൻ ആന്റണി ഇതുവരെ തയ്യാറായിട്ടില്ല. ഇതിനർത്ഥം പതിനഞ്ചിന പരിപാടിയിലെ പ്രധാന ലക്ഷ്യം പോലും സാക്ഷാത്കരിക്കാനോ അതിനുവേണ്ടി ചെറിയ ശ്രമം നടത്താൻപോലുമോ മുഖ്യമന്ത്രി എന്ന നിലയിൽ എ.കെ. ആന്റണിക്കു കഴിഞ്ഞിട്ടില്ല എന്നാണ്. അഴിമതിരഹിതവും സംശുദ്ധവുമായ ഭരണമെന്നു ചിലർ ആന്റണിയുടെ ഭരണത്തെ കൊട്ടിഘോഷിക്കുന്നുണ്ട്. പക്ഷേ, അത് എത്രമാത്രം അബദ്ധമാണെന്ന് ഇന്നെല്ലാവർക്കുമറിയാം. അഴിമതിയുടെ വാഴ്ചയാണ് ഇന്ന് കേരളത്തിൽ നടക്കുന്നത്. ഇതിനെതിരേ വരുന്ന തിരഞ്ഞെടുപ്പിൽ കേരളജനത പ്രതികരിക്കുമെന്നും അത് ആന്റണിഭരണത്തിനു കനത്ത തിരിച്ചടിയായിരിക്കുമെന്നും എനിക്കുറപ്പുണ്ട്.

**എ.കെ. ആന്റണിയുടെ ഭരണത്തിലെ മികവിനെക്കുറിച്ച് ഇനിയിപ്പോൾ ഒന്നും പറയേണ്ടതില്ല. കാരണം അദ്ദേഹത്തിന്റെ ഭരണക്കെടുതികൾ ഇന്നു കേരളജനത മിക്കവാറും മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ട്.**

ചോ: ഇത് ആന്റണിക്കു മുമ്പ് തുടർന്നിരുന്ന നിലപാടുകൾകൂടി സൃഷ്ടിച്ച പ്രതിസന്ധിയല്ലേ?

ഉ: ഇവിടെ തൊഴിലില്ലായ്മയും വിലവർദ്ധനയും ഓരോ ദിവസം കഴിയുന്തോറും പെരുകുകയാണ്. വ്യാവസായികമേഖല വമ്പിച്ച തകർച്ചയെ നേരിടുകയാണ്. അടച്ച ഫാക്ടറികളിലേതെങ്കിലുമൊന്ന് തുറക്കുന്നതിനോ, പുതുതായൊരെണ്ണം ആരംഭിക്കുന്നതിനോ ഭരണനേതൃത്വത്തിനു കഴിഞ്ഞിട്ടില്ല. ആശാവഹമായ ഒരു മാറ്റവും ആന്റണി മുഖ്യമന്ത്രിയായശേഷം കേരളത്തിൽ ഉണ്ടായിട്ടില്ല. ഉല്പാദനമേഖലയാകെ സ്തംഭനാവസ്ഥയിലാണ്.

വിദ്യാഭ്യാസമേഖലയെ സ്വകാര്യവൽക്കരിച്ച് നാശത്തിന്റെ വക്കിലെത്തിച്ചിരിക്കുകയാണ് ഈ ഗവൺമെന്റ്. സ്വന്തം ഇഷ്ടപ്രകാരം എന്തും ചെയ്യാൻ സ്വാതന്ത്ര്യം കിട്ടിയ മന്ത്രിമാർ അഴിഞ്ഞാടുകയാണ് കേരളത്തിൽ. ഇതിനു കാരണം കോൺഗ്രസ്സ് തുടർന്നുവരുന്ന നയങ്ങളുടെ അപാകതയാണ്.

ചോ: കേരളം ഇരുട്ടിലേക്കാണല്ലോ നീങ്ങുന്നത്. ഞാൻ ഉദ്ദേശിക്കുന്നത് വിദ്യുച്ഛക്തിപ്രശ്നമാണ്. ഇത് കേരളത്തിലെ ഭരണകർത്താക്കളുടെ ദീർഘവീക്ഷണമില്ലായ്മകൊണ്ടുണ്ടായതല്ലേ?

ഉ: വിദ്യുച്ഛക്തിപ്രശ്നം ഗവൺമെന്റിന്റെ പിടിപ്പുകേടുകൊണ്ടുണ്ടായതാണെന്ന് പി.ജെ. കുര്യൻതന്നെ പറഞ്ഞിരിക്കുന്നു. ഇപ്പോൾ കേരളത്തിൽ മൂന്നുമണിക്കൂർ ലോഡ്ഷെഡ്ഡിംഗും 35 ശതമാനം കട്ടും ഏർപ്പെടുത്തിയിരിക്കുന്നു. ഇതുവഴി പാലക്കാടും കുട്ടനാട്ടിലുമുൾപ്പെടെ കാർഷികമേഖല പൂർണ്ണമായ നാശത്തിലാണ്. ഈ അവസ്ഥയിൽ കേരളത്തിന്റെ നിലനില്പിനാധാരമായ വ്യവസായങ്ങളും കൃഷിയും തകർന്നുപോകും. ഇടതുപക്ഷമുന്നണി കായംകുളം പദ്ധതി വളരെവേഗം നടപ്പിലാക്കാൻ ശ്രമം നടത്തി. എന്നാൽ യു.ഡി.എഫ് ഗവൺമെന്റ് ഇതു തകർക്കാനാണ് ഓരോ ഘട്ടത്തിലും ശ്രമിച്ചിട്ടുള്ളത്.

ചോ: നിത്യോപയോഗ സാധനങ്ങളുടെയും മറ്റും

വിലവർദ്ധന സാധാരണക്കാരായ മലയാളികൾക്ക് പ്രതിസന്ധികൾ നിരവധിയല്ലേ സൃഷ്ടിക്കുന്നത്?

ഉ: വളരെക്കുറച്ചു ദിവസങ്ങൾകൊണ്ട് നിത്യോപയോഗ സാധനങ്ങളുടെ വിലനിലവാരം പിടിച്ചു നിറുത്തുമെന്നാണ് ഈ ഗവൺമെന്റ് വന്നപ്പോൾ വീമ്പിളക്കിയത്. പിടിച്ചുനിറുത്താൻപോലുമാകാത്തവിധം വില ഓരോ സാധനങ്ങൾക്കും വർദ്ധിച്ചിരിക്കുന്നു. ഒരു നയാപൈസപോലും കുറയ്ക്കാൻ യു.ഡി.എഫ് ഗവൺമെന്റിനാവില്ല. പാലിനും ഉപ്പിനുംതന്നെ സമീപകാലത്ത് സാധാരണക്കാരനു സഹിക്കാനാവുന്നതിനപ്പുറം വില വർദ്ധിച്ചു. ഇത് ഒരുദാഹരണം മാത്രമാണ്. ഓരോ സാധനത്തിനും സഹിക്കാവുന്നതിനപ്പുറം വില വർദ്ധിച്ചിരിക്കുന്നു. ഇത് കേരളത്തിലെ സാധാരണക്കാരും ദരിദ്രരുമായ ജനവിഭാഗങ്ങൾക്കു താങ്ങാനാവുന്നതല്ല. തൊഴിലാളികൾക്ക് തങ്ങളുടെ വരുമാനംകൊണ്ടു നിത്യവൃത്തി കഴിക്കാനാവാത്ത അവസ്ഥയാണ് ഇന്നു നിലനില്ക്കുന്നത്. ഇതിനൊക്കെ പരിഹാരം കാണാൻ ഈ ഗവൺമെന്റ് ഇറങ്ങിപ്പോയേ കഴിയൂ. ആന്ധ്രയിലും കർണ്ണാടകയിലും അരിവില കുറയ്ക്കാൻ അവിടുത്തെ ഗവൺമെന്റുകൾക്കു കഴിഞ്ഞു. പക്ഷേ, ആന്റണിക്കോ അതിനുമുൻപ് കരുണാകരനോ സാധാരണ മനുഷ്യരുടെ പ്രശ്നങ്ങളിലല്ല ശ്രദ്ധ. മറിച്ച് ഹവാലകളെ സംരക്ഷിക്കുന്നതും. ന്യായീകരിക്കുന്നതുമാണ് അവരുടെ ജോലി.



ചോ: ഏപ്രിൽ മുതൽ നടപ്പിലാക്കാൻ പോകുന്ന മദ്യനിരോധനത്തെക്കുറിച്ചു പ്രതിപക്ഷത്തിന്റെ നിലപാട് വ്യക്തമാക്കുമോ?

ഉ: മദ്യനിരോധനം നടപ്പിലാക്കുന്നതിന് ഞങ്ങൾ എതിരല്ല. ഞങ്ങളും ഒരുകാലത്ത് മദ്യനിരോധനത്തിനുവേണ്ടി പോരാടിയവരാണ്. പക്ഷേ, പ്രായോഗികമായ രീതിയിൽ വേണം ഇന്നു മദ്യനിരോധനത്തെക്കുറിച്ച് ആലോചിക്കാൻ. അതു ചെയ്യാതെ ചാരായം മാത്രം നിരോധിക്കുകവഴി കേരളത്തിൽ മദ്യനിരോധനം നടപ്പിലാക്കാൻ കഴിയുമെന്നു ഞങ്ങൾ വിശ്വസിക്കുന്നില്ല. വിദേശമദ്യമാണ് ആദ്യം നിരോധിക്കേണ്ടത്. അതു ചെയ്യാൻ ആന്റണി തയ്യാറാകുമോ? വൻകിടക്കാർക്ക് സഹായകമാകുംവിധമുള്ള മദ്യനിരോധനശ്രമമാണ് ഇന്നു കേരളത്തിൽ നടക്കുന്നത്. 27000-ത്തോളം തൊഴിലാളികളാണ് ചാരായനിരോധനത്തിലൂടെ കേരളത്തിൽ തെരുവാധാരമാക്കപ്പെടുന്നത്. അവരെ സംരക്ഷിക്കുന്നതിനുള്ള യാതൊരു നടപടിയും ഗവൺമെന്റിന്റെ ഭാഗത്തുനിന്നുണ്ടാകുന്നില്ല. അതേസമയം വിദേശമദ്യ വിതരണത്തിലേർപ്പെട്ടിരിക്കുന്നവർക്ക് യാതൊരു സുരക്ഷിതത്വമില്ലായ്മയും ഉണ്ടാകാതിരിക്കാൻ ഗവൺമെന്റ് ശ്രദ്ധിക്കുകയും ചെയ്യുന്നു. ഈ അസന്തുലിതാവസ്ഥ പരിഹരിക്കണമെന്നാണ് ഞങ്ങൾ ആവശ്യപ്പെടുന്നത്.

ചോ: പ്രകടനവും മറ്റും നിരോധിച്ചുകൊണ്ടുള്ള നിയമത്തിനെതിരേ പ്രതിപക്ഷം മൗനം ദീക്ഷിക്കുന്നതെന്ത്? ഇതു ഗുണപരമായ നിയമനിർമ്മാണമാണെന്നു കരുതുന്നുണ്ടോ?

ഉ: ജനജീവിതത്തിനുവേണ്ടി നടത്തുന്ന സമരവും പ്രതിഷേധവും അടിച്ചമർത്താനാണ് ഇപ്പോൾ ഗവൺമെന്റ് ശ്രമിക്കുന്നത്. അത് ജനാധിപത്യാവകാശങ്ങളെ ലംഘിക്കുന്നതിനുള്ള ശ്രമമാണെന്നാണ് ഞങ്ങളുടെ അഭിപ്രായം. ഒരു ജനാധിപത്യ സംവിധാനത്തിനു യോജിച്ച തരത്തിലുള്ള നിയമമല്ല സെക്രട്ടേറിയറ്റിനു മുന്നിലെ പ്രകടനവും മറ്റും നിരോധിച്ചുകൊണ്ടുള്ള നടപടി. ഇതിനെ ഞങ്ങൾ ശക്തിയായി എതിർക്കും. ജനാധിപത്യാവകാശങ്ങൾ ധ്വംസിക്കുന്നതിനുവേണ്ടിയുള്ള നിയമനിർമ്മാണങ്ങളെ ഞങ്ങൾക്ക് അംഗീകരിക്കാനാവില്ല.

പ്രതിപക്ഷം വേണ്ടരീതിയിൽ ശക്തമായില്ല കഴിഞ്ഞ വർഷങ്ങളിൽ എന്നൊരു പരാതിയുണ്ടല്ലോ?

ഇടതുപക്ഷമുന്നണി കഴിഞ്ഞ നാലിലേറെ വർഷമായി ഇവിടുത്തെ ഗവൺമെന്റിന്റെ തെറ്റായ നടപടികൾക്കെതിരേ പ്രതിഷേധവും പ്രതിരോധവും ഏർപ്പെടുത്തി വരുന്നു. എന്നാൽ ഐക്യമുന്നണി തിരഞ്ഞെടുപ്പ് അടുത്ത ഈ ഘട്ടത്തിൽ പി.ഡി.പി. ജെ.എസ്.എസ്. മുസ്‌ലിം ലീഗ് തുടങ്ങിയവരുമായി കൂട്ടുചേർന്ന് വീണ്ടും ഭരണത്തിൽ വരാമെന്നു വ്യാമോഹിക്കുകയാണ്. പി.ഡി.പിയും. ലീഗും. ജെ. എസ്.എസ്സും ചേർന്ന് മൂന്നാംമുന്നണിക്കുള്ള ശ്രമവും ഇപ്പോൾ നടക്കുന്നുണ്ട്. ഇത് ഏതാണ്ട് ചർച്ചചെയ്തു തീരുമാനിച്ച അവസ്ഥയിലാണ് ഇപ്പോൾ. ലീഗും. പി.ഡി.പിയും തമ്മിൽ സീറ്റുവിഭജനത്തിലുള്ള തർക്കം മാത്രമേ ബാക്കിയുള്ളു. ഈ രീതിയിൽ അധികാരം മാത്രം ലക്ഷ്യം വച്ചു പ്രവർത്തിക്കുന്ന കക്ഷികളെ തിരിച്ചറിഞ്ഞ് കേരളത്തിലെ ജനങ്ങൾ പ്രതികരിക്കും. അത് ഇടതുമുന്നണിയെ വിജയിപ്പിച്ചുകൊണ്ടുമായിരിക്കും.

ചോ: കേരളത്തിൽ മൂന്നാം മുന്നണിക്കുള്ള സാദ്ധ്യതയുണ്ടോ?

ഉ: രണ്ടു ചേരികൾ മാത്രമേ കേരളത്തിലുണ്ടാകൂ. അത് ഇടതുപക്ഷ ജനാധിപത്യ മുന്നണിയും ഐക്യജനാധിപത്യ മുന്നണിയുമാണ്. മൂന്നാംമുന്നണിക്ക് യാതൊരു സാദ്ധ്യതയും കേരളത്തിലില്ല. കേരളത്തിൽ ഒരുകാലത്ത് ഐക്യജനാധിപത്യമുന്നണിക്കു കീഴിൽ ഒത്തുചേർന്ന ജനങ്ങൾ ഇപ്പോൾ. അവിടെനിന്നും യാത്രപറഞ്ഞു പിരിയുന്ന കാഴ്ചയാണ് നമുക്കുമുന്നിലുള്ളത്.

ചോ: രണ്ടു പ്രമുഖ മതവിഭാഗങ്ങൾ ആന്റണിക്കെതിരായി എന്നും അവർ ഇടതുപക്ഷത്തിനൊപ്പം നില്ക്കുമെന്നും താങ്കൾ കരുതുന്നുണ്ടോ?

ഉ: ചങ്ങനാശ്ശേരിയിൽ മന്നം സമാധിയിലുണ്ടായ പ്രശ്നങ്ങളും ശിവഗിരിയിലെ ശ്രീനാരായണ ഗുരുമന്ദിരത്തിലുണ്ടായ പ്രശ്നങ്ങളും ഗവൺമെന്റിന്റെ തെറ്റായ നിലപാടിന്റെ സൃഷ്ടിയാണെന്ന് ഒരുവിഭാഗം ജനങ്ങൾ തിരിച്ചറിഞ്ഞുകഴിഞ്ഞിട്ടുണ്ട്. ഇതേക്കുറിച്ച് ഈ രണ്ടു പ്രസ്ഥാനങ്ങളുടേയും നേതാക്കൾ ശക്തിയായി പ്രതികരിച്ചുകൊണ്ടിരിക്കുകയാണ്. ഇത് കോൺഗ്രസ്സിനെതിരേ പ്രതികരിക്കാൻ ഏറെപ്പേരെ പ്രേരിപ്പിക്കും എന്ന കാര്യത്തിൽ സംശയമില്ല. തിരഞ്ഞെടുപ്പു വരുമ്പോൾ പിണങ്ങിനില്ക്കുന്നവരൊക്കെ ഒന്നിച്ച് അധികാരത്തിനുവേണ്ടിയുള്ള മത്സരം ആരംഭിക്കാനും സാദ്ധ്യതയുണ്ട്. എങ്കിലും തിരിച്ചറിവുള്ളവർ തെറ്റും ശരിയും മനസ്സിലാക്കി ഈ ഗവൺമെന്റിന്റെ തെറ്റായ നിലപാടുകൾക്കെതിരേ പ്രതികരിക്കും. ബി.ജെ.പിയുമായിപ്പോലും രഹസ്യവും പരസ്യവുമായ ധാരണയുണ്ടാക്കാൻ കോൺഗ്രസ്സ് നേതാക്കൾ ശ്രമിക്കുന്നു എന്നാണ് അറിയുന്നത്. ഇതൊന്നുംകൊണ്ട് കോൺഗ്രസ്സ് വരുന്ന തിരഞ്ഞെടുപ്പിൽ രക്ഷപ്പെടില്ല എന്ന കാര്യം തീർച്ചയാണ്.

ചോ: വരുന്ന തിരഞ്ഞെടുപ്പിൽ ഇടതുപക്ഷം സ്വീകരിക്കുന്ന രാഷ്ട്രീയ നിലപാടെന്തായിരിക്കും?

ഉ: തുടർന്നുവരുന്ന ഗവൺമെന്റിന്റെ തെറ്റായ നടപടികൾക്കെതിരേ യോജിക്കാനാകുന്ന സ്വതന്ത്രന്മാരുൾപ്പെടെയുള്ളവരുമായി സഹകരിച്ച് ഒരു മിനിമം പരിപാടിയുടെ അടിസ്ഥാനത്തിലായിരിക്കും ഇടതുപക്ഷമുന്നണി തിരഞ്ഞെടുപ്പിനെ നേരിടുക. അതിനെ കേരളജനത അംഗീകരിക്കുമെന്ന കാര്യത്തിൽ യാതൊരു സംശയത്തിനുമിടയില്ല.

ചോ: ആന്റണിയുടെ പൊലീസ് നയത്തിനെതിരേ സ്വന്തം പാർട്ടിയിൽനിന്നാണല്ലോ ശക്തമായ വിമർശനമുണ്ടായത്?

ഉ: പൊലീസിനെക്കൊണ്ട് ജനാധിപത്യ അവകാശങ്ങൾ അടിച്ചമർത്താനാണ് എ.കെ. ആന്റണിയുടെ ഗവൺമെന്റ് ശ്രമിച്ചുവരുന്നത്. അതിനെതിരേ സ്വന്തം പാർട്ടിയിൽനിന്നുതന്നെ ആന്റണിക്കു വിമർശനം ഉണ്ടായിരിക്കുന്നു. വിഴിഞ്ഞത്തു കലാപമുണ്ടായത് പൊലീസിന്റെ അനാസ്ഥകൊണ്ടാണ്. അതുപോലെതന്നെ കണ്ണൂരിലും കോഴിക്കോട്ടുമൊക്കെ ജനാധിപത്യപരമായി സമരംചെയ്ത ചെറുപ്പക്കാരെ പൊലീസ് ക്രൂരമായി മർദ്ദിച്ചു. കൊലപാതകശ്രമം നടത്തുന്നതിൽ അതിമിടുക്കു കാണിക്കുന്ന ഒരു മന്ത്രിയേയും (എം.വി. രാഘവൻ). ഒരു മുൻ എം.എൽ.എയും (സുധാകരൻ) സംരക്ഷിക്കുന്ന നിലപാടാണ് ആന്റണിയുടേത്. ന്യൂനപക്ഷ മതവിശ്വാസികൾക്കും പ്രതിപക്ഷ രാഷ്ട്രീയ പ്രവർത്തകർക്കും യാതൊരു സംരക്ഷണവും

(ശേഷം 55-ാം പേജിൽ)







മധുനായർ

# വേറൊരു മൊറാർജിയെ കാത്തിരിക്കുന്നു



ഹവാല കോലാഹലങ്ങൾ പൊതു തിരഞ്ഞെടുപ്പിനെ എങ്ങിനെ ബാധിക്കും? ജ്യോതിബാസു പറഞ്ഞതുപോലെ ഹവാല കോൺഗ്രസ്സിന്റെ ഹാലേ ലൂവാ ആകണമെന്നില്ല. ബോഫോഴ്സിന്റെ കാര്യം പറഞ്ഞ് വി.പി.സിംഗ് കോൺഗ്രസിനെ യു.പിയിൽ നിന്നും ബീഹാറിൽ നിന്നും തുടച്ചുമാറ്റിയതു ശരിതന്നെ. അതിന്റെ ഫലങ്ങൾ ദൾ പാർട്ടി ബി.ജെ.പിയുമായി പങ്കിടുകയാണ് ചെയ്തത്.

ഹവാലയിൽ ബി.ജെ.പിയും പ്രതികൂട്ടിലാണല്ലോ. ജനം ഉത്ബുദ്ധരാണെങ്കിൽ ഇടതുപക്ഷ ശക്തികൾ ഇതോടെ തന്നെ കേന്ദ്രത്തിൽ പോലും അധികാരത്തിൽ വരേണ്ടതാണ്. ശരാശരി ഭാരതീയ വോട്ടർ ആ പദവിയിലെത്തുവാൻ ഇനിയും ഏറെക്കാലം വേണ്ടിവരും. ഹവാല ശിരോമണിയായ കല്പനാഥ്റായി പോലും തിരഞ്ഞെടുക്കപ്പെടുക തന്നെ ചെയ്യുമെന്നാണല്ലോ പ്രവചനങ്ങൾ!

ഭരണവർഗ്ഗത്തിൽ അഴിമതിയാരോപണങ്ങൾ ദുസ്സഹമാകുമ്പോൾ മറ്റു ജനാധിപത്യരാഷ്ട്രങ്ങൾ എങ്ങിനെ പ്രതികരിക്കുന്നു എന്ന് ആരായുന്നത് യുക്തിപരമായിരിക്കും. ജപ്പാൻ, ബ്രിട്ടൻ, ഇറ്റലി, സ്വീഡൻ എന്നീ രാഷ്ട്രങ്ങളിൽ അഴിമതി നടത്തിയ ഭരണാധിപന്റെ തൊപ്പി ദിവസങ്ങൾക്കുള്ളിൽ തെറിച്ച ചരിത്രമുണ്ട്. യു.എസ്സിലാണെങ്കിൽ നിക്സൻ മാത്രം ഇക്കാര്യത്തിൽ ഒറ്റപ്പെട്ടു നിൽക്കുന്നു. കുപ്രസിദ്ധമായ വാട്ടർഗേറ്റ് പൂട്ടുപൊളിപ്പിനുശേഷവും നിക്സനെ പ്രസിഡന്റായി അമേരിക്കൻ ജനത തിരഞ്ഞെടുക്കുകയുണ്ടായി. ചില്ലറ കുറ്റങ്ങളെ തേച്ചുമാച്ചു കളയുവാൻ നിക്സൻ ചെയ്തുവച്ച ഊളത്തരങ്ങൾ ' ഒബ്സ്ട്രക്ഷൻ ഓഫ് ജസ്റ്റീസ്' എന്ന മാരക ക്രിമിനൽ ആക്ടിനിടയാക്കി. നിക്സനെക്കാളും മോശമായിരുന്ന വൈസ് പ്രസിഡന്റ് അഗ്ന്യൂ മലക്കറി മോഷണക്കേസ്സിൽ പിടിക്കപ്പെട്ട് പുറത്തായി. അതുവരെ നിക്സനെ കളഞ്ഞാൽ കിട്ടാൻ പോകുന്നത് കാട്ടുകള്ളനെയാണല്ലോയെന്നു കരുതി ജനം സഹിച്ചിരുന്നു. മര്യാദക്കാരനായ ഫോർഡ് ഉപരാഷ്ട്രപതിയായതോടെ സെനറ്റിലെ ഇംപീച്ച്മെന്റ് നടപടികൾക്കുണർവുണ്ടായി. അപകടം മണത്തറിഞ്ഞ് ഫോർഡിനോട് മാപ്പുവാഗ്ദാനം മുൻകൂറായി കൈപ്പറ്റി കുറുക്കന്റെ കൗശലത്തോടെ നിക്സൻ രാജിവച്ചു.

ഹവാല കാര്യത്തിൽ കൈമാറിയെന്നു പറയപ്പെടുന്ന കോടികൾ നാട്ടിന്റെ ബഡ്ജറ്റുമായി തട്ടിച്ചുനോക്കുമ്പോൾ പിച്ചക്കാശ് മാത്രം. എന്നാൽ ഒബ്സ്ട്രക്ഷൻ ഓഫ് ജസ്റ്റീസായി കരുതേണ്ട പിൻനടപടികൾ വരും. സർക്കാരും കോടതിയും എത്രത്തോളം ഗൗരവമായിട്ടെടുക്കും എന്നതിനെ ആശ്രയിച്ചിരിക്കും ഇന്ത്യയിൽ ജനാധിപത്യസംവിധാനത്തിന്റെ ഭാവി തന്നെ.

സി.ബി.ഐയെ മന്ത്രി മാർഗററ്റ് ആൽവ നിയന്ത്രിക്കുന്നുവെന്നാണ് പറയപ്പെടുന്നത് (സാങ്കേതികമായി മാത്രം). എന്നാൽ ഹവാലയുടെ കാര്യത്തിൽ ആൽവ മറികടക്കപ്പെട്ടിരിക്കണമെന്നു മാനിക്കാം.

അടിയന്തിരാവസ്ഥയെത്തുടർന്ന് അധികാരത്തിൽ വന്ന മൊറാർജിയാണ് ഇന്ത്യൻ ജനാധിപത്യത്തെ രക്ഷിച്ചത്. ഇന്നു വീണ്ടും അപകടത്തിലായ ഇന്ത്യൻ ജനാധിപത്യം മറ്റൊരു മൊറാർജിയെ കാത്തിരിക്കുന്നു.

പ്രധാനമന്ത്രി തെലുങ്കിൽ തന്നെ സി.ബി.ഐ റാവുമായി നേരിട്ടിടപാടിലാണല്ലോ. ബി.ജെ.പി വാദിക്കുന്നത് സി.ബി. ഐ ഇലക്ഷൻ കമ്മിഷൻ പോലെയോ അപ്ട്രോളർ ആന്റ് ഓഡിറ്റർ ജനറലിനെ പോലെയോ ആകണമെന്നാണ്. എല്ലാ കേസുകളും ഹവാലകളാകണമെന്നില്ലാത്തതിനാൽ സി.ബി. ഐയ്ക്ക് പൂർണ്ണസ്വാതന്ത്ര്യം അനുവദിച്ചാലുണ്ടായേക്കാവുന്ന ഭവിഷ്യത്തുകളെക്കുറിച്ച് അവരാലോചിക്കുന്നില്ല. വീണ്ടും അമേരിക്കൻ മാതൃകപരിശോധിച്ചാൽ ദീർഘകാലം എഫ്.ബി.ഐ തലവനായിരുന്നു ഭൂവർ പ്രസിഡന്റ് കെന്നഡിയെ ബ്ലാക്ക്മെയിൽപോലും ചെയ്തുവെന്നുകാണാം. (മാഫിയാ കിടപ്പുമുറികളിൽ വിഹരിച്ചിരുന്ന എസ്റ്റർ എന്ന സർപ്പസുന്ദരി വൈറ്റ്ഹൗസിലും കടന്നുകൂടിയ കഥ) നാട്ടിൽ നീതിയും ന്യായവും നടത്തേണ്ട ഭരണത്തലവൻ തന്നെ "സീതാ മാതാ" ആവുകയാണ് പ്രയോഗത്തിന് നരസിംഹറാവുവിനോട് കടപ്പാട്. കഴമ്പുള്ള ആരോപണങ്ങൾ അത്യുന്നതങ്ങളിൽ എത്തുമ്പോൾ അന്വേഷിക്കുവാൻ ഒരു സ്പെഷ്യൽ പ്രോസിക്യൂട്ടറെ നിയമിക്കണം. ഒരു സമയം ഒരു കാര്യത്തിനുവേണ്ടിമാത്രം നിയമിക്കപ്പെടുന്ന ഈ വ്യക്തിഭരണഘടനയുടെ ചട്ടക്കൂടുകളിൽ ഒതുങ്ങിയേ പറ്റൂ. മറ്റു രാഷ്ട്രങ്ങളെല്ലാം ഇതുതന്നെയാണ് ചെയ്തിട്ടുള്ളത്. ഇവിടെയും അതുണ്ടായില്ലായെങ്കിൽ ബോഫോഴ്സും. ഹർഷദ്ദും. ഹവാലയുമൊക്കെ ഒരിക്കലും അടയാത്ത അധ്യായങ്ങളായി തന്നെ നിലകൊള്ളും.

അസുഖം വന്നാൽ സിംപ്ടംസ് മാത്രം ചികിത്സിക്കപ്പെടാതെ രോഗത്തിന്റെ തന്നെ കടപിഴുകലായിരിക്കണം ലക്ഷ്യം. ശേഷനെന്ന ശക്തിമാൻ ഇലക്ഷൻ കമ്മിഷനെ കോടതി വരാന്തകളിലിട്ട് പന്തടിച്ചത് പാഠമാക്കണം. ഹവാല മൂത്ത് നരസിംഹൻ രാജിവച്ചതുകൊണ്ടുപോലും പ്രശ്നം ഒതുങ്ങുന്നില്ല. ഇന്ദിരാഗാന്ധി തുടങ്ങിവച്ച കോമേഴ്സ് വകുപ്പിന്റെ പാർട്ടി ഫണ്ട് പിരിവുതൊട്ടല്ലേ ഹവാലയുടെ തുടക്കം. അതിനൊക്കെ ഒത്താശ ചെയ്ത പല മാന്യന്മാരും ഇന്നു ഹവാല തീണ്ടാത്ത മാന്യർ. ഏതാണ്ട് പ്രായപൂർത്തിയായ ഇന്ത്യൻ ജനാധിപത്യത്തരുണിയെ വിലക്കുകൾ പറഞ്ഞു മനസ്സിലാക്കാതിരുന്നാൽ ജാരസന്തതികൾ പെരുകും.

ഒരടിയന്തിരാവസ്ഥ ഇന്ത്യൻ ജനാധിപത്യത്തെ കുഴിതോണ്ടി. സാധുജനത പിടഞ്ഞെണീറ്റ് കാലനെ ആട്ടിപ്പായിച്ചത് ലോക രാഷ്ട്രങ്ങൾ അത്ഭുതത്തോടെനോക്കിനിന്നു. അതിനെ തുടർന്ന് അധികാരത്തിൽ വന്ന മൊറാർജി റിവേഴ്സ്സിൽ വീണുപോയ ജനാധിപത്യ ഗീയർ പിടിച്ചുമുന്നോട്ടാക്കി. അറുപിന്തിരിപ്പനായിരുന്നെങ്കിലും ആ മഹാത്മാവിനെ ഇന്ത്യൻ ജനാധിപത്യത്തിന്റെ രക്ഷകനായി ചരിത്രം വിധിയെഴുതും. ഇന്ത്യയുടെ രാഷ്ട്രീയ ചരിത്രം വീണ്ടും ഒരു വഴിത്തിരിവിലാണിന്ന്. ചരിത്രം വേറൊരു മൊറാർജിയെ കാത്തിരിക്കുന്നു.



ബാലചന്ദ്രൻ ചുള്ളിക്കാട്

# ഒരു പോക്കറ്റ് മോഡേൺ കവിത

തിരുവനന്തപുരത്തുനിന്നു പുറപ്പെട്ട്
ച(ാ)വറയും വലിയ ചുടുകാടും കടന്ന്
മട്ടാഞ്ചേരി തൊടാതെ
തൃക്കാക്കര വിളക്കു കണ്ട്
ഇടപ്പള്ളി സ്റ്റേഷനിൽ നിർത്താതെ
തൃശ്ശിവപേരൂരിൽ
പൂരപ്രബന്ധം അവതരിപ്പിച്ച്
കയ്യൂർക്കു പോകാതെ
ഷൊർണ്ണൂരിൽനിന്നു വലത്തോട്ടു തിരിഞ്ഞ്
സേലത്തെ മെദുവട തിന്ന്
തെലുങ്കാനയുടെ കൊടുംചൂടിലൂടെ
വാർദ്ധയുടെ വാർദ്ധക്യത്തിലൂടെ
ഭോപ്പാലിന്റെ ദുരന്തമഹിമ നുകർന്ന്
കേന്ദ്ര സാഹിത്യ അക്കാദമി ലക്ഷ്യമാക്കി
എന്റെ തീവണ്ടി
തീകൂകിപ്പായുന്നു.

അവാർഡു വീശി
അദ്ധ്യക്ഷപീഠത്തിലെത്തി
എഞ്ചിൻ ഓഫാകും.
ആരും കാണാതെ അടിയിൽ ഉടുത്ത
ത്രിവർണ്ണ കൗപീനം
ഞാൻ ഉയർത്തിപ്പിടിക്കും.
പത്രക്കാർ വരും.
പല പോസിൽ ഫോട്ടോകൾ വരും.
വാർത്തകൾ വരും.

"മലയാള കവിതയിലെ പി.ടി. ഉഷ"
"The most well dressed poet in Malayalam"

അഭിമുഖങ്ങൾ വരും.
ചോ: എന്താണ് കവിത?







ഉ: ധിഷണയുടെ ഉപജ്ഞാപം.
ചോ: വരുംതലമുറയ്ക്കുള്ള അങ്ങയുടെ സന്ദേശം എന്ത്?
ഉ: ആശയങ്ങളുടെ വൈദ്യുതക്കമ്പികളിൽ
യു.ജി.സി ഗ്ളൗസിട്ടു പിടിക്കുക. അല്ലെങ്കിൽ ഷോക്കടിക്കും.

ആശയങ്ങൾ വരും.
സായുധവിപ്ളവം
കേരള ദേശീയത
മലയാളി സ്വത്വം
പരിസ്ഥിതി
പെണ്ണെഴുത്ത്
ഉപഭോക്തൃ സംസ്കാരം
നാട്ടറിവ്
സാംസ്കാരിക പ്രതിസന്ധി
ഗതിയറ്റാൽ ഗാന്ധി–
"കന്യമാർക്കു നവാനുരാഗങ്ങൾ
കമ്രശോണ സ്ഫടിക വളകൾ
ഒന്നു പൊട്ടിയാൽ മറ്റൊന്ന്."
എന്നു വൈലോപ്പിള്ളി.

വ്യാഖ്യാനങ്ങൾ വരും
ടിപ്പണികൾ വരും
തർജ്ജമകൾ വരും
പാഠങ്ങൾ വരും
പാഠകങ്ങളും പാഠകരും വരും
ജഗദ്ഗുരു ദിഗ്വിജയം പാടി
ശിഷ്യഗണം വരും.

ആളുകൾ വാദിച്ചു വായിച്ചാണു സാർ
ലഘുലേഖകൾ മഹാകാവ്യങ്ങളായത്.
ആയുർവേദ മരുന്നിന്റെ കുറിപ്പടി
അത്യന്താധുനികോത്തരോത്തര കവിതയായത്.

കാലമിനിയുമുരുളും
വിഷു വരും വർഷം വരും
വെള്ളപ്പൊക്കം വരും വരൾച്ച വരും
ക്ഷാമം വരും ഭൂകമ്പം വരും
എലിപ്പനി വരും എയ്ഡ്സ് വരും
ഗിൻസ്ബർഗ്ഗിന്റെ കള്ളത്താടിപോലെ
കറുത്ത കാലം വരും
പത്രക്കാർ വരും വാർത്തകൾ വരും
പല ഫോസിൽ ഫോട്ടോകൾ വരും

സ്റ്റോക്ഹോമിലേക്കുള്ള വിമാനം
വൈകും. എന്നാലും വരും. വരാതിരിക്കില്ല.
വരും വരും എന്നുതന്നെ പ്രതീക്ഷിക്കാം.

അതിനുമുമ്പ്
കേന്ദ്രത്തിലെത്തി അവാർഡണം.
ചെങ്കോട്ടയിൽ പെൺകൊടി കുത്തണം.
അതോടെ അഗ്നി ശമിക്കും.

അതിനുംമുമ്പേ
സ്റ്റേഷനുകൾ പലതാണ്.
എന്റെ കൈയിൽ ടിക്കറ്റില്ല.
കള്ളവണ്ടിയാണ്. കവിതയാണ്.
സ്റ്റേഷനുകൾ പലതാണ്.
നിർവ്വാഹക സമിതി
പത്രാധിപ സമിതി
ഉപദേശക സമിതി
നാഷണൽ ബുക് ട്രസ്റ്റ്
അൽബേനിയയിലേക്കുള്ള
കൾച്ചറൽ ഡെലിഗേഷൻ–

ഏതു സ്റ്റേഷനിലും
ടി.ടി.ആർ എന്നെ ഇറക്കിവിടാം.
ടിക്കറ്റില്ല. കള്ളവണ്ടിയാണ്.

ടി.ടി.ആർ വരുമ്പോൾ
മലമൂത്ര ശങ്ക.

കക്കൂസിലിരിക്കുമ്പോൾ
പെട്ടെന്നു വണ്ടി നിന്നു.
ആരോ ചങ്ങല വലിച്ചതാവും.
വടക്കുന്നാഥാ!
ചമ്പൽത്താഴ്വരയാണ്!!
രാത്രിയാണ്. കൊള്ളയാണ്.

അറിയാതെ വയറൊഴിഞ്ഞു.
വെള്ളമില്ല.
പിന്നെന്തു ചെയ്യാൻ?
വായിച്ചുകൊണ്ടിരുന്ന
അൽത്തൂ(ർ)സാറിന്റെ
ആദ്യത്തെ അഞ്ചു പേജ്
വലിച്ചുകീറി.

# ദേശീയ മുന്നണിക്ക് പിന്തുണ



ജ്യോതിബസു

**ചോ**ദ്യം: രാജ്യത്ത് നിലവിലുള്ള പാർലമെന്ററി ജനാധിപത്യത്തിന്റെ ഭാവി എന്തായിരിക്കും?

ഉത്തരം: അതൊരു വലിയ അനിശ്ചിതത്വത്തിലാണ്. സാമൂഹ്യ വിരുദ്ധരും അഴിമതിക്കാരുമായ ഇന്നത്തെ ഭരണാധികാരികൾക്കെതിരെ ജനങ്ങളെ ബോധവൽക്കരിക്കേണ്ടതുണ്ട്. ആത്യന്തികമായി നമുക്ക് ചെയ്യാനുള്ളത് അതുമാത്രമാണ്.

ചോദ്യം: ഹവാലകേസ് പുറത്തുവന്നതോടെ പ്രധാനമന്ത്രി രാജിവക്കണമെന്നും ലോകസഭ പിരിച്ചുവിടണമെന്നും എത്രയുംവേഗം പൊതുതിരഞ്ഞെടുപ്പ് നടത്തണമെന്നും താങ്കൾ ആവശ്യപ്പെടുകയുണ്ടായി. അങ്ങിനെയെങ്കിൽ അധികാരത്തിൽ വരുന്ന കെയർടേക്കർ ഗവൺമെന്റിന്റെ സ്വഭാവം എന്തായിരിക്കണം? ആര് അതിനെ നയിക്കണം?

ഉത്തരം: കേന്ദ്രസർക്കാർ നിശ്ചേതനമാണ്. ഉടൻതന്നെ ഒരു പാർലമെന്റ് സെഷൻ നടക്കാനിരിക്കുന്നുണ്ട്. എന്നാൽ ഹവാലകേസുപോലെ അവിടെ ചർച്ച ചെയ്യാൻ ധാരാളം അഴിമതി പ്രശ്നങ്ങളുമുണ്ട്. അതുകൊണ്ട് പാർലമെന്റിലും കാര്യങ്ങളൊന്നും നടക്കുമെന്നുകരുതിക്കൂടാ. റാവു സർക്കാർ ഇനി കേന്ദ്രത്തിൽ തുടരുന്നതിൽ അർത്ഥമില്ല. അതുകൊണ്ട് എത്രയുംവേഗം പൊതുതിരഞ്ഞെടുപ്പ് നടത്തുക എന്നതാണ് പ്രധാനം. അപ്പോൾ എന്തുസംഭവിക്കുമെന്ന് നമുക്ക് നോക്കാം. ഈ ഗവൺമെന്റിന് പുറത്തു പോകേണ്ടിവരും. കേന്ദ്രം ഭരിക്കാൻ പ്രസിഡന്റിന് അവകാശമില്ലാത്തതിനാൽ ഒരു കെയർടേക്കർ ഗവൺമെന്റ് അധികാരത്തിൽ വരണം. തിരഞ്ഞെടുപ്പു നടത്താനുള്ള ഒരു സമയബന്ധിതപരിപാടി അവർക്കുണ്ടായിരിക്കണം.

ചോദ്യം: ഒരു സർവ്വകക്ഷിസർക്കാർ അധികാരത്തിൽ വരണമെന്നാണോ താങ്കൾ ഉദ്ദേശിക്കുന്നത്?

ഉത്തരം: അല്ല. അതൊരിക്കലും യാഥാർത്ഥ്യമാകില്ല.

ചോദ്യം: ജനതാദളിന്റെ നേതൃത്വത്തിലേക്ക് ലാലുപ്രസാദ് വന്നതോടെ നടക്കാനിരിക്കുന്ന ലോകസഭാ തിരഞ്ഞെടുപ്പിൽ ദേശീയമുന്നണി- ഇടതുപക്ഷ സഖ്യത്തിന്റെ പരിപാടികൾ എന്തായിരിക്കും?

ഉത്തരം: ഇടതുപക്ഷത്തിന് പിന്തുണയ്ക്കാൻ കഴിയുന്ന ഒരു മിനിമം പരിപാടി ദേശീയമുന്നണിയിലെ ഘടകകക്ഷികൾ ഉണ്ടാക്കണം. അങ്ങനെയൊരു പദ്ധതി രൂപീകരിക്കാൻ അവർ ശ്രമങ്ങൾ ആരംഭിക്കണം. ഏറ്റവും വേഗത്തിൽ ഒരു പൊതുവേദി ഉണ്ടാക്കാൻ റ്റി.ഡി.പി യിലെ രണ്ടുവിഭാഗങ്ങളുമായും ആസ്സാമിലെ എ.ജി.പി യുമായും തമിഴ്നാട്ടിലെ പ്രാദേശിക പാർട്ടികളുമായും അവർ ചർച്ച നടത്തണം.

ചോദ്യം: ലാലു പ്രസാദ് പറഞ്ഞിരുന്നത് ബിജു പട്നായിക്കിനെ ദേശീയമുന്നണി ചെയർമാൻ ആക്കുമെന്നാണ്. ഈ നിലപാടിനെ താങ്കൾ എങ്ങനെ നോക്കിക്കാണുന്നു?

ഉത്തരം: ഞങ്ങൾ ദേശീയ മുന്നണിയുടെ ഭാഗമല്ല. ഞങ്ങൾ അവരോട് ആവശ്യപ്പെടുന്നത് ഒരു പൊതുവേദി ഉണ്ടാക്കുവാനാണ്. രാമറാവു ആയിരുന്നു ദേശീയമുന്നണി ചെയർമാൻ. അദ്ദേഹം അന്തരിച്ചു. ദേശീയമുന്നണി ഘടകകക്ഷികൾ തീരുമാനിക്കുന്ന ചെയർമാൻ ആരായിരുന്നാലും അത് ഞങ്ങൾ അംഗീകരിക്കും. ഇത്തരം കാര്യങ്ങളിൽ ഞങ്ങൾ ഇടപെടാറില്ല.

ചോദ്യം: ദേശീയ മുന്നണിയിൽ ബി. എസ്. പി യെക്കൂടി ഉൾപ്പെടുത്താനുള്ള ലാലുവിന്റെ നീക്കത്തെ താങ്കൾ എങ്ങനെ നോക്കിക്കാണുന്നു?

ഉത്തരം: സി. പി. എം നേതാക്കൾ ജനതാദളുമായി നല്ല ബന്ധത്തിലാണ്. ചർച്ചകൾ നടന്നുകൊണ്ടിരിക്കുകയാണ്. ഇത്തരം കാര്യങ്ങളിൽ തീരുമാനങ്ങൾ എടുക്കേണ്ടത് അവരാണ്. അക്കാര്യങ്ങളിലൊന്നും തന്നെ ഞാൻ അഭിപ്രായം പറയുന്നത് ശരിയല്ല.

ചോദ്യം: ലോകസഭയിൽ നിങ്ങൾക്ക് ഭൂരിപക്ഷം ലഭിച്ചാലും ദേശീയമുന്നണി സർക്കാരിൽ നിങ്ങൾ പങ്കാളികളാവുകയോ താങ്കൾ പ്രധാനമന്ത്രിപദം ഏറ്റെടുക്കുകയോ ചെയ്യില്ല എന്നു ഞങ്ങൾക്കറിയാം. എന്നാൽ രാമറാവു അന്തരിക്കുകയും വി. പി. സിംഗ് രാഷ്ട്രീയ സന്ന്യാസം സ്വീകരിക്കുകയും ചെയ്തിട്ടുള്ള മാറിയ സാഹചര്യത്തിൽ താങ്കൾ പ്രധാനമന്ത്രിപദം ഏറ്റെടുക്കുമോ?

ഉത്തരം: അങ്ങനെയൊരു പ്രശ്നം ഇപ്പോൾ ഉദിക്കുന്നതേയില്ല. തിരഞ്ഞെടുപ്പിനുശേഷം അതൊക്കെ തീരുമാനിക്കാം. ദേശീയമുന്നണിക്ക് പരിപൂർണ്ണ പിന്തുണ ഞങ്ങൾ നൽകും. ശരിയായ രീതിയിൽ അവർ ഭരണം നടത്തിയില്ലെങ്കിൽ അതിനെ വിമർശിക്കാനുള്ള സ്വാതന്ത്ര്യവും ഞങ്ങൾ നിലനിർത്തും.

ചോദ്യം: തിരഞ്ഞെടുപ്പിനു ശേഷംആർക്കും ഭൂരിപക്ഷമില്ലാത്ത ഒരു പാർലമൻറായിരിക്കും ഉണ്ടാവുക എന്ന് താങ്കൾ കരുതുന്നുണ്ടോ? ഹവാലാ റാക്കറ്റിൽ കുടുങ്ങിയതോടെ ബി. ജെ. പി, കോൺഗ്രസ്സ് എന്നീ രാഷ്ട്രീയ പാർട്ടികളുടെ ഭാവി എന്താവും?

ഉത്തരം: ഏകപാർട്ടി ഭൂരിപക്ഷം അസാദ്ധ്യമാണ്. അധികാരത്തിൽ വരാനിരിക്കുന്നത് ഒരു ന്യൂനപക്ഷ പാർലമന്റാണ്. ഞങ്ങൾ ഇപ്പോൾ ശ്രമിക്കുന്നത് പാർലമെന്റിൽ ഭൂരിപക്ഷം കിട്ടുംവിധം ഒരു മൂന്നാം മുന്നണി ഉണ്ടാക്കാനാണ്.

ചോദ്യം: ഈ ഘട്ടത്തിൽ ഏറ്റവും പ്രധാനപ്പെട്ട ശത്രുവായി നിങ്ങൾ കരുതുന്നതാരെയാണ്- കോൺഗ്രസ്സിനെയോ ബി. ജെ. പി യെയോ?

ഉത്തരം: രണ്ടുപേരെയും.

ചോദ്യം: ഇക്കുറി ബംഗാളിൽ ഇടതുപക്ഷം കൂടുതൽ നല്ല റിസൾട്ട് ഉണ്ടാക്കുമോ? കഴിഞ്ഞ നാലുതവണത്തെയും പോലെ ഇക്കുറിയും നിങ്ങൾക്ക് ഒറ്റ പാർട്ടി എന്ന നിലയിൽ ഭൂരിപക്ഷം നേടാനാവുമോ?

ഉത്തരം: ഹവാല കേസിനെ തുടർന്ന് കോൺഗ്രസ്സിന്റെ പ്രതിച്ഛായക്ക് കാര്യമായി മങ്ങലേറ്റിട്ടുണ്ട്. അതുകൊണ്ട് ഞങ്ങൾ വിജയിക്കുമെന്നു മാത്രമല്ല ഒറ്റ പാർട്ടി എന്നനിലക്ക് ഭൂരിപക്ഷം നേടുകയും ചെയ്യും.

ചോദ്യം: താങ്കൾ ഒരിക്കൽക്കൂടി മുഖ്യമന്ത്രിയായി ചരിത്രം സൃഷ്ടിക്കുമോ?

ഉത്തരം: അങ്ങിനെ പ്രതീക്ഷിക്കാം.

ചോദ്യം: താങ്കൾക്ക് പ്രായം വർദ്ധിക്കുകയാണ്. ഒരു പിൻഗാമിയെക്കുറിച്ച് ആലോചിച്ചിട്ടുണ്ടോ?

ഉത്തരം: ഞങ്ങളതിനെക്കുറിച്ച് ഇതുവരെ ആലോചിച്ചിട്ടില്ല. ആർക്കും കടന്നുവരാം. അതിനൊന്നും യാതൊരു തടസ്സവുമില്ല. പാർട്ടിയാണ് എന്നോട് മുഖ്യമന്ത്രിയായി തുടരാൻ ആവശ്യപ്പെട്ടിട്ടുള്ളത്.

*(ടൈംസ് ഓഫ് ഇന്ത്യക്കുവേണ്ടി സുധിൻ ഡേയും എസ്. എൻ. എം. അബ്ദിയും ജ്യോതിബസുവുമായി നടത്തിയ അഭിമുഖം)*







# ഹവാലയുടെ വെളിച്ചത്തിൽ

വി.വി. വേണുഗോപാൽ

**ജെ**യിൻ ഡയറികളും ആവശ്യമായ സകല രേഖകളും കൈവശമുണ്ടായിരുന്നിട്ടും ഹവാലക്കേസിൽ സി.ബി.ഐയും എൻഫോഴ്സ്മെന്റ് ഡിപാർട്ട്മെന്റും നീണ്ട നാലുവർഷക്കാലം കൈയുംകെട്ടി മിണ്ടാതിരുന്നു. ഒടുവിൽ സുപ്രീം കോടതി ചാട്ടവാറെടുത്തു വീശിത്തുടങ്ങിയപ്പോൾ മാത്രമാണ് അന്വേഷണ ഏജൻസികൾക്ക് അനക്കം വച്ചത്.

ഈ വാചകങ്ങൾ. വായിക്കുന്ന ആരിലും ഇന്ന് അദ്ഭുതമുളവാക്കുന്നില്ല. കാരണം, അത്രകണ്ട് 'സാധാരണ'വും. രാജ്യത്തെ ഏതൊരു കുഞ്ഞിനും അറിയാവുന്നതുമായ ഒരു കേവലവസ്തുത മാത്രമാണത്. എന്നാൽ. സി.ബി.ഐയിൽനിന്നും ഇക്കഴിഞ്ഞ വർഷം മാത്രം അടുത്തൂൺ പറ്റിയ, മുൻ ജോയിന്റ് ഡയറക്ടർ കെ. മാധവൻ പരസ്യമായി ഇങ്ങനെ പ്രസ്താവിക്കുമ്പോൾ സംഗതിയുടെ മൊത്തത്തിലുള്ള 'തലം' മാറുന്നു. എന്തെന്നാൽ. സി.ബി.ഐയുടെ സകല ഉള്ളുകള്ളികളും മാധവനു നന്നായിട്ടറിയാം. സർവീസിലിരിക്കെ കാര്യപ്രാപ്തിയുള്ള, സത്യസന്ധനായ ഒരു ഓഫീസർ എന്ന പേരെടുത്തിട്ടുള്ളയാളുമാണ് മാധവൻ.

ഫെബ്രുവരി രണ്ടാം വാരത്തിൽ ബാംഗ്ലൂരിൽ, 24-ാമത് ക്രിമിനോളജിക്കൽ കോൺഗ്രസ്സിൽ, "വെള്ളക്കോളർ കുറ്റകൃത്യങ്ങളെ" ആസ്പദമാക്കി അവതരിപ്പിച്ച പ്രബന്ധത്തിലാണ് മാധവൻ ഇങ്ങനെ തുറന്നടിച്ചത്. കഴിഞ്ഞവർഷം സി.ബി.ഐയിൽനിന്നു റിട്ടയർ ചെയ്തശേഷം അഭിഭാഷകനായി പ്രാക്ടീസ് ചെയ്യുകയാണ് ഇദ്ദേഹം. "സുപ്രീം കോടതി ചാട്ടവാറെടുത്തു വീശിക്കൊണ്ട് കേസു വിസ്താരവേളയിൽ മുഴുക്കെ ഹാജരാകുവാനും അന്വേഷണ പുരോഗതിയെപ്പറ്റി അപ്പപ്പോൾ റിപ്പോർട്ടു ചെയ്യുവാനും ഉത്തരവായതിനു ശേഷം മാത്രമാണ് സി.ബി.ഐയും എൻഫോഴ്സ്മെന്റ് ഡയറക്ടറേറ്റും ഒട്ടൊന്ന് അനങ്ങിത്തുടങ്ങിയത്"- മാധവൻ പറഞ്ഞു.

ഹവാലാ ഇടപാടുകളിലെല്ലാംതന്നെ വിദേശനാണ്യ നിയന്ത്രണ നിയമ (1973)വും അഴിമതി നിരോധന നിയമ (1988)വും ലംഘിക്കപ്പെട്ടിട്ടുണ്ടെന്നു മാധവൻ ചൂണ്ടിക്കാട്ടുന്നു. ക്രിമിനൽ ഗൂഢാലോചന. വഞ്ചന, ക്രിമിനൽ വിശ്വാസവഞ്ചന. കബളിപ്പിക്കുന്നതിനുദ്ദേശിച്ചുള്ള കൃത്രിമംകാട്ടൽ എന്നിങ്ങനെ ഇന്ത്യൻ ശിക്ഷാനിയമമനുസരിച്ചുള്ള കുറ്റകൃത്യങ്ങളും ഇതിലുൾപ്പെട്ടിരിക്കുന്നു.

സാമ്പത്തിക കുറ്റകൃത്യങ്ങൾക്ക് ഇപ്പോൾ നല്കിവരുന്ന ശിക്ഷ "അപഹാസ്യമാംവിധം മൃദുലം" ആണെന്ന് മാധവൻ പറയുന്നു. കോടിക്കണക്കിനു രൂപയുൾപ്പെട്ട ഇറക്കുമതി നിയമലംഘനക്കേസിലെ പ്രതിക്കു നല്കുന്നത് കേസു കോടതിയിലിരിക്കുന്ന കാലയളവിലുള്ള തടവോ, പതിനായിരം രൂപ പിഴയോ ആണെന്നും ചൂണ്ടിക്കാട്ടുന്ന മാധവൻ ഇത്രകൂടി കൂട്ടിച്ചേർക്കുവാനും മറക്കുന്നില്ല.

"......അതേസമയം. നൂറു രൂപ മോഷ്ടിക്കുന്ന അക്ഷരജ്ഞാനമില്ലാത്ത പോക്കറ്റടിക്കാരനു നല്കുന്നത് ആറുമാസത്തെ ജയിൽശിക്ഷയാണ്."

വെള്ളക്കോളർ കുറ്റവാളികൾ സ്വന്തം പണവും പദവിയുമുപയോഗിച്ചു കേസിന്റെ കുരുക്കിൽനിന്നു സമർത്ഥമായി തടിയൂരിപ്പോരുന്ന ഏർപ്പാടിനെക്കുറിച്ചും മാധവൻ തന്റെ പ്രബന്ധത്തിൽ എടുത്തുപറഞ്ഞിട്ടുണ്ട്. "സാമ്പത്തിക നിയമങ്ങൾ (ഫിസ്കൽ ലാ) നടപ്പാക്കിക്കൊണ്ട് സി.ബി.ഐ. എൻഫോഴ്സ്മെന്റ്. റവന്യൂ. ഇന്റലിജൻസ്. ഇൻകം ടാക്സ്. കസ്റ്റംസ്. എക്സൈസ് എന്നിങ്ങനെയുള്ള അന്വേഷണ ഏജൻസികളെയെല്ലാം ശക്തിപ്പെടുത്തേണ്ടത് ആവശ്യമായിത്തീർന്നിരിക്കുന്ന ഘട്ടമാണിത്." എന്നു മാത്രമല്ല, ഇപ്പറഞ്ഞ അന്വേഷണ ഏജൻസികളെല്ലാം തമ്മിൽ കൂടുതൽ സഹകരിച്ചു വർത്തിക്കേണ്ടതിന്റെ ആവശ്യകതയിലേക്കും മാധവൻ വിരൽചൂണ്ടിയിരിക്കുന്നു.

രാജ്യത്തെ ക്രിമിനൽ നീതിനിർവഹണ സംവിധാനവും ശിക്ഷാസമ്പ്രദായങ്ങളും സമൂലമായി അഴിച്ചു പണിയേണ്ടതുണ്ടെന്ന് സുപ്രീം കോടതി മുൻ ചീഫ് ജസ്റ്റിസ് എം.എൻ. വെങ്കിട ചെല്ലയ്യ ഉദ്ഘാടന പ്രസംഗത്തിൽ അഭിപ്രായപ്പെട്ടതും ശ്രദ്ധേയമാണ്. "ഈ രാജ്യത്തെ ക്രിമിനൽ നീതിനിർവഹണ സമ്പ്രദായത്തിന്റെ അടിത്തറതന്നെ ചോദ്യംചെയ്യപ്പെടേണ്ടതായുണ്ട്. നമ്മുടെ ഗൗരവതരവും അടിയന്തരവുമായ ശ്രദ്ധ പതിയേണ്ടതായുള്ള പല മേഖലകളും ഈ സമ്പ്രദായത്തിലുണ്ട്." ഇന്ത്യയുടെ മുൻ ചീഫ് ജസ്റ്റിസ് പറഞ്ഞു.

പൊലീസിനെ പ്രൊഫഷണലൈസ് ചെയ്യുകയും. നിയമവിരുദ്ധമായ രാഷ്ട്രീയ ഇടപെടലുകളിൽനിന്നു വിമുക്തമാക്കുകയും ചെയ്യേണ്ടത് അത്യാവശ്യമായിത്തീർന്നിരിക്കുകയാണെന്ന മുൻ ചീഫ് ജസ്റ്റിസിന്റെ വിലയിരുത്തലും ശ്രദ്ധിക്കപ്പെടേണ്ടതുണ്ട്. കുറ്റം ചെയ്യുന്നവരിൽ ബഹുഭൂരിഭാഗം ആളുകളും ശിക്ഷിക്കപ്പെടാതെ പോകുന്നുവെന്ന തോന്നലും ജനങ്ങൾക്കിടയിൽ ഇന്നു ബലപ്പെട്ടിരിക്കുകയാണ്-വെങ്കിട ചെല്ലയ്യ ചൂണ്ടിക്കാട്ടുന്നു.

ഹീനവും ഗുരുതരവുമായ കുറ്റകൃത്യങ്ങളെക്കുറിച്ച് അന്വേഷിക്കുന്നതിന്. പ്രത്യേകം റിക്രൂട്ടുചെയ്തു പരിശീലനം നല്കിയ സുസജ്ജമായ ഒരു പ്രത്യേക ടീമിനെയായിരിക്കണം നിയോഗിക്കേണ്ടത് എന്നതാണ് ജസ്റ്റിസ് വെങ്കട ചെല്ലയ്യ മുന്നോട്ടു വച്ച മറ്റൊരു നിർദ്ദേശം. ഇത്തരത്തിൽ രൂപീകരിക്കുന്ന പ്രത്യേക അന്വേഷകസംഘത്തെ മറ്റു പൊലീസ് ഡ്യൂട്ടികൾക്കു നിയോഗിക്കരുതെന്നും അദ്ദേഹം പറയുന്നു.

## മത്തായിയുടെ മൊഴി

**മു**ൻ കേന്ദ്രമന്ത്രിമാരായ കൽപ്പനാഥ് റായിക്കും വസന്ത് സാഠെയ്ക്കും താൻ വൻ തുക നല്കുകയുണ്ടായി എന്ന ജേക്കബ് മത്തായിയുടെ വെളിപ്പെടുത്തൽ ഹവാലാ കേസന്വേഷണത്തിൽ ഒരു സുപ്രധാന സംഭവമാണ്. 'അൽസ്തോം-സെജെലെക്' എന്ന ഫ്രെഞ്ച് പവർ കമ്പനിയുടെ ഇന്ത്യയിലെ മേധാവിയായിരുന്നു ജേക്കബ് മത്തായി. കവാസ്. ദുൽഹസ്തി വൈദ്യുതി പദ്ധതികളുടെ കരാർ കമ്പനിക്കു സംഘടിപ്പിച്ചു കൊടുത്ത വകയിലാണ് സാഠെയ്ക്കും റായിക്കും താൻ വൻതുക നല്കിയത് എന്നതാണ് മത്തായിയുടെ വെളിപ്പെടുത്തൽ. ഈ കരാറുകൾ നേടിയെടുക്കുന്നതിനു കമ്പനിയെ സഹായിച്ച വകയിൽ ഇറ്റലിക്കാരൻ ബിസിനസ്സുകാരൻ ഒട്ടാവിയോ ക്വട്റോച്ചിക്കു കമ്പനി കമ്മിഷനും നല്കുകയുണ്ടായി.

സി.ബി.ഐ ചോദ്യംചെയ്തപ്പോൾ, 1995 മാർച്ചിലാണ് മത്തായിയുടെ ഈ വെളിപ്പെടുത്തലുണ്ടായത്. മത്തായി പറഞ്ഞതും എസ്.കെ. ജെയിനിന്റെ മൊഴിയും തമ്മിൽ കണ്ണിചേർന്നു പോകുന്നുണ്ടെന്നതിനാൽ മത്തായി ഹവാലക്കേസിലെ ഒരു സുപ്രധാന സാക്ഷിയുമാകുന്നു. എന്നാൽ 1995 ഏപ്രിലിൽ "ദുരൂഹ സാഹചര്യങ്ങളിൽ ഇന്ത്യയിൽനിന്നേ അപ്രത്യക്ഷനായ" മത്തായി പിന്നീട് ഇവിടെ 'പൊങ്ങി'യിട്ടേയില്ല! ആൾ ഇപ്പോൾ അൽസ്തോം-സെജെലെക്കിന്റെ ഇന്തോനേഷ്യയിലെ പ്രവർത്തനങ്ങൾക്കു ചുക്കാൻ പിടിക്കുകയാണെന്നും റിപ്പോർട്ടുണ്ട്.

എസ്.കെ. ജെയിനിന്റെ വെളിപ്പെടുത്തലുകളുടെ അടിസ്ഥാനത്തിൽ പഞ്ചശീൽ പാർക്കിലുള്ള മത്തായിയുടെ വസതി സി.ബി.ഐ 1995 ഏപ്രിലിൽ റെയ്ഡ് ചെയ്യുകയുണ്ടായി. നാലു തവണകളിലായി 26 ലക്ഷം രൂപ തങ്ങൾ മത്തായിക്കു കൊടുത്തിട്ടുണ്ടെന്നും. അയാൾ അതുപയോഗിച്ച് വിലകൂടിയ ആഭരണങ്ങൾ വാങ്ങുകയാണുണ്ടായതെന്നുമായിരുന്നു എസ്.കെ. ജെയിനിന്റെ മൊഴി. റെയ്ഡിൽ 23 ലക്ഷം രൂപയ്ക്കുള്ള ആഭരണങ്ങളും ഒന്നരലക്ഷം രൂപ പണമായും മത്തായിയുടെ വീട്ടിൽനിന്നു സി.ബി.ഐ കണ്ടെടുത്തു.



R 19

മദൻ തോട്ടശ്ശേരി

# നേതാജിയുടെ തിരോധാനം ഇനിയും ഒരു കടങ്കഥ

ഇന്ത്യൻ സ്വാതന്ത്ര്യസമര ചരിത്രത്തിലെ ഒരു തീപ്പൊരി സ്മരണയാണ് നേതാജി സുഭാഷ് ചന്ദ്രബോസ്. ഒരു മേഘഗർജ്ജനം പോലെ ഗംഭീരവും, ഹ്രസ്വവുമായിരുന്നു നേതാജിയുടെ ജീവിതം. സാമ്രാജ്യത്വത്തിന്റെ കൂരിരുട്ടിനുള്ളിൽ ഒരു ചുവന്ന നക്ഷത്രമായി ജ്വലിച്ച ആ വിപ്ളവകാരിയുടെ തിരോധാനത്തിന് ഇപ്പോൾ അമ്പതുവയസ്സായി.

നേതാജിയുടെ ജീവിതം വെള്ളക്കാരെ സംബന്ധിച്ച് ഒരു വലിയ ദുരൂഹതയായിരുന്നു. രക്തരൂഷിതമായൊരു സായുധകലാപത്തിനുവേണ്ടി ഈ മനുഷ്യന്റെ പിന്നിൽ അണിനിരന്ന പതിനായിരക്കണക്കിന് ദേശാഭിമാനികൾ സാമ്രാജ്യത്വശക്തികളുടെ ഉറക്കം കെടുത്തി. നേതാജിയുടെ ഹിംസാധിഷ്ഠിത സമരത്തെ അവർ ഭയപ്പെട്ടു. അതിന്റെ പ്രത്യാഘാതം തന്നെയായിരുന്നു നേതാജിയുടെ തിരോധാനം. നേതാജിയോടൊപ്പം അദ്ദേഹത്തിന്റെ സൈന്യവും കെട്ടടങ്ങുമെന്ന് അവർക്കറിയാമായിരുന്നു. സംഭവിച്ചതും അതു തന്നെയായിരുന്നു. എങ്കിലും നേതാജിയുടെ അണികളുടെ മനസ്സിലെ കനലണയ്ക്കാൻ ആർക്കുമായില്ല. ഇന്ത്യൻ നാഷണൽ ആർമിയുടെ സജീവ പ്രവർത്തകനായിരുന്ന, ഇന്ന് ജീവിച്ചിരിക്കുന്നവരിൽ ഏറ്റവും പ്രായമുള്ള ഐ. എൻ.എ പ്രവർത്തകരിൽ ഒരാളായ, നേതാജിയുടെ അവസാന ദിവസങ്ങൾക്ക് സാക്ഷിയായ വി.ജെ.ധനൻ ഇന്നും മനസ്സിൽ സൂക്ഷിക്കുന്നത് കെട്ടടങ്ങാത്ത ആ കനലാണ്.

കൊല്ലങ്കോട് വെള്ളക്കാട്ട് വീട്ടിൽ ജനാർദ്ദനൻ വി.ജെ. ധനനായത് ഒരു പലായനത്തിന്റെ കഥയാണ്. 1915 ഏപ്രിലിൽ പാലയങ്കാട് തെക്കടത്ത് രാമൻനായരുടെയും, കല്യാണിയമ്മയുടെയും മകനായി ധനൻ ജനിച്ചു. അച്ഛൻ ആയുർവേദ വൈദ്യനായിരുന്നു. ധനൻ പത്താം ക്ളാസുവരെ കുംഭകോണത്ത് ഒരു ഇംഗ്ളീഷ് സ്കൂളിൽ പഠിച്ചു. പത്താം വയസ്സിലുണ്ടായ ഒരു സംഭവമാണ് ധനനിൽ ദേശീയബോധത്തിന്റെ വിത്തുപാകിയത്. അച്ഛനോടൊപ്പം തെരുവിൽ നടക്കുകയായിരുന്നു ധനൻ. തെരുവിലൊരിടത്ത് ജനക്കൂട്ടം വിദേശ വസ്ത്രങ്ങൾ കൂട്ടിയിട്ട് തീ കത്തിച്ച് ആർത്തുവിളിക്കുന്നു. ധനൻ നിർബന്ധിപ്പിച്ച് അച്ഛന്റെ വിലകൂടിയ വിദേശ നിർമ്മിത ഷാൾ വാങ്ങി തീയിലെറിഞ്ഞു. അത് ധനനെ സംബന്ധിച്ച് സ്വാതന്ത്ര്യ സമരത്തിന്റെ ഒന്നാം പടിയായിരുന്നു.

സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം അമ്മയുടെ മരണവും അച്ഛന്റെ പുനർവിവാഹവും ധനനെ ഏറെ തളർത്തി. ചിറ്റൂരിൽ താമസിക്കുമ്പോഴാണ് കൊടുമ്പ് അധികാരി എന്നൊരാളെ പരിചയപ്പെട്ടത്. അദ്ദേഹം സിലോണിലെ വത്തിക്കവലയിൽ മന്നാടിയാർ ആന്റ് കമ്പനിയിൽ ഒരു ജോലി തരപ്പെടുത്തി കൊടുത്തു. ആരുമറിയാതെ ധനൻ സിലോണിലേക്ക് വണ്ടികയറി. മൂന്നുവർഷത്തിനു ശേഷം ചിറ്റൂരിൽ തിരിച്ചു വന്നു. ജീവിതാവസ്ഥകൾ പ്രതികൂലമാണെന്നു കണ്ടപ്പോൾ ധനൻ സിങ്കപ്പൂരിലേക്ക് യാത്രയായി.

സിങ്കപ്പൂരിൽ കപ്പലിറങ്ങിയപ്പോൾ ഒരു തമിഴ്നാട്ടുകാരനെ പരിചയപ്പെട്ടു. അയാളുടെ വീട്ടിലെ മുകളിലത്തെ നിലയിലാണ് ധനൻ ആദ്യത്തെ ആറുമാസം താമസിച്ചത്. ഒരു സ്റ്റേഷനറിക്കടയിലായിരുന്നു ആദ്യം ജോലി. പിന്നീട് ബ്രിട്ടീഷ് എഫ്.എം.എസ് ആർമിയിൽ ക്ളാർക്കായി. 1937ൽ മിലിട്ടറി ജനറലിന്റെ ക്യാമ്പ് സന്ദർശനത്തിൽ സീനിയർ ഉദ്യോഗസ്ഥൻമാരുടെ അഭാവത്തിൽ ജനറലിനെ സന്ദർഭോചിതമായി സ്വീകരിച്ചതിന് ധനനെ സിവിലിയൻ ഓഫീസറായി പ്രമോട്ട് ചെയ്തു.

ഈ ഔദ്യോഗിക ജീവിതത്തിനിടയിലാണ് ജന്മനാട്ടിൽ നിന്നുള്ള വാർത്തകളിൽ നേതാജിയുടെ പോരാട്ടങ്ങളെക്കുറിച്ചുള്ള വാർത്തകൾ അറിഞ്ഞു തുടങ്ങുന്നത്. 1942-ൽ ജപ്പാൻ, ബർമ്മ കീഴടക്കിയ ശേഷം ഐ.എൻ.എ നടത്തിയ പോരാട്ടങ്ങൾ. ഇംഫാലിലേയും, വിശാഖപട്ടണത്തെയും മദ്രാസിലെയും ഐ.എൻ.എ മുന്നേറ്റം തുടങ്ങിയവ മലേഷ്യയിലെ നിരവധി ഇന്ത്യൻ ചെറുപ്പക്കാർക്ക് ആവേശമായിരുന്നു. ആയുധമേന്തുവാനും, ബ്രിട്ടീഷുകാർക്കെതിരെ പോരാടി ജന്മഭൂമിയെ തിരിച്ചുപിടിക്കാനുമുള്ള നേതാജിയുടെ ആഹ്വാനം അവരുടെ രക്തധമനികളിൽ ചൂടുകയറ്റി. റോയൽ ഇന്ത്യൻ ആർമിയിൽ നിന്നും, നേവിയിൽ നിന്നും ഐ.എൻ.എയിലേക്കുള്ള ഭടൻമാരുടെ ചാടിപ്പോക്കും സാധാരണമായി. ഈ സമയത്ത് ധനൻ കോട്ടബാറു എന്ന സ്ഥലത്തായിരുന്നു.

1942-ൽ ലോകമഹായുദ്ധം ജപ്പാന്റെ മുന്നേറ്റം കുറിച്ചു. ഇന്തോനേഷ്യ, ഫിലിപ്പൈൻസ്, ബർമ്മ എന്നീ രാജ്യങ്ങൾ കീഴടക്കിയശേഷം ജപ്പാന്റെ നോട്ടം സിങ്കപ്പൂരിലായിരുന്നു. ബ്രിട്ടീഷ് സൈന്യം ജാപ്പ് സേനയോട് ജൂലൈ മാസത്തിൽ കീഴടങ്ങുമ്പോഴേക്കും ഇന്ത്യൻ ഇൻഡിപെന്റന്റ് ലീഗിന്റെ (ഐ.ഐ.എൽ) പ്രവർത്തനം ആരംഭിച്ചിരുന്നു. വിദേശത്തുള്ള ഇന്ത്യാക്കാരുടെ ഒരു സമ്മേളനം ബാങ്കോക്കിൽ നടത്താൻ നിശ്ചയിച്ചു. സിങ്കപ്പൂരിൽ നിന്ന് ഈ സമ്മേളനത്തിനു പോയവരിൽ പ്രമുഖൻ നീലകണ്ഠയ്യരായിരുന്നു. മടക്കയാത്രയിൽ വിമാനം തകർന്ന് സിങ്കപ്പൂരിൽ നിന്നു പോയ എല്ലാവരും മരണമടഞ്ഞു. കടുത്ത പനി മൂലമായിരുന്നു ധനൻ ആ യാത്രയിൽ നിന്ന് ഒഴിവായത്. അതുകൊണ്ടുമാത്രം അദ്ദേഹമിന്ന് ജീവിച്ചിരിക്കുന്നു.

ബ്രിട്ടീഷ് ആർമിയിൽ ഇന്ത്യാക്കാരായ ട്രെയിനികൾക്ക് ഭാരതത്തിന്റെ വിമോചനത്തിന് ഐ.ഐ.എൽ., ഐ. എൻ.എയുമായി ബന്ധപ്പെടണമെന്നു പറഞ്ഞു രഹസ്യക്ളാസുകൾ എടുത്തുകൊണ്ടാണ് ധനൻ നേതാജിയുടെ സംഘടനയുമായി ബന്ധപ്പെടുന്നത്. ഇന്ത്യൻ ഇൻഡിപെന്റന്റ് ലീഗിന്റെ ഡെ. ജനറൽ സെക്രട്ടറി കെ.എൻ.കണ്ണമ്പിള്ളിയായിരുന്നു ധനന്റെ ആദ്യത്തെ കൂട്ടാളി. ധനനെ കേണൽ റഹ്മാന്റെ മുമ്പിലെത്തിച്ചതും കണ്ണമ്പിള്ളിയായിരുന്നു.

നേതാജിക്ക് ഓർഡർലിമാരുടെ അഭാവത്തിൽ ചായ ഉണ്ടാക്കി കൊടുത്തപ്പോൾ ധനനെ ശാസിച്ചതു മുതൽ നേതാജിയുമായുള്ള ധനന്റെ ഉറ്റബന്ധം ആരംഭിക്കുകയായിരുന്നു. പിന്നീട് എത്രയെത്ര സന്ദർശനങ്ങൾ , കുശലപ്രശ്നങ്ങൾ.

ഒരിക്കൽ ജാപ്പ്സേനയുടെ ചെറിയൊരു പോസ്റ്റ് കടന്നുവരുമ്പോൾ ജാപ്പ്സേനയിലെ ഭടന് ഔപചാരികമായി ചെയ്യാറുള്ള തലതാഴ്ത്തിയുള്ള സല്യൂട്ട് ചെയ്യാൻ ഒരു ഐ.എൻ.എക്കാരൻ വിട്ടുപോയി. അയാളെ ജാപ്പ് സേനക്കാരൻ മർദ്ദിച്ചത് അന്ന് ഐ.എൻ.എ ക്യാമ്പിലുണ്ടായിരുന്ന നേതാജി അറിഞ്ഞു. മർദ്ദനമേറ്റ ഭടനോട് ദേഷ്യപ്പെട്ട് നേതാജി ചോദിച്ചു.

'If you don't have self respect how will you fight against British'?

ജാപ്പ് സേനക്കാരെ ശരിയായ പാഠം പഠിപ്പിക്കാൻ നേതാജി പറയുമ്പോഴേക്കും ഐ.എൻ.എക്കാർ അമ്പരന്നു. അടുത്ത ദിവസം മുതൽ ജാപ്പ് സേനക്കാരെ കണ്ടാൽ തലതാഴ്ത്തേണ്ട ഗതികേട് ഐ.എൻ.എക്കാർക്കില്ലായിരുന്നു.

ഇന്ത്യൻ ഇൻഡിപെന്റന്റ് ലീഗിന്റെ സെക്രട്ടറി ജനറൽ ആയിരുന്ന ജോൺ തിവി ധനനെ ഏറെ സ്വാധീനിച്ച വ്യക്തിയാണ്. മലേഷ്യൻ ഇന്ത്യൻ കോൺഗ്രസ്സിന്റെ സ്ഥാപകനായിരുന്നു തിവി. തിരുനെൽവേലി സ്വദേശിയായ തിവി ഇന്ത്യൻ തൊഴിലാളികളുടെ ദുരിതങ്ങൾ മാറ്റാൻ ജീവിതം ഉഴിഞ്ഞുവച്ചയാളായിരുന്നു. സിങ്കപ്പൂരിലെ മാരിയമ്മൻകോവിലിൽ ധനനും തിവിയും നിത്യവും കണ്ടുമുട്ടുമായിരുന്നു.

നേതാജി

ധനൻ മരണം നേരിൽ കണ്ട നിമിഷങ്ങൾ ഏറെയുണ്ട്. ഐ. എൻ.എ ക്യാമ്പിൽ നിന്ന് ഓടിപ്പോയ ഒരാളെ പിടിക്കാൻ വനപ്രദേശത്ത് പോയപ്പോൾ ഒരു ബ്രിട്ടീഷ് ചാരൻ ധനന്റെ തലയ്ക്കു പിന്നിൽ കൈത്തോക്കു വച്ച് കാഞ്ചിവലിച്ചു. മറ്റൊരു ഐ.എൻ.എക്കാരൻ പിന്നിൽ നിന്ന് അയാളുടെ കൈതട്ടിയതുകൊണ്ട് ഉന്നംതെറ്റി ധനൻ രക്ഷപ്പെട്ടു.

വ്യക്തിപരമായി അല്ലെങ്കിൽ കുടുംബപരമായ കാരണങ്ങളാൽ ഐ.എൻ.എ ക്യാമ്പ് വിട്ടുപോയവരുണ്ട്. നേതാജിയിൽ നിന്ന് നല്ല കാഡറ്റിനുള്ള വാൾ സമ്മാനം വാങ്ങിയ ഇപ്പോഴത്തെ നിയമസഭാ സ്പീക്കർ തേറമ്പിൽ രാമകൃഷ്ണനും ഐ.എൻ.എ ക്യാമ്പ് വിട്ട് ഓടുകയായിരുന്നു. ഡെസർട്ടേർസ് ലിസ്റ്റിൽ പെട്ട രാമകൃഷ്ണനെ പിടികൂടേണ്ടി വന്നതും ധനൻ ഓർക്കുന്നുണ്ട്.

നേതാജിയുടെ തിരോധാനം ധനനെ ഇന്നും ഏറെ വേദനിപ്പിക്കുന്നു. 1945 ജൂലായ് 6-ാം തീയതി മുതൽ നേതാജിയുടെ ജീവിതത്തിനുമേൽ മരണത്തിന്റെ കരിനിഴൽ വീണതായി ധനൻ ഓർമ്മിക്കുന്നു. അന്നു വൈകുന്നേരം ആറുമണിക്ക് സെലങ്കോർ സംസ്ഥാനത്തിന്റെ തലസ്ഥാനമായ കോലാലംബൂരിലെ സെക്രട്ടേറിയറ്റ് കെട്ടിടത്തിന്റെ എതിർവശത്തുള്ള പടാങ് സെലാങ്ഗോർ ക്ളബിന്റെ ഹാളിൽ നേതാജി പങ്കെടുക്കുന്ന മീറ്റിംഗ്. റംഗൂണിന്റെ പതനത്തിനുശേഷം അദ്ദേഹം പങ്കെടുക്കുന്ന രണ്ടാമത്തെ പൊതുപരിപാടിയായിരുന്നു അത്. അവിടവച്ച് നേതാജി പറഞ്ഞു.

'I will be the best person to step on to the soil of our mother land, claiming that I am one of those who fought to free her from the clutches of the British, Imperialist, Forces,"

അടുത്ത ദിവസം വേറൊരു പ്രോഗ്രാം ഉണ്ടായിരുന്നതിനാൽ നേതാജിയും ഇന്ത്യൻ ഇൻഡിപെന്റന്റ് ലീഗിന്റെ ജനറൽ സെക്രട്ടറി ഡോ. ലക്ഷ്മണയ്യയും സെലാങ്ഗോർ സുൽത്താന്റെ കൊട്ടാരത്തിൽ താമസിച്ചു. അടിയന്തിരമായൊരു സന്ദേശം വന്നപ്പോൾ രണ്ടുപേരും അതിരാവിലെ സിങ്കപ്പൂരിലേക്ക് യാത്രയാവാൻ തീരുമാനിച്ചു. ഐ.ഐ.എല്ലിന്റെ ശാഖാ ചെയർമാൻ രാമചന്ദ്രനായിഡുവിനെയും പ്രവർത്തകനായ പഴനിവേലുപ്പിള്ളയേയും പുലർച്ചേ വിളിച്ചുവരുത്തിയിരുന്നു. ഡോ. ലക്ഷ്മണയ്യ 2,50000/- രൂപയുടെ ഒരു ചെക്ക് അവരെ ഏല്പിച്ചു.

7-ാം തീയതി കാലത്ത് ഐ.ഐ.എല്ലിന്റെ ഓഫീസിലെത്തിയ ധനന് നായിഡുവിൽ നിന്ന് അടിയന്തിരമായ ഒരു സന്ദേശം ലഭിച്ചു. സിങ്കപ്പൂരിലേക്ക് നേതാജിയോടൊത്ത് യാത്രയായ സെക്രട്ടറി ജനറലിനെ എങ്ങനെയെങ്കിലും ബന്ധപ്പെടണം. അവർ യാത്രാ മദ്ധ്യേ സെറൻസാനിൽ സംസ്ഥാന ചെയർമാൻ ഡോ. മജ്ജുകംദാറേയും മലാക്കായിൽ ചെയർമാൻ ഷൺമുഖത്തേയും കാണുമെന്ന് അറിയാമായിരുന്നു. ധനൻ സെറൻമ്പാനിലെത്തുമ്പോഴേക്കും അവർ അവിടം വിട്ടതായി അറിഞ്ഞു. മലാക്കയിലേക്ക് സന്ദേശം കൊടുത്തപ്പോൾ നേതാജിയും ഡോ. ലക്ഷ്മണയ്യയും എത്തിയിരുന്നില്ല. അവർ എത്തിയപ്പോൾ ധനൻ വരുന്നുണ്ടെന്നുള്ള സന്ദേശം കൊടുക്കാൻ ശാഖാ സെക്രട്ടറി മറന്നു. ധനന് നേതാജിയെ നേരിട്ട് കാണേണ്ടതിനു പുറമെ തെറ്റായി രേഖപ്പെടുത്തിയ ചെക്ക് ലക്ഷ്മണയ്യയിൽ നിന്ന് തിരുത്തി വാങ്ങേണ്ടതുണ്ടായിരുന്നു.

ധനനും കുടുംബവും

ധനൻ സെറസാനിലേക്ക് മോട്ടോർ സൈക്കിളിലാണ് വന്നത്. നദി കടക്കേണ്ടതുണ്ടായിരുന്നതിനാൽ ധനന് നേതാജിയെ കാണാനായില്ല. പിറ്റേന്നു രാത്രി ട്രെയിനിൽ സിങ്കപ്പൂരിലേക്ക് യാത്രയായി.

10-ാം തീയതി ഡെപ്യൂട്ടി സെക്രട്ടറി ജോൺ തിവിയെയാണ് ആദ്യം കണ്ടത്. നേതാജിയേയും, ഡോ. ലക്ഷ്മണയ്യയേയും കാണാൻ അദ്ദേഹം ഏർപ്പാടാക്കി. അന്നു രാത്രി സിങ്കപ്പൂരിൽ കാർപെറ്റ് ബോംബിങ് തുടങ്ങിയിരുന്നു. 12-ാം തീയതി രാത്രി നേതാജി ധനനെ ഏല്പിച്ച ദൗത്യം ആസാദ് ഹിന്ദ് ഗവൺമെന്റിന്റെ ഫൈനാൻസ് മന്ത്രി രാഘവനെ പെനാംഗിൽ നേരിൽ കണ്ട് ചില സന്ദേശങ്ങൾ കൈമാറണം എന്നായിരുന്നു. 15-ാം തീയതി പെനാംഗിലെ ഐ.ഐ.എൽ ചെയർമാൻ എൻ.കെ. മേനോനെ കണ്ടു. അദ്ദേഹമാണ് ധനന് രാഘവനെ കാണാൻ സൗകര്യപ്പെടുത്തിയത്.

നേതാജി ആഗസ്റ്റ് 18 വരെ സിങ്കപ്പൂരിലായിരുന്നു. ഹിരോഷിമയിലേയും, നാഗസാക്കിയിലേയും ആറ്റംബോംബിംഗിനെ തുടർന്ന് ജപ്പാന്റെ കീഴടങ്ങൽ അറിയുമ്പോഴേക്കും സ്ഥലം വിടാൻ അദ്ദേഹം ഒരുങ്ങുകയായിരുന്നു. 19-ാം തീയതി എല്ലാ ഐ.ഐ. എൽ കേന്ദ്രത്തിലേക്കും ഐ.എൻ.എ. കമാൻഡേഴ്സ് ഓഫീസിലേക്കും ഒരു സന്ദേശം വന്നു. നേതാജിയുടെ അടിയന്തിര സന്ദേശമായിരുന്നു അത്.

Arms and Ammunations will not be surrendered to any one except to the reoccupation forces, according to the leage of nations and white flags will be flown at the mast'. നേതാജി ഈ സന്ദേശം

(ശേഷം 66-ാം പേജിൽ)

ഡോ. ഹമീദ്ഖാൻ

# ഒരു ഏഷ്യാക്കാരന്റെ കിനാവ്

(കഴിഞ്ഞ ലക്കത്തിൽനിന്നു തുടർച്ച)

4



**പു**രാതനതമമാണല്ലോ ഇന്ത്യൻ സംസ്കാരം. അതിൽ നമുക്കു വലിയ അഭിമാനവും ഉണ്ട്. എന്നാൽ ഈ അഭിമാനവും വച്ചുകൊണ്ട് കൈയുംകെട്ടി ഇരുന്നാൽ മതിയോ? ഐശ്വര്യത്തിലേക്കു നീങ്ങുന്ന ഒരു ജനതയാണ് നാം എന്നു മറ്റു രാജ്യക്കാരെ കാണിക്കത്തക്കവിധം കഴിഞ്ഞ 48 വർഷത്തിനുള്ളിൽ നാം എന്തെങ്കിലും ചെയ്തിട്ടുണ്ടോ?

ഉണ്ടുണ്ട്. മറ്റേതൊരു രാജ്യത്തെയുംകാൾ നാം കൂടുതൽ കുഞ്ഞുങ്ങളെ സൃഷ്ടിച്ചു. പക്ഷേ, ഒന്നോർക്കണം. കുഞ്ഞുങ്ങളെ സൃഷ്ടിക്കാൻ കരുത്തൊന്നും വേണ്ടാ. ലൈംഗികശേഷിയും വേണ്ടാ. ടെസ്റ്റ് റ്റ്യൂബ് ശിശുക്കളുടെ കാലമാണിത്. ഓർഡർ നല്കിയാൽ അതനുസരിച്ച് കുഞ്ഞുങ്ങളെ നിർമ്മിച്ചുതരുന്ന കാലം. കുഞ്ഞുങ്ങൾ നാളത്തേക്കുള്ള നിക്ഷേപമാണെന്നോ, വയസ്സുകാലത്ത് നിങ്ങളെ രക്ഷിക്കുന്നവരാണെന്നോ ഒക്കെയാണ് ധരിച്ചുവച്ചിരിക്കുന്നതെങ്കിൽ അതും ശരിയല്ല. ചുറ്റും നോക്കൂ. നിങ്ങൾക്കു കാണാം, കുഞ്ഞുങ്ങളാരും നാളെ മാതാപിതാക്കളെ നോക്കുന്നവരായല്ല വളർന്നുവരുന്നതെന്ന്. ഒന്നും പ്രതീക്ഷിക്കരുത്. തിരിച്ചറിവുള്ളവർ അങ്ങനെയൊന്നും പ്രതീക്ഷിക്കാറില്ല.

ഹോങ്കോങ്ങിലേക്കു നോക്കൂ. അല്ലെങ്കിൽ തയ്‌വാനിലേക്ക്. കൊറിയയിലേക്ക്. മലേഷ്യയിലേക്ക്. ചെറു ചെറു രാജ്യങ്ങൾ, പക്ഷേ, അവയൊക്കെയും നമ്മെ കടന്നുപോയിക്കഴിഞ്ഞിരിക്കുന്നു. നാമാണെങ്കിലോ? നാളത്തേക്കുള്ള നിക്ഷേപം എന്നു കരുതി കുഞ്ഞുങ്ങളെ സൃഷ്ടിച്ചു കൂട്ടിക്കൊണ്ട് കൃതകൃത്യരായി കഴിഞ്ഞുകൂടുന്നു.

വേറൊന്നുകൂടി ചെയ്യുന്നുണ്ട്. രാഷ്ട്രീയക്കാരനെ ദൈവമാക്കിക്കൊണ്ടു നടക്കൽ. എന്തൊരു മടത്തരം. രാഷ്ട്രീയക്കാരൻ പറ്റിക്കും. അയാൾ ദിവ്യനൊന്നുമല്ല. പിന്നല്ലേ ദൈവമാകുന്നത്. യൂറോപ്പിലും അമേരിക്കയിലുമായി ഞാൻ മുപ്പതിൽപരം കൊല്ലം കഴിഞ്ഞിരിക്കുന്നു. അവിടൊന്നും ഇന്നോളം ഞാനൊരു രാഷ്ട്രീയ ദിവ്യനെയോ രാഷ്ട്രീയ ദൈവത്തെയോ കണ്ടില്ല. യൂറോപ്പിലും അമേരിക്കയിലും മാത്രമല്ല, ഭൂമിയിലെ മിക്കവാറും രാജ്യങ്ങളിലെല്ലാം പോയിട്ടുണ്ട്. അവിടെയും കണ്ടിട്ടില്ല അപ്രകാരം ഒരു രാഷ്ട്രീയ വിശുദ്ധനെ. രാഷ്ട്രീയക്കാരനാണോ, അയാൾ ശുദ്ധനേ അല്ല. അനവധി അഴുക്കുകൾ നിറഞ്ഞ ഒരു സഞ്ചിയാണയാൾ. അഴുക്കുസഞ്ചിയെപ്പിടിച്ചാണ് നിങ്ങൾ വിശുദ്ധനും ദൈവവുമൊക്കെ " ആക്കിവയ്ക്കുന്നത്. ദൈവംതന്നെ നിങ്ങളോടു ക്ഷമിക്കട്ടെ. ഇന്ത്യയാകെ അഴുക്കുസഞ്ചികൾ പെരുകുകയാണ്. അഴുക്കുസഞ്ചിദിവ്യന്മാർ. അഴുക്കുസഞ്ചിദൈവങ്ങൾ.

**ലണ്ടൻ സർവകലാശാലയിലെ സ്നേഹിതർ ഈയിടെ എന്നെ കളിയാക്കിച്ചിരിച്ചു. എന്തെന്നോ? എന്റെ നാട്ടിൽ പ്രധാനമന്ത്രിയുടെ മകനെയോ മകളെയോ പിടിച്ച് പ്രധാനമന്ത്രിയാക്കുന്നു.**

ഇന്ത്യാ വൻകരയിലെ ആരെങ്കിലും ഇതു കേൾക്കുന്നുണ്ടോ? ഈ വാക്കുകൾ തിരിച്ചറിയുന്നുണ്ടോ? എത്രകാലംകൂടി നമ്മുടെ ആളുകൾ മരവിപ്പിലെന്നപോലെ ഇങ്ങനെ കിടക്കും!

ലണ്ടൻ സർവകലാശാലയിലെ സ്നേഹിതർ ഈയിടെ എന്നെ കളിയാക്കിച്ചിരിച്ചു. എന്തെന്നോ? എന്റെ നാട്ടിൽ പ്രധാനമന്ത്രിയുടെ മകനെയോ മകളെയോ പിടിച്ച് പ്രധാനമന്ത്രിയാക്കുന്നു. അങ്ങനെ പ്രധാനമന്ത്രിയായിത്തീരുന്ന ആളിന്റെ മകളെയോ മകനെയോ പിടിച്ച് പ്രധാനമന്ത്രിയാക്കുന്നു. പ്രധാനമന്ത്രിമാരുടെ രാജവംശം ഇങ്ങനെ പരമ്പരയാകുന്നു. സ്നേഹിതർ കളിയാക്കിച്ചിരിച്ചപ്പോൾ എനിക്ക് ഒരു മറുപടിയും തോന്നിയില്ല. ബെഞ്ചമിൻ ഡിസ്‌റേലി മുതൽ ഇപ്പോഴത്തെ ജോൺ മേജർവരെയുള്ള നൂറു വർഷത്തെ പ്രധാനമന്ത്രിമാരിൽ ആരുംതന്നെ പ്രധാനമന്ത്രിയുടെ മകനോ മകളോ അല്ല. പ്രധാനമന്ത്രിയുടെ മകനെപ്പിടിച്ച് പ്രധാനമന്ത്രിയാക്കുന്ന റിപ്പബ്ളിക്കിനെയാണ് 'ബനാനാ റിപ്പബ്ളിക്' അഥവാ 'മൊന്തൻപഴ റിപ്പബ്ളിക്' എന്നു പറയുന്നത്. നാം മൊന്തൻപഴങ്ങളോ! കഷ്ടം! നമുക്കു രാഷ്ട്രീയക്കാരുടെ ഒരു പുതിയ തലമുറതന്നെ വേണ്ടിയിരിക്കുന്നു. ഇല്ലേ?

സ്വന്തം വീടു ഭരിക്കാൻ പുറത്തുനിന്നുള്ളവരുടെ ആവശ്യമുണ്ടോ? അതുപോലെയാണ് സ്വന്തം നാടു ഭരിക്കാൻ. ഒരുഡസൻ രാജ്യങ്ങളുടെ ഒരു കുടുംബം ഭരിക്കാനും അങ്ങനെ കഴിയും. ആ രാജ്യങ്ങളിലെ ഉല്പന്നങ്ങൾ അവിടെയുള്ളവർ ഉപയോഗിക്കും. മിച്ചം വരുന്നത് കയറ്റുമതി ചെയ്യും. നാം ഉപയോഗിക്കാത്തതും കയറ്റുമതി ചെയ്യും. ഇപ്പോൾ നാം കയറ്റി അയയ്ക്കുന്നത് നമ്മുടെ ഏറ്റവും നല്ല തലച്ചോറുകാരെയാണ്. നാടിന്റെ പുനർസൃഷ്ടിക്ക് ആവശ്യമായവരെ. ഇന്ത്യാ വൻകരയെ ഇന്ത്യയും പാകിസ്ഥാനും നേപ്പാളും ബംഗ്ളാദേശുമായിട്ടൊക്കെ കീറി മുറിച്ചുവച്ചവർക്കു വേണ്ടതും ഇതായിരുന്നു. നാം വീണ്ടും ഒന്നിച്ചാൽ. ഒന്നിച്ച് അതിരുകളിലെ വേലി സ്നേഹത്തിന്റെ ഉരുക്കുകമ്പികൊണ്ട് ഉറപ്പിച്ചാൽ. നമ്മുടെ നല്ല തലച്ചോറുകാരെല്ലാം തീർച്ചയായും മടങ്ങിവരും. പുരോഗതിയുടെയും ഐശ്വര്യത്തിന്റെയും ഭാഷ ആദ്യം മനസ്സിലാക്കുന്നത് നല്ല തലച്ചോറുള്ളവരല്ലേ?

ഈ ഒന്നിക്കലൊന്നും നടപ്പുള്ള കാര്യമല്ലെന്ന് നിങ്ങളിൽ ചിലരെങ്കിലും കരുതുന്നുണ്ടാവും. നാല്പതു കൊല്ലം മുമ്പ് റോമാക്കരാർ ഉണ്ടായപ്പോഴും ചിലർ കരുതിയത് ഇതുപോലെതന്നെ. യൂറോപ്പ് ഇന്ന് ഒന്നിക്കുന്നു. ചരിത്രത്തിൽ ആദ്യമായി അവിടമാകെ ഐശ്വര്യപൂർണ്ണമാകാൻ പോകുന്നു. നാം കുറച്ചു സമയംകൂടി എടുത്തേക്കും. പക്ഷേ, ഒരു തുടക്കം വേണ്ടേ?

5

**ജ**നങ്ങൾക്കു കാഴ്ചപ്പാടില്ലാതാവുമ്പോൾ അവരുടെ രാജ്യം നശിക്കുന്നു. ഇന്ത്യ നശിക്കാമോ? അതു പാടില്ലെങ്കിൽ നമുക്കു കാഴ്ചപ്പാടുണ്ടാകണം. ഇപ്പോഴത്തെ നമ്മുടെ നേതാക്കൾക്ക് ഇതു വല്ലതുമുണ്ടോ? രാജ്യം നശിക്കാൻ വേറെ വല്ലതും വേണോ?

പുതിയൊരു നൂറ്റാണ്ടു വരുന്നു. അത് ശാസ്ത്രത്തിന്റെ പുതിയ നൂറ്റാണ്ടായിരിക്കും എന്നു പറയാൻ മടി വേണ്ട. ശാസ്ത്രീയമായ നിരക്ഷരത ആ നൂറ്റാണ്ടിലെ ഏറ്റവും വലിയ ദുരന്തം സൃഷ്ടിക്കും. യൂറോപ്പിലും അമേരിക്കയിലും ഇപ്പോഴുള്ള ശാസ്ത്രവികാസങ്ങൾ ജനങ്ങളുടെ സാമ്പത്തികവും സാമൂഹികവുമായ ജീവിതത്തിൽ എങ്ങനെയൊക്കെ പ്രതിഫലിക്കാൻ പോകുന്നുവെന്ന് അറിയാമോ? നാലു കൊല്ലം കഴിയുമ്പോൾ പുതിയ ഒരു സഹസ്ര സംവത്സരത്തിന്റെ തുടക്കമായിരിക്കും. എവിടെ എന്തു സംഭവിച്ചാലും ആ നിമിഷംതന്നെ







ലോകമാകെ അത് അറിയുന്ന കാലമാണ് വന്നുകൊണ്ടിരിക്കുന്നത്. വിവര വിനിമയത്തിന്റെ പുതിയ സാങ്കേതികവിദ്യകൾ പുതിയ സമൂഹസൃഷ്ടി നടത്തുവാൻ പോകുന്നു. വിവരവിനിമയത്തിന്റെ പുതിയ സാങ്കേതികവിദ്യാനയാഗ്ര താഴേക്കു കുതിച്ചിറങ്ങുമ്പോൾ അതുവരെയുള്ള ആചാരങ്ങളും പാരമ്പര്യങ്ങളും സംസ്കാരങ്ങളുമെല്ലാം തവിടുപൊടിയായി മറയാനും പോകുന്നു.

അപ്പോൾ നാം ശാസ്ത്രീയമായ നിരക്ഷരത തുടരാനാണു ഭാവിക്കുന്നതെങ്കിൽ?

തവിടുപൊടിയാകുന്നത് എന്തായിരിക്കും?



ഞാനൊന്നും പറയേണ്ടതില്ല. മറ്റേതു രാജ്യത്തിനുമെന്നപോലെ, ഇന്ത്യയ്ക്കുമുണ്ട് ശക്തിയും അശക്തിയും. നാം സാംസ്കാരിക പാരമ്പര്യത്തിൽ അഭിമാനംകൊള്ളുന്നവരാണ്. അവിശ്വസനീയമായ അളവിൽ ആത്മീയസമ്പന്നത നമുക്കുണ്ട്. ആത്മശാന്തിയുണ്ട്. ഇതൊക്കെ പടിഞ്ഞാറുകാർക്ക് എത്ര വേണമെങ്കിലും നല്കാൻ നമുക്കു കഴിയും. പകരം നമുക്ക് അവരിൽനിന്നു പലതരം ശാസ്ത്ര-സാങ്കേതിക അറിവുകൾ സ്വായത്തമാക്കാനുണ്ട്.

നമുക്ക് ഒന്നേ വേണ്ടതുള്ളൂ. ജയമുണ്ടാകണം. ഐശ്വര്യവും ഉണ്ടാകണം. വേറെ നിക്ഷിപ്ത താത്പര്യമൊന്നുമില്ല. രാഷ്ട്രീയതാത്പര്യവുമില്ല. സാമ്പത്തിക താത്പര്യവുമില്ല. സാമ്പത്തികമായി പറഞ്ഞാൽ എന്റെ എത്രയോ സ്നേഹിതരും സഹപ്രവർത്തകരും ഇന്ത്യയിലെ പ്രസിഡന്റിനെയും പ്രധാനമന്ത്രിയെയുംകാൾ വരുമാനം ഉണ്ടാക്കുന്നു. ദുർഗാക്ഷേത്രമുണ്ടാക്കാൻ ഈയിടെ വാഷിങ്ടണിലെ ഒരു ഇന്ത്യൻ സ്നേഹിതൻ നല്കിയത് അഞ്ചുലക്ഷം ഡോളറാണ്. ഞങ്ങളൊക്കെ ഇന്ത്യയിൽനിന്ന് ഇവിടെ വന്നത് കൈയിൽ വെറും നാലു ഡോളറുമായിട്ടായിരുന്നു. പക്ഷേ. ഓരോ വർഷവും ഞങ്ങൾ നാട്ടിലേക്ക് എത്രയോ ആയിരം ഡോളർ വീതം അയയ്ക്കുന്നു. തൊഴിലാളികളാണ് ഇന്ത്യയുടെ ഏറ്റവും നല്ല കയറ്റുമതിച്ചരക്ക് എന്നാണോ ഇപ്പോഴും നിങ്ങൾ കരുതുന്നത്? ഒന്നുകൂടി ആലോചിച്ചുനോക്കൂ. ഇന്ത്യയുടെ ഏറ്റവും നല്ല തലച്ചോറുകാർ പുറത്ത് അടിമപ്പണി ചെയ്യുകയാണ്. എന്തൊരു നാണക്കേടാണ്! ഇന്ത്യയിലിരുന്ന് പണിചെയ്ത്, ഇന്ത്യക്കാരുടെ ജീവിതനിലവാരം ഉയർത്തേണ്ടവർ, പടിഞ്ഞാറുപോയി ജോലിചെയ്തുകൊടുത്ത് അവിടുത്തെ ജീവിതനിലവാരം ഉയരാൻ സഹായിക്കുന്നു. ഞാനൊരുദാഹരണം പറയട്ടെ.

ബോംബെക്കാരനായ ഒരു പാർസി സ്നേഹിതൻ എനിക്കുണ്ട്. പോസ്റ്റ് ഡോക്ടറൽ ഗവേഷണത്തിനായി അമേരിക്കയ്ക്കു വരാൻ അദ്ദേഹത്തിന് ഒരു ക്ഷണം കിട്ടി. എന്നാൽ, വിമാന റ്റിക്കറ്റു വാങ്ങാനുള്ള കാശില്ല. ഒടുവിൽ തന്റെ പി.എച്ച്.ഡി ബിരുദം കൊണ്ടുചെന്ന് പണയംവച്ച് ആ കാശ് ഒപ്പിച്ചു. അദ്ദേഹം ഇപ്പോൾ ഇവിടെയുണ്ട്. ആരോടും പരിഭവവും പകയുമൊന്നുമില്ല. ക്ഷമാശീലൻ. എനിക്ക് അതു പിടിച്ചു. മാസംതോറും ആയിരക്കണക്കിനു ഡോളർ അദ്ദേഹം നാട്ടിലേക്ക് അയയ്ക്കുന്നുണ്ട്. ഞങ്ങൾ പഴയ മട്ടുകാർ. ഞങ്ങൾക്കാരോടും പകയില്ല. മാതൃഭൂമിയല്ലേ! "ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരിയസി". ഞങ്ങൾ മാതൃഭൂമിയെ മാതാവിനെപ്പോലെ സ്നേഹിക്കുന്നു. പക്ഷേ. പുതിയ തലമുറ ഞങ്ങളെപ്പോലെ ആവുകയില്ല എന്നോർമ്മിച്ചോളൂ.

**ന്യൂക്ളിയർ ആയുധമുണ്ടാക്കിവയ്ക്കുന്നതുകൊണ്ട് ഒരു പ്രയോജനവുമില്ല. ഇന്ത്യയും പാകിസ്ഥാനും പണം മുഴുവൻ ആയുധം വാങ്ങിക്കൂട്ടാൻ ചെലവിടുന്നു. എന്താണ് പ്രയോജനം?**

6

**പ**ടിഞ്ഞാറുകാർക്ക് ഒരു പേടിസ്വപ്നമുണ്ട്- ന്യൂക്ളിയർ വേസ്റ്റ് എന്നു പറയുന്ന അണുശക്തി ഉച്ഛിഷ്ടം എവിടെക്കൊണ്ടുചെന്നു തള്ളും എന്ന പ്രശ്നം. ന്യൂക്ളിയർ ഇന്ധനങ്ങളുടെ അവശിഷ്ടമാണ്. എവിടെക്കൊണ്ടുചെന്നു തള്ളിയാലും കുഴപ്പം. ജനങ്ങളുടെ രക്ഷ കരുതി യൂറോപ്പിലെ ഈ ഇന്ധനാവശിഷ്ടം മുഴുവൻ അമേരിക്ക വാങ്ങി നോർത്ത് കരോലിനയിൽ സൂക്ഷിക്കാൻ തുടങ്ങി. ആ പ്രദേശത്തുള്ളവർ കാര്യമറിഞ്ഞ് ചൂടായി. പ്രതിഷേധമായി. ഇന്ധനാവശിഷ്ടം വച്ചിരിക്കുന്ന വീപ്പ ചോർന്നാൽ, ഇന്ധനം പുറത്തുവന്നാൽ ആ പ്രദേശത്തെ ജനങ്ങളൊക്കെ കാൻസർ പിടിച്ച് അഴുകിവീണു ചാവും. കഴിഞ്ഞവർഷം അമേരിക്കയിൽ '60 മിനിറ്റ്' എന്ന ടെലിവിഷൻ പരിപാടിയിൽ ഈ ന്യൂക്ളിയർ അവശിഷ്ടപ്രശ്നത്തിന് ഇന്ത്യ കണ്ടുപിടിച്ച പരിഹാരം കാണിച്ചിരുന്നു. എന്താണ് ആ പരിഹാരമെന്നോ? ഇന്ധനാവശിഷ്ടം കൊണ്ടുചെന്ന് അടുത്തുള്ള കായലിൽ കുളായി നിക്ഷേപിച്ചിട്ട് മടങ്ങിപ്പോരൽ! ആ ടെലിവിഷൻ പരിപാടിക്കാർ ഇതു കാണിച്ചു. കായൽ ജലം ഉപയോഗിച്ച അമ്മമാരും കുട്ടികളുമൊക്കെ അംഗഭംഗം വന്നവരായിത്തീരുന്നതും കാണിച്ചു. ഇന്ത്യയിലെ അധികൃതർ അതൊക്കെ നിഷേധിച്ചു എന്നതു ശരി. പക്ഷേ. അമേരിക്കയിലാകെ ഇന്ത്യ പരിഹാസപാത്രമായതേയുള്ളൂ. നിഷേധിച്ചാൽ സത്യം മറയുമോ? അന്യരെ കബളിപ്പിക്കാൻ കഴിയുമോ? സ്വയം വിഡ്ഢികളാകാൻ എളുപ്പമായിരിക്കും.

നമ്മുടെ സമീപനങ്ങൾ മാറണം. എങ്കിലേ രക്ഷയുള്ളൂ എന്നറിയണം.

ന്യൂക്ളിയർ ആയുധമുണ്ടാക്കിവയ്ക്കുന്നതുകൊണ്ട് ഒരു പ്രയോജനവുമില്ല. ഇന്ത്യയും പാകിസ്ഥാനും പണം മുഴുവൻ ആയുധം വാങ്ങിക്കൂട്ടാൻ ചെലവിടുന്നു. എന്താണ് പ്രയോജനം? യുദ്ധം ചെയ്താൽ ഇന്ത്യയുടെയും പാകിസ്ഥാന്റെയും പ്രശ്നമൊക്കെ തീരുമോ?

ജപ്പാൻ ജയിച്ചിടത്ത് ഇന്ത്യ ജയിക്കാത്തതെന്ത്? ജപ്പാൻ ചിന്താരീതി മാറ്റി. വൻകിട രാജ്യമായി. ഇന്ത്യ പഴഞ്ചൻചിന്തയുമായി നടക്കുന്നു. കിടക്കുന്നു. പാകിസ്ഥാനും അങ്ങനെതന്നെ. തല മുഴുവൻ ന്യൂക്ളിയർ ആയുധം ഉണ്ടാക്കുകയോ വാങ്ങുകയോ ചെയ്ത് 'ശക്തി' സംഭരിക്കുന്നതിനെക്കുറിച്ചുള്ള ചിന്ത! കഷ്ടം!

യൂറോപ്യൻ യൂണിയൻ എന്നത് കോമൺ സെൻസിന്റെ വിജയമാണ്. ലോകം മുഴുവൻ ഇപ്പോൾ യൂറോപ്യന്മാരുടെ നയതന്ത്രജ്ഞതയെ ശ്ലാഘിക്കുന്നു. പഴയകാല ശത്രുക്കൾ ഇപ്പോൾ നാടകീയമായി എന്നവണ്ണം ബന്ധുക്കളും മിത്രങ്ങളും കൂടപ്പിറപ്പുകളും കൂട്ടുകാരുമായിരിക്കുന്നു. എനിക്ക് അസൂയ തോന്നുന്നു.

ഇന്ത്യാ വൻകരയിലെ 'ശത്രുക്കൾ' ഇതുപോലെ ഒന്നിച്ചാൽ?

ഒന്നിച്ചാൽ നാടകീയ മാറ്റങ്ങൾതന്നെ വരും. ഐശ്വര്യം. പുരോഗതി.

അതിനുള്ള വിവേകം നമുക്കുണ്ടോ? സ്വാതന്ത്ര്യം കിട്ടിയശേഷമുള്ള അരനൂറ്റാണ്ടു നാം വെറുതേ കളഞ്ഞു.

പുതിയ തലമുറയിൽ എനിക്കു വിശ്വാസം തോന്നുന്നു. എന്റെ തലമുറക്കാരെക്കാൾ അവർക്കു വിവരമുണ്ട്. വിവേകവുമുണ്ടാവണം.

(അടുത്ത ലക്കത്തിൽ അവസാനിക്കും)

സ്വാമി അവ്യയാനന്ദ

# സി. രാധാകൃഷ്ണന്റെ 'നിഴൽപ്പാടുകൾ' എന്ന നോവൽ കാസറ്റിലേക്ക്. അങ്ങിനെ മലയാളത്തിൽ കാസറ്റു നോവലുകളുടെ കാലം തുടങ്ങി

# കാസറ്റ്നോവലുകൾ മലയാളത്തിലും

അസുലഭമായൊരു സഹൃദയസംഗമത്തിന് 1996 ഫെബ്രുവരി രണ്ടിലെ സന്ധ്യയിൽ എറണാകുളത്തെ കലാപീഠ അങ്കണം സാക്ഷ്യം വഹിച്ചു. കലയുടെ സംവേദനതലത്തെ ആധുനിക ശാസ്ത്രത്തിന്റെ വരദാനങ്ങൾ കൊണ്ട് സമ്പന്നമാക്കാൻ വെമ്പുന്ന അനുഗൃഹീതനായ ഒരെഴുത്തുകാരന്റെ പ്രസിദ്ധമായ ഒരു നോവൽ കാസറ്റിലൂടെ പുറത്തുവരുന്ന ധന്യമുഹൂർത്തം. കാസറ്റിലേക്ക് പകർത്തപ്പെടുന്ന ആദ്യത്തെ നോവലാണ് ഇത്. സി. രാധാകൃഷ്ണന്റെ 'നിഴൽപ്പാടുകൾ' എന്ന നോവൽ വായനക്കാർക്ക് സുപരിചിതമാണ്.

ഒരു നമ്പൂതിരി ഇല്ലത്തിന്റെ അകത്തളങ്ങളിൽ ഹൃദയത്തിൽ തേങ്ങലുകളുമായി ജീവിക്കുന്ന ഒരു അന്തർജ്ജനത്തിന്റെ നൊമ്പരം അവരുടെ തന്നെ ആത്മകഥയായി ആവിഷ്കരിക്കുന്ന ഈ നോവൽ വള്ളുവനാടിന്റെ ശബ്ദഭംഗിയും ശൈലീഭംഗിയും ചോർന്നുപോകാതെ കേട്ടപ്പോൾ ഹൃദയം ആർദ്രമാകുന്നതായി ശ്രോതാക്കൾ അറിഞ്ഞു. ഒരു ആമുഖം പോലുമില്ലാതെ, താളമേളങ്ങളുടെ പിൻതുണയില്ലാതെ, ഇമ്പവും ഇനിമയുമുള്ള സ്വരത്തിൽ തങ്കമണി നടത്തിയ മൊഴിമാറ്റം ഹൃദയഹാരിയായിരിക്കുന്നു.

പ്രശസ്ത കലാകാരനായ ശ്രീ. എം.വി.ദേവനാണ് കഥപറയുന്ന ഈ കാസറ്റ് പ്രകാശനം ചെയ്തത്. രാധാകൃഷ്ണസാഹിത്യത്തിന്റെ ഒരു എളിയ ആസ്വാദകനും അദ്ദേഹത്തിന്റെ മിത്രവുമെന്നനിലയിൽ അതേറ്റുവാങ്ങുവാൻ സൗഭാഗ്യമുണ്ടായത് ഈ ലേഖകനും. കാസറ്റ് റിലീസ് ചെയ്തുകൊണ്ടു തന്റെ പ്രസംഗത്തിൽ താളിയോലഗ്രന്ഥങ്ങളിൽ നിന്ന് കാസറ്റുവരെ എത്തിനിൽക്കുന്ന നമ്മുടെ ആസ്വാദനതലത്തിന്റെ വികാസപരിണാമങ്ങളിലേക്ക് ശ്രീ. ദേവൻ വിരൽചൂണ്ടി. വഴിമാറി നടക്കുന്നവർ ഉല്പതിഷ്ണുക്കളാണ്. വഴിമാറി നടക്കുന്ന സ്വഭാവം പൊന്നാനിക്കാർക്ക് പണ്ടേയുണ്ട്. വി.ടി. ഭട്ടതിരിപ്പാടും ഇടശ്ശേരിയും എം.ഗോവിന്ദനുമെല്ലാം അവരിലുൾപ്പെടുന്നു. ഒരു സമാന്തരസമൂഹത്തിന്റെ സൃഷ്ടിക്കുവേണ്ടി വഴിമാറി നടക്കുന്ന ശീലം ഗുരുനിന്ദയല്ല. ഗുരുപൂജയാണ്! കഥകാസറ്റിലാക്കുമ്പോൾ വിമർശനങ്ങൾ ഉണ്ടായെന്നുവരും. ആധുനിക എഴുത്തുകാരുടെ ജാടയാണിതെല്ലാം എന്ന് പറഞ്ഞെന്നുവരാം. എന്നാൽ ശാസ്ത്രത്തിന്റെ അനുഗ്രഹം പ്രയോജനപ്പെടുത്തുക എന്നതാണ് ശാസ്ത്രകാരനും ഉല്പതിഷ്ണുവുമായ രാധാകൃഷ്ണന്റെ ലക്ഷ്യമെന്ന് ദേവൻ പറഞ്ഞു.

കാസറ്റിന് സ്വരം നൽകിയ തങ്കമണി എം. ആർ. ബിയുടെ പുത്രിയും ആകാശവാണിയിലെ ഉദ്യോഗസ്ഥയുമാണ്. ചുരുങ്ങിയ വാക്കുകളിൽ അവരും ഇതെഴുതുന്നയാളും ആശംസകൾ നേർന്നു. കലാപീഠത്തിലെ കലാധരൻ വരച്ചദാർശനിക ചിത്രങ്ങളുടെ പശ്ചാത്തലത്തിൽ നടന്ന സഹൃദയസമ്മേളനത്തിൽ സ്വാഗതം പറഞ്ഞതും കലാധരൻ തന്നെയാണ്. നന്ദിപ്രകടനത്തിൽ ശ്രീ.രാധാകൃഷ്ണൻ അതിഥികളെ പരിചയപ്പെടുത്തി. 'നോവലുകൾ കാസറ്റിലാക്കുന്നത് ഒരിക്കലും പുസ്തകങ്ങൾക്ക് ഭീഷണിയല്ല എന്നദ്ദേഹം പറഞ്ഞു. 73 ലക്ഷം വിറ്റുവരവുള്ള കച്ചവടമാണ് വിദേശരാജ്യങ്ങളിൽ കാസറ്റ് കഥകൾ എങ്കിലും പുസ്തകവില്പനയ്ക്ക് കുറവില്ല.

ആഡിയോ കാസറ്റിൽ നോവൽ മൊഴിമാറ്റം ചെയ്യുന്നത് പാശ്ചാത്യലോകം പണ്ടേ സ്വീകരിച്ചതാണ്. നാം അവിടെ വൈകിയാണെത്തുന്നതെന്നുമാത്രം. വായനയുടെ അദ്ധ്വാനമില്ലാതെ ശബ്ദത്തിന്റെ അപാര സാദ്ധ്യതകൾ ഉപയോഗപ്പെടുത്തുന്ന ഈ രീതിയിൽ കഥ പറയുന്ന വ്യക്തിയുടെ സ്വരമാധുര്യവും ഉച്ചാരണത്തിന്റെ ആരോഹണാവരോഹണങ്ങളും അവതരണരീതിയും ഒരുപോലെ സമ്മേളിച്ചാലേ ശ്രോതാക്കളുടെ ഹൃദയത്തിലേക്കു വികാരസംക്രമണം നടത്താൻ കഴിയൂ.

ശബ്ദകോലാഹലങ്ങളില്ലാതെ, ശ്രീ.രാധാകൃഷ്ണൻ അവതരിപ്പിക്കുന്ന ഈ സംസാരിക്കുന്ന നോവൽ ആസ്വാദനത്തിന്റെ വസന്തഭൂമിയിലേക്കുള്ള ഒരു മുന്നേറ്റമാണ്. ഇത് വിതരണം ചെയ്യുന്നതോ. കാസറ്റ് കടകളിലൂടെയല്ല, ബുക്ക് സ്റ്റാളുകളിലൂടെയാണ്.


എം.വി. ദേവൻ സ്വാമി അവ്യയാനന്ദക്ക് കാസറ്റ് നൽകിക്കൊണ്ട് 'നിഴൽപ്പാടു'കളുടെ പ്രകാശനം നിർവ്വഹിക്കുന്നു





ഫാദർ എ. അടപ്പൂർ

# പാതിരിയുടെ പാതയിലൂടെ

**അർണ്ണോസ് പാതിരിയുടെ ജീവിതത്തിന്റെ ഇരുളടഞ്ഞ അദ്ധ്യായങ്ങളിലേക്ക് വെളിച്ചം വീശുന്ന കുറേ തെളിവുകളാണിവിടെ**

(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

## കുടുംബപശ്ചാത്തലം അജ്ഞാതം

അർണ്ണോസ് പാതിരിയുടെ കുടുംബം, ബാല്യം തുടങ്ങിയവയെപ്പറ്റി അന്വേഷിക്കാനായി 1978 ഒക്ടോബർ 4-ാം തീയതി ഞാൻ ഒസ്റ്റേർകപ്പേല്നിലെ ഇടവകപ്പള്ളി സന്ദർശിച്ചു. അവിടെ ജ്ഞാനസ്നാനമേറ്റ കുട്ടികളുടെ പട്ടികയിൽ ജോൺ എർണസ്റ്റിന്റെ പേരില്ല. പക്ഷേ, 1786 വരെ ഒരു നൂറ്റാണ്ടിലേറെക്കാലത്തെ മാമ്മോദീസകൾ അതിൽ ചേർത്തിട്ടുണ്ട്. എന്നിട്ടും ഹാങ്സ്ളേഡൻ കുടുംബത്തിൽപ്പെട്ട ആരുടെയും പേരില്ലെന്നത് വിചിത്രമായിത്തോന്നി.

ആ കുടുംബം ഒന്നുകിൽ അർണ്ണോസിനോടൊപ്പം നാമാവശേഷമായി. അല്ലെങ്കിൽ മറ്റെങ്ങോട്ടെങ്കിലും മാറിപ്പോയി. അർണ്ണോസ് പാതിരി ഹംഗേറിയനാണെന്നു ചിലരും, ഓസ്റ്റ്രിയക്കാരനാണെന്നു മറ്റു ചിലരും, ഹോളണ്ടുകാരനാണെന്നു വേറെ ചിലരും പറയാനിടയാക്കിയ ചരിത്രപശ്ചാത്തലം ഇതാകുന്നു. ഹാങ്സ്ളേഡൻ എന്ന പേര് ജർമ്മൻകാരുടെ കണ്ണിലും കാതിലും ഒരുപോലെ വൈദേശികമത്രേ. അർണ്ണോസിന്റെ പിതാവ് ഹോളണ്ടിൽനിന്നു വന്ന ഒരു വ്യാപാരിയായിരിക്കാമെന്ന് ഓസ്റ്റർകപ്പേല്നിലെ ഫാദർ ഹെൻറി വിറ്റ് സിദ്ധാന്തിച്ച സന്ദർഭവും ഇതുതന്നെ. 1973 മേയ് 30-ാം തീയതി എഴുതി മുദ്രവച്ച ഒരു കത്തിലാണ് അദ്ദേഹം ഇതു പറഞ്ഞിട്ടുള്ളത്. ഒരഭ്യൂഹം എന്നതിൽക്കവിഞ്ഞുള്ള ചരിത്രമൂല്യമൊന്നും അതിനില്ല.

## പൗലീനോസിന്റെ സാക്ഷ്യം

അർണ്ണോസിന്റെ ജീവിതത്തെയും സാഹിത്യസംഭാവനകളേയുംപറ്റി ദീർഘമായി പ്രതിപാദിച്ച ആദ്യത്തെ ചരിത്രകാരൻ പൗലീനോസ് എന്ന (1748-1806) കർമ്മലീത്താ മിഷനറിയായിരുന്നു. ലത്തീൻഭാഷയിൽ രചിച്ചതും 1794-ൽ വത്തിക്കാനിലെ ബഹുഭാഷാ പ്രസ്സിൽ അച്ചടിച്ചതുമായ "ഇന്ത്യ ഒറിയെന്താലിസ് ക്രിസ്തിയാന" ("പൗരസ്ത്യ ഭാരതം") എന്ന കൃതിയിൽ പാശ്ചാത്യരായ ഏതാനും സംസ്കൃതപണ്ഡിതന്മാരെ പരാമർശിച്ചശേഷം അദ്ദേഹം എഴുതുന്നു: "കാവ്യഭംഗി, സംസ്കൃതഭാഷാ വൈദഗ്ദ്ധ്യം, അദ്ഭുതാവഹവും അവിശ്വസനീയവുമായ അദ്ധ്വാനശീലം എന്നിവയിലൂടെ മറ്റെല്ലാവരേയും ഏറെ പിന്നിലാക്കിയ ആളാണ് ജോൺ എർണസ്റ്റ് ഹാങ്സ്ളേഡൻ എസ്.ജെ."

അർണ്ണോസ് രചിച്ച ഗ്രന്ഥങ്ങളുടെ നീണ്ട പട്ടികയും പൗലിനോസ് നല്കുന്നുണ്ട് (പേജ് 191-192). അക്കൂട്ടത്തിൽ അദ്ദേഹത്തിന്റെ മലയാളം-പോർട്ടുഗീസ് നിഘണ്ടുവും പരാമൃഷ്ടമാകുന്നു.

ഭാരതീയ ഭാഷകളിലെ അകാരാദിക്രമമല്ല, മറിച്ച് പാശ്ചാത്യഭാഷകളുടെ റോമൻ ലിപിവിന്യാസമാണ് പാതിരി ഉപയോഗിച്ചിട്ടുള്ളത്. ആദ്യത്തെ വാക്ക് 'അബദ്ധം' ആണ്. തുടർന്ന് അബലം, അബ്ദം, അബ്ധി, അഭയം, അഭയൻ, അഭാവം എന്നിങ്ങനെ പോകുന്നു ആദ്യത്തെ മലയാള നിഘണ്ടുവിലെ പദവിന്യാസം.

ടി എന്ന അക്ഷരംവരെ എത്തിയപ്പോഴേക്കും ഗ്രന്ഥകാരന്റെ അനാരോഗ്യവും മരണവുംമൂലം നിഘണ്ടു നിർമ്മാണം നിലച്ചുപോയി. ബാക്കി ഭാഗം പൂർത്തിയാക്കിയത് കൊടുങ്ങല്ലൂർ മെ[illegible]ാപ്പോലീത്ത ആന്റണി [illegible]ന്തൽ ആണെന്ന് പൗലിനോസ് രേഖപ്പെടുത്തിയിട്ടുണ്ട്. പോർട്ടുഗീസുകാരനായ പിമെന്തൽ മലയാളത്തിലും കൽദായഭാഷയിലും അനിതരസാധാരണമായ പ്രാഗല്ഭ്യം നേടിയ പണ്ഡിതനായിരുന്നു. തന്മൂലം ജനം അദ്ദേഹത്തെ 'ബുദ്ധിമെത്രാൻ' എന്നാണ് വിളിച്ചിരുന്നത്. ഹാങ്സ്ളേഡന്റെ മലയാളം-പോർട്ടുഗീസ് നിഘണ്ടു പൂർത്തിയാക്കിയത് ഹംഗറിക്കാരനായ ഫാദർ ജേക്കബ് ഹൗസെഗ്ഗർ (1700-1765) ആണെന്നൊരു പക്ഷാന്തരം. പ്രൊ. ഗുപ്തൻനായർ പ്രസ്തുത കൃതിയുടെ സാഹിത്യ അക്കാദമിപ്പതിപ്പിനെഴുതിയ വിജ്ഞേയമായ അവതാരികയിൽ (1988, P.8) ഉന്നയിക്കുന്നുണ്ട്. അദ്ദേഹം പിന്നീടു പ്രസിദ്ധീകരിച്ച ഒരു ലേഖനത്തിലും (മാതൃഭൂമി ആഴ്ചപ്പതിപ്പ് 23 സെപ്റ്റംബർ 1995) അതാവർത്തിക്കുന്നു.

## അമ്പഴക്കാട്ടെ ഈശോസഭ കോളേജ്

1663-ൽ ഡച്ചുകാർ പോർട്ടുഗീസുകാരിൽനിന്നും കൊച്ചി പിടിച്ചെടുത്തതിനെത്തുടർന്ന് എല്ലാ കത്തോലിക്കാ മിഷനറിമാരും പുറത്താക്കപ്പെട്ടു. കാൽവിനിസ്റ്റുകളായ ഡച്ചുകാർക്ക് കത്തോലിക്കാമിഷനറിമാരെല്ലാം അനഭിമതരായിരുന്നു. ഈശോസഭക്കാരോടായിരുന്നു കൂടുതൽ വിരോധം: "ആയിരം പോർട്ടുഗീസുകാരെ വേണമെങ്കിൽ ഇവിടെ താമസിപ്പിക്കാം, പക്ഷേ, ഒരൊറ്റ ഈശോസഭക്കാരനെപ്പോലും വച്ചുപൊറുപ്പിക്കില്ല."- കൊച്ചിയിലെ ഡച്ച് പട്ടാളത്തലവൻ ജോൺ സന്തിയാഗോ എന്ന ഫ്രാൻസിസ്കൻ മിഷനറിയോട് ഇങ്ങനെ പ്രഖ്യാപിച്ചതായി രേഖയുണ്ട്. (ഫെറോളി പേജ് 288.) ഡച്ചുകാരുടെ അധികാരസീമയ്ക്കപ്പുറത്തുള്ളതും ഇന്നത്തെ മാള നിയോജകമണ്ഡലത്തിൽപ്പെട്ടതുമായ അമ്പഴക്കാട്ടിൽ ഈശോസഭ പ്രവർത്തനങ്ങൾ കേന്ദ്രീകരിക്കാനിടയായതിന്റെ പശ്ചാത്തലം ഇതാണ്. ടിപ്പു സുൽത്താന്റെ പട്ടാളം 1790-ൽ തകർത്തു തരിപ്പണമാക്കിയ അവിടുത്തെ ഈശോസഭ കോളേജിലെ അദ്ധ്യാപകരുടെ പട്ടികയിൽ ഫാ. ഹൗസ്സെഗർക്കു പുറമേ, ബോഹീമിയാക്കാരനായ ഫാദർ ജക്കേഷ്ഠാ, ഫ്രഞ്ചുകാരനായ ഫാദർ ക്രെനിഗ് തുടങ്ങിയവരും ഉണ്ടായിരുന്നു.

അക്കാലത്ത് കേരളത്തിൽ ഗ്രന്ഥത്തിന്റെ കോപ്പിയെടുക്കാനുള്ള ഏക മാർഗ്ഗം അതു പകർത്തിയെഴുതുക മാത്രമായിരുന്നു. പുത്തൻപാന, ചതുരന്ത്യം തുടങ്ങിയ സ്വകൃതികൾ വായനക്കാർക്കു ലഭ്യമാക്കാൻ വേണ്ടി അർണ്ണോസ് പാതിരി വേലൂരിലെ തന്റെ വസതിയുടെ ഒരു ഭാഗം പകർത്തിയെഴുത്തു മുറിയായി ഉപയോഗിച്ചിരുന്നു. അതിനു പുറമേ പഴൂർ, പുത്തൻചിറ എന്നിവിടങ്ങളിലും അദ്ദേഹത്തിനു പകർത്തിയെഴുത്തു കേന്ദ്രങ്ങൾ


Allerhand
So Lehr- als Geist-reiche
Brief/ Schrifften
und
Reis-Beschreibungen/
Welche von denen
MISSIONARIIS
der Gesellschafft JEsu
aus
Beyden Indien/
und andern
Uber Meer gelegenen Ländern/
Seit An. 1642. biß auf das Jahr 1726.
in Europa angelangt seynd.
Theils aus Handschrifftlichen Urkunden/
theils aus denen Französischen Lettres Edifiantes
Erster Bund oder die 8. Erste Theil.
Cum Privilegio Caesareo & Superiorum Facultate ac Indice locupletissimo.

ഉണ്ടായിരുന്നു. അവ പുത്തൻപാനയും മറ്റും പകർത്തി ജനങ്ങൾക്കു സൗജന്യമായോ നിസ്സാരവിലയ്ക്കോ നല്കിയിരുന്നു. എന്നാൽ അർണ്ണോസിന്റെ നിഘണ്ടുവും വ്യാകരണവും പകർത്താൻ വളരെ ശ്രദ്ധയും വൈദഗ്ദ്ധ്യവും വേണ്ടിയിരുന്നതിനാൽ ഫാദർ ഹൗസ്ലെഗർതന്നെ ആ ജോലി സ്വയം ഏറ്റെടുത്തു. അതിൽ കണ്ടേക്കാവുന്ന തെറ്റുകൾ മൂലഗ്രന്ഥകാരന്റേതല്ല, പകർത്തിയെഴുതിയ ആളിന്റേതാണെന്ന് അദ്ദേഹംതന്നെ സവിനയം രേഖപ്പെടുത്തിയിട്ടുമുണ്ട്.

## ഒസ്റ്റാബ്രുക്കിലെ പുരാരേഖാശേഖരം

**ഫാ**ദർ ഹാങ്സ്ലേഡന്റെ മാതാപിതാക്കൾ, കുടുംബം, ബാല്യം, ആദ്യകാല വിദ്യാഭ്യാസം ആദിയായവയെപ്പറ്റി തിരക്കിക്കൊണ്ട്, കേരളത്തിൽനിന്നു വന്ന കത്തുകളുടെയും സന്ദർശകരുടെയും ബാഹുല്യം ഒസ്റ്റേർ കപ്ളേൻകാരെ അമ്പരപ്പിച്ചു. നൂറ്റാണ്ടുകൾ മുമ്പ് അവിടെനിന്നു ഭാരതത്തിലേക്കു പോയ ഒരു യുവാവ് അങ്ങകലെയുള്ള കേരളക്കരയിൽ മഹാനായ പണ്ഡിതനും കവിയുമായി ആദരിക്കപ്പെടുന്നു എന്ന തിരിച്ചറിവ് അവരെ അന്വേഷണത്തിന്റെ പാതയിലേക്കു നയിച്ചു. അവിടുത്തെ മെത്രാന്റെ ആസ്ഥാനമായ ഒസ്റ്റാബ്രുക്കിലെ പുരാരേഖാകേന്ദ്രം ഹാങ്സ്ലേഡനെപ്പറ്റി ഒരുപവകുപ്പു തുറന്ന് ചരിത്രരേഖകൾ തേടിപ്പിടിക്കാൻ ശ്രമമാരംഭിച്ചു.

അവർ ശേഖരിച്ചു വച്ചിട്ടുള്ള രേഖകൾ പരിശോധിക്കാൻ 1994 ആഗസ്റ്റ് 7-ാം തീയതി എനിക്ക് അവസരമുണ്ടായി. അവയിൽ ഒരുഭാഗം കേരളത്തിലെ പത്രമാസികകളിൽ വന്ന ലേഖനങ്ങളും മറ്റുമാണ്. 1995 മേയ് മാസത്തിൽ ജർമ്മനിയിൽ നടന്ന ലോക മലയാള സമ്മേളനത്തിൽ ഒ.എൻ.വി. ലീലാവതി, കെ.എം. തരകൻ, ഗുപ്തൻനായർ തുടങ്ങിയ പ്രമുഖ സാഹിത്യകാരന്മാരോടൊപ്പം പങ്കെടുത്ത വേലൂർക്കാരനായ ജോൺ കള്ളിയത്ത് അർണ്ണോസിനെപ്പറ്റി കേരളത്തിൽ പ്രസിദ്ധീകൃതമായ ലേഖനങ്ങൾ, ചിത്രങ്ങൾ, പുസ്തകങ്ങൾ ആദിയായവയുടെ ഒരു 'വൻശേഖരം' ഒസ്റ്റാബ്രുക്ക് 'ആർക്കൈവി' ലേക്കു സംഭാവന ചെയ്യുകയുണ്ടായി. അവിടെനിന്നു നേരത്തേ ലഭിച്ച ചില രേഖകൾ വിലപ്പെട്ടവയായിരുന്നു. അർണ്ണോസിന്റെ ബാല്യത്തെയും വിദ്യാഭ്യാസത്തെയും പറ്റിയുള്ള സ്പഷ്ടമായ സൂചനകൾ അവയിലുണ്ട്. 'കരൊലിനും' എന്ന ജസ്വിട്ട് കോളേജിന്റെ പഴയ റെക്കോർഡുകളിലുള്ള വിവരങ്ങളാണവ. അവിടെ പഠിച്ചുകൊണ്ടിരിക്കവേയാണല്ലോ ഹാങ്സ്ലേഡൻ മലബാറിലെ മിഷ്യൻ പ്രവർത്തനങ്ങൾക്കായി സ്വയം സമർപ്പിച്ചത്.

1625 മുതൽ 1804 വരെ "കരോലീനു"മിലുണ്ടായിരുന്ന ഒസ്റ്റേർ കപ്ളേൻകാരുടെ ഒരു പട്ടിക പ്രൊ. കെ. ജെഗ്ഗർ (Jaeger) പൗരാണിക രേഖകളെ അടിസ്ഥാനമാക്കി തയ്യാറാക്കി വച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ 1692 മുതൽ 1698 വരെ അവിടെ പഠിച്ച ജോൺ എർണസ്റ്റ് ഹാങ്സ്ലേഡൻ എന്ന വിദ്യാർത്ഥിയുടെ പേരും കാണാം. ജോൺ ബേർണാർഡ് ഹാങ്സ്ലേഡൻ എന്ന വേറൊരു വിദ്യാർത്ഥിയും ആ പട്ടികയിലുണ്ട്. ഇയാൾ, ഒരുപക്ഷേ, ജോൺ എർണസ്റ്റിന്റെ ബന്ധുവായിരുന്നിരിക്കാം. ഫാദർ വില്യം വെബർ മലബാർ മിഷ്യനുവേണ്ടി അർണ്ണോസിനെ സ്വീകരിച്ചത് 1699-ലായിരുന്നു. അതിനെത്തുടർന്നുള്ള സംഭവബഹുലമായ ദീർഘയാത്രയുടെ വിശദാംശങ്ങൾ ഷില്ലിംഗറുടെ യത്രാവിവരണത്തിൽ വായിക്കാം.



*ഫ്രാൻസ് കസ്പാർ ഷില്ലിംഗറിന്റെ യാത്രാ വിവരണ ഗ്രന്ഥത്തിൽ നിന്ന്*

## നിസ്തുല ധിഷണാശാലിയായ വിദ്യാർത്ഥി

**ഒ**സ്റ്റാബ്രുക്ക് രേഖകളിലെ ഏറ്റവും ശ്രദ്ധേയമായ ഒരിനം ജോൺ എർണസ്റ്റിന്റെ അനിതരസാധാരണമായ ധിഷണാവൈഭവത്തെയും സ്വഭാവ മഹത്ത്വത്തെയും പ്രകീർത്തിച്ചുകൊണ്ട് ഫാദർ വില്യം ഫേബർ 'കരൊലിനും' കോളേജിലെ അധികൃതർക്ക് (ഫാദർ റെക്ടർക്ക്) അയച്ചുകൊടുത്ത ഒരു കത്തിനെപ്പറ്റിയുള്ള പരാമർശമാണ്. ഒരു ജസ്വിട്ട് കോളേജിന്റെ ചരിത്ര സംക്ഷേപം. (Compendium Historial College S.J) എന്ന ശീർഷകത്തിൽ 1699-ലെ മുഖ്യസംഭവങ്ങളെ സ്പർശിക്കുന്ന ഡയറിക്കുറിപ്പിന്റെ രൂപത്തിൽ താഴെപ്പറയുന്ന വാക്യങ്ങൾ ചേർത്തിട്ടുണ്ട്.

"നമ്മുടെ ഈശോസഭയിൽപ്പെട്ട ഒരു മിഷനറി മലബാറിൽനിന്ന് ഇവിടെ വന്നിരുന്നു. അദ്ദേഹം നമ്മുടെ കോളേജിലെ ഹാങ്സ്ലേഡൻ എന്നു പേരുള്ള വിദ്യാർത്ഥിയെ മലബാറിലേക്കു കൊണ്ടുപോയി. ജന്മസിദ്ധവും ദൈവദത്തവുമായ നിസ്തുല കഴിവുകളാൽ അനുഗൃഹീതനായ അയാളെ ഈശോസഭയുടെ അംഗത്വാർത്ഥി ആയിട്ടാണ് എടുത്തിട്ടുള്ളത്. പ്രസ്തുത മിഷനറി അയാളെ മലബാറിലേക്കു കൊണ്ടുപോവുക മാത്രമല്ല ചെയ്തത്. മലബാർ പ്രവിശ്യ മുഴുവന്റെയും നാമത്തിൽ അയച്ചുതന്ന ഒരു കത്തിൽ കിഴക്കിന്റെ ഭാവി അപ്പസ്തോലനെ പരിശീലിപ്പിച്ചതിനും അനേകായിരം ആത്മാക്കളുടെ നന്മയ്ക്കായി അദ്ദേഹത്തെ സമർപ്പിച്ചതിനും നമ്മുടെ കോളേജിനോടു തനിക്കുള്ള അത്യഗാധമായ കൃതജ്ഞത രേഖപ്പെടുത്തിയിട്ടുമുണ്ട്."

ഫാദർ വെബറെ മലബാറിൽനിന്നു വന്ന മിഷനറിയെന്ന ഡയറിയെഴുത്തുകാരൻ വിശേഷിപ്പിച്ചതു ശരിയല്ല. മലബാറിലേക്കായി ആദ്യം പുറപ്പെട്ട് റോം വരെ യാത്രചെയ്ത ശേഷം മടങ്ങി വീണ്ടും ജർമ്മനിയിലെത്തിയ ആളായിരുന്നു വെബർ. ഹാങ്സ്ലേഡനോടൊപ്പം നടത്തിയ ക്ലേശനിർഭരമായ യാത്രയ്ക്കിടയിൽ മോൾട്ടാ, സലീന, സൈപ്രസ്സ്, അലക്സാന്ത്രെട്ടാ തുടങ്ങിയ ഇടത്താവളങ്ങളിലൊന്നിൽനിന്ന് അദ്ദേഹം സ്വദേശത്തേക്കയച്ച കത്താണ് ഇവിടെ പരാമൃഷ്ടമായിരിക്കുന്നത്. ഇന്ത്യയിൽ എത്തിച്ചേരുന്നതിനുമുമ്പ് അറബിക്കടലിന്റെ നടുവിൽവച്ച് ഫാ. വെബറും ഫാ. മേയറും മരിച്ചു. അവരുടെ മൃതദേഹങ്ങൾ കടലിനടിയിൽ സംസ്കരിക്കപ്പെടുകയും ചെയ്തു. അർണ്ണോസ് പാതിരിയുടെ ജീവിതത്തെ ആഴത്തിൽ സ്പർശിച്ച ദാരുണ ദുരന്തമായിരുന്നു അത്.

പോർട്ടുഗീസുകാരുടെ രംഗപ്രവേശത്തെത്തുടർന്നാണ് ഉദയംപേരൂർ സൂനഹദോസ് (1599), കൂനൻകുരിശുസത്യം (1662) തുടങ്ങിയ ചരിത്രസംഭവങ്ങൾ കേരളത്തിൽ നടന്നത്. ഫലമോ? ഇന്നാട്ടിലെ ക്രൈസ്തവ സമൂഹം രണ്ടായി പിളർന്നു. മാർപ്പാപ്പയോടു വിധേയത്വം പുലർത്തിയവരുടേതായ ഭൂരിപക്ഷം പഴയ കൂറ്റുകാരായും യാക്കോബായ പാത്രീയർക്കീസിന്റെ അധികാരം അംഗീകരിച്ചവർ പുത്തൻകൂറ്റുകാരായും അറിയപ്പെടാൻ തുടങ്ങി. ഏതു ഗ്രൂപ്പിൽ ചേരണമെന്നറിയാതെ ചിലർ മടിച്ചുനിന്നു. ഇരുവിഭാഗത്തോടും മാറിമാറി കൂറുപുലർത്തിയവരും ഉണ്ടായിരുന്നു. (തുടരും)

1. De Manuscriptis codicibus indicis R.P. Joan. Ernesti Hanxleden Cpistola ad R.P. Alexium Mariam A.S. Joseph Carmelitans Excalceatum.







ബി. മുരളി

# ഭൂമിയിലെ കളുറവ്



**ലീ**ല മുറി മുഴുവൻ അടിച്ചുവാരാൻ തുടങ്ങി.

ഇന്നലെ വൈകുന്നേരം ഈ പണി വളരെ വൃത്തിയായും വെടിപ്പായും ചെയ്തുവച്ചതാണ് അവൾ. വീണ്ടും ഇന്നു രാവിലെ അവൾ ഇതാവർത്തിക്കുന്നതെന്തിനാണെന്ന് രവി ചിന്തിച്ചു.

രാവിലെ ചപ്പാത്തിയുണ്ടാക്കിയത് അധികമായിപ്പോയെന്ന് ലീല പറഞ്ഞപ്പോൾ അതുതന്നെ ഉച്ചയ്ക്കുമാകാം എന്ന് രവി സൂചിപ്പിച്ചത് ലീല നോട്ടംകൊണ്ട് ഓർമ്മിപ്പിച്ചു. 'അതു മറന്നുപോയോ' എന്നഅർത്ഥത്തിൽ അവൾ അമർത്തി നിലം തുടച്ചുകൊണ്ടിരുന്നു.

മറ്റു ജോലികളില്ലെങ്കിൽ ലീല ചെയ്യുന്ന രണ്ടു പ്രവൃത്തികൾ മുറി വൃത്തിയാക്കലും അലക്കലുമാണ്. ഒരു ക്രിയേറ്റിവിറ്റിയുമില്ലാത്ത രണ്ടു പ്രവൃത്തികൾ എന്നാണ് രവി അവയെപ്പറ്റി ലീലയോട് ഒന്നിലധികം തവണ പറഞ്ഞിട്ടുള്ളത്.

പതിനൊന്നരയായപ്പോൾ ലീല മുറി തുടച്ചു വൃത്തിയാക്കിക്കഴിഞ്ഞിരുന്നു. ഈ ദിവസം എന്തുകൊണ്ട് അവധിയായെന്ന് റേഡിയോ ഉറക്കെ പറഞ്ഞു. ലീല അപ്പോൾ റേഡിയോ ട്യൂൺ ചെയ്യുകയായിരുന്നു. ഏതോ ഒരു സ്റ്റേഷനിൽനിന്ന് ചെങ്കോട്ടയിൽ രാഷ്ട്രപതിയുടെ പ്രസംഗം.

രവി രണ്ടു പത്രങ്ങളും മറിച്ചുനോക്കി മാറ്റിയിട്ടു. റേഡിയോ നിറുത്തി ലീല എണീറ്റു. രവി മേശപ്പുറത്തു വച്ചിരുന്ന കവർ കീറിത്തുറന്ന് ഇന്നലെ വാങ്ങിയ രണ്ടു മാസികകൾ എടുത്തു. മറിച്ചുമറിച്ച് സ്ഥിരം വായിക്കുന്ന നോവലിസ്റ്റിന്റെ കൃതിയിലെത്തി. നോവൽ പത്ത്. ആദ്യ പാരഗ്രാഫ് വായിച്ചുവിട്ട് അടുത്ത മാസികയെടുത്തു. അപ്പോഴായിരുന്നു, അടുക്കില്ലാതെ കിടന്ന പത്രം കസേരയിൽനിന്നു പറന്നു തറയിൽ വീണത്. ഫാനിന്റെ കളി. കാറ്റിനോടു യുദ്ധം ചെയ്ത് ലീല അതു വൃത്തിയാക്കി മടക്കി, അടുത്ത മുറിയിലേക്ക് കൊണ്ടുപോയി.

അത്രയും നേരം, ഇതൊരു വേനൽക്കാലത്തിന്റെ ഉച്ചനേരമാണെന്ന് രവിയും ലീലയും അറിഞ്ഞിരുന്നില്ല. മുറിയെ മുഴുവൻ, മറ്റു മുറികളെയും തണുപ്പിച്ചുകൊണ്ടിരുന്നു അവരുടെ പുതിയ റാലി ഫാൻ. ഉച്ചച്ചൂടു തുടങ്ങുന്നത് പതിനൊന്നരയ്ക്കു ശേഷമാണെന്നു വേണമെങ്കിൽ കരുതാം. അങ്ങനെ, സൂര്യൻ അവരുടെ വാടകവീടിനു തൊട്ടുമുകളിലേക്ക് വന്നുകൊണ്ടിരിക്കെ, ലീല തൊട്ടടുത്ത മുറിയിൽ പത്രം അടുക്കിവച്ച ശേഷം വീണ്ടും പ്രത്യക്ഷയായി. അപ്പോഴേക്കും രവി രണ്ടാം മാസികയും മറിച്ചു വിട്ടുകഴിഞ്ഞിരുന്നു. അതു വൃത്തിയായി മടക്കി അയാൾ താൻ കിടന്നിരുന്ന ഒറ്റക്കട്ടിലിന് സമീപത്തുള്ള കസേരപ്പുറത്തിട്ടു. (പത്രം ഇട്ടതുപോലെ അലക്ഷ്യമായല്ല രവി ഈ കൃത്യം ചെയ്തത്. അങ്ങനെ ചെയ്യരുതെന്ന് തന്റെ പ്രവൃത്തിയിലൂടെ ലീല രവിയെ ബോദ്ധ്യപ്പെടുത്തിയിരുന്നു.)

കസേരപ്പുറത്ത് മാസികകൾ വളരെ കൃത്യമായി, കൃത്യമായ ഒരു ക്ഷേത്രഗണിതരൂപം പോലെ കിടന്നിരുന്നതിനാൽ അവയുമായി ബന്ധപ്പെട്ട് ലീലയ്ക്ക് ഒന്നും ചെയ്യാനുണ്ടായിരുന്നില്ല. ക്രമം തെറ്റിയ ഒരു നിലയിലായിരുന്നു അവയെങ്കിൽ ലീലയ്ക്ക് മാസികകൾ അടുക്കിവയ്ക്കുകയും അതിനിടെ, താത്പര്യരഹിതമായെങ്കിലും, അവയിലൂടെ ഒന്നു കണ്ണോടിക്കുകയും ചെയ്യാമായിരുന്നു. ആ ഒരു സാദ്ധ്യതയാണ് രവി ഇല്ലാതാക്കിയത്.

രവിക്ക് എതിർവശത്തു കിടന്ന ഇരട്ടക്കട്ടിലിൽ ലീല ഇരുന്നു. മുറി വൃത്തിയാക്കിയതിനു ശേഷം അടുത്ത മുറിയിലേക്കു പോയ സമയത്ത് (പത്രം അടുക്കിവയ്ക്കാൻ) അവൾ വസ്ത്രം മാറിയിരുന്നു. നേരിയ മഞ്ഞനിറമോടിയ ഒരു ഗൗൺ ആണ് അവൾ ഇപ്പോൾ ധരിച്ചിരിക്കുന്നത്. (നേരത്തെ സാരിയും ബ്ളൗസുമായിരുന്നു വേഷം). മടക്കിയിട്ട മാസികകൾ വീണ്ടുമെടുക്കാൻ മനസില്ലാതിരുന്നതിനാലും റേഡിയോയിൽ ചെങ്കോട്ട പ്രസംഗം മാത്രമായിരുന്നതിനാലും ടേപ്പ് റെക്കോർഡർ മുറിയുടെ ഏറ്റവും അകലെയുള്ള മൂലയിലെ മേശപ്പുറത്തായിരുന്നതിനാലും രവി പ്രത്യേകിച്ചൊന്നും ചെയ്യാനില്ലാതെ, കണ്ണടച്ച്, അലസമായി കിടക്കുകയായിരുന്നു.



ലീല വസ്ത്രം മാറി വന്നിരിക്കയാണെന്ന വസ്തുത രവിയുടെ ശ്രദ്ധയിൽപ്പെട്ടിരുന്നില്ല.

ഈയവസരത്തിൽ, മഞ്ഞനിറമുള്ള ഗൗൺ കാലുകൾക്കു കുറുകെ സൃഷ്ടിച്ച ചുളുക്കുകൾ നിവർത്തിക്കുടഞ്ഞ് ലീല മെല്ലെ കട്ടിലിലേക്കു ചാഞ്ഞു. അവളുടെ കാലുകൾ രണ്ടും കട്ടിലിനു പു

റത്തു തന്നെയായിരുന്നു. ലീലയുടെ ഈ പൊസിഷൻ രവിയിൽ കൗതുകമുണ്ടാക്കി. രവി തലചരിച്ച് അവളെ നോക്കാൻ ശ്രമിച്ച നിമിഷം-അത് പതിനൊന്നര കഴിഞ്ഞ് ഒൻപതാമത്തെയോ പത്താമത്തെയോ നിമിഷമായിരിക്കണം-ഫാൻ നിന്നു.

"കെയിം ടു എ ഗ്രിന്റിംഗ് ഹാൾട്ട്"-രവി വെറുതെ ചിരിച്ചു.

"ഹൊ. ഇതെന്നാ ഏർപ്പാടായിപ്പോയി. ഉച്ചയ്ക്കു തന്നെയാ കറന്റിന് പോകാൻ കണ്ട നേരം " അരിശവും അതൃപ്തിയും ലീലയുടെ വാക്കുകളിൽ. ഒപ്പം തന്നെ കാലുകൾ രണ്ടും ഒന്നിച്ചുയർത്തി കട്ടിലിലേക്കിട്ട് അവൾ നീണ്ടുനിവർന്നു.

ലീലയുടെ കൗതുകകരമായ പഴയ പൊസിഷൻ ഇല്ലാതായതിനാൽ രവിയും സ്വന്തം കട്ടിലിൽ മലർന്നുകിടന്നു. പെട്ടെന്നു നിൽക്കുന്ന ഫാൻ എന്തൊക്കെ പ്രതിസന്ധികളാണ് വിളിച്ചുണർത്തുന്നത്? ലീലയെ സംബന്ധിച്ചാണെങ്കിൽ, അവരുടെ വാടകവീട്ടിന്റെ മൂന്നുമുറികളിലും മാറിമാറി ജീവിക്കുമ്പോൾ, തലയ്ക്കു മുകളിൽ ഈ ഫാൻ കൃത്യമായി കറങ്ങുമ്പോഴാണ് പലപ്പോഴും അവൾ അവിടെ ഒറ്റയ്ക്കല്ല എന്ന തോന്നലുണ്ടാകുക. മുറി തുടച്ചും, അലക്കിയും മടക്കുമ്പോൾ അവൾ ചെയ്യുന്ന മറ്റൊരു വിദ്യയാണ് ഇസ്തിരിയിടൽ. ഇസ്തിരിയിടുമ്പോഴും ഫാൻ സജീവമായി മുകളിൽ ചുറ്റിക്കൊണ്ടിരിക്കും. മാത്രമല്ല, ഇസ്തിരിയിടാൻ അത്യാവശ്യമായ കറന്റ് സ്ഥലത്തുണ്ടെന്ന് അവളെ അറിയിക്കുന്നതും കറങ്ങുന്ന ഫാൻ ആണ്. (ചുളിവുകൾ നിവർത്തുന്ന പ്രക്രിയ അല്പം ക്രിയേറ്റിവിറ്റിക്ക് ഇടയുള്ളതാണെന്ന് രവിയും സമ്മതിക്കും) മുൻപുണ്ടായിരുന്ന പഴയ ഫാൻ കൃത്യമായ ഇടവേളകളിൽ ഒച്ചവച്ചുകൊണ്ടായിരുന്നു ചുറ്റിക്കൊണ്ടിരുന്നത്. വീട്ടുടമയ്ക്ക് അതു മടക്കിനൽകി രവി വാങ്ങിയിട്ട പുതിയ ഫാൻ കാറ്റുപോലെ ഒരു അദൃശ്യ സാന്നിദ്ധ്യമായി നിലനിൽക്കുകയായിരുന്നു.

വൈകിട്ട് ഒരുമിച്ച് നഗരത്തിലൊന്നു ചുറ്റുകയും ഒരു സിനിമ കാണുകയും ഏതെങ്കിലും ഹോട്ടലിൽനിന്ന് ആഹാരം കഴിച്ച് തിരിച്ചെത്തുകയും ചെയ്യാനാവും രവിയുടെ പദ്ധതിയെന്ന് ലീല ഊഹിച്ചിരുന്നു. അപ്പോൾ, സന്ധ്യവരെ ഒന്നും ചെയ്യാനില്ലാതിരിക്കുമ്പോൾ, ഒന്നുമോർക്കാതെ വെറുതെ കിടക്കുകയും ആവുമെങ്കിൽ അല്പം ഉറങ്ങുകയും ചെയ്യുക-അതായിരുന്നു ലീല ചെയ്യേണ്ടിയിരുന്നത്. ആ സാദ്ധ്യതയിലേക്ക് സ്വാഭാവികമായി യാത്ര ചെയ്യാൻ ഒരുങ്ങവേയാണ് പെട്ടെന്നു ഫാൻ നിന്നത്. ഫാൻ നിലച്ചപ്പോൾ തന്നെ കണ്ണു ചൂടാകാനും തുടങ്ങി. എവിടെയൊക്കെയോ വിയർക്കാൻ ആരംഭിച്ചു.

ഇനി കറന്റു വരുംവരെ ആരോ ഒരാളെ കാത്തിരിക്കുന്ന അവസ്ഥയാകും. വരേണ്ടയാൾ പ്രിയമുള്ളോരാരാനും അല്ല. പോസ്റ്റ്മാൻ. പ്ളംബർ. പാൽക്കാരൻ തുടങ്ങി വൈകാരികമായി ഒരു ബന്ധവുമില്ലാത്ത പേരുകളുടെ കൂട്ടത്തിലാണ് കറന്റും വരിക. അതുകൊണ്ട്, അങ്ങനെയൊരാളുടെ വരവിലുണ്ടാകുന്ന താമസം ഉത്ക്കണ്ഠയെക്കാൾ



വൈരസ്യവും ദേഷ്യവുമാണുണ്ടാക്കുക.

സിസ്റ്റത്തിൽ പൊടുന്നനെ വന്ന മാറ്റംലീലയിൽ ഇങ്ങനെയൊക്കെ പ്രതിഫലിച്ചു: ഗൗണിനുള്ളിൽ അവൾ കാലുകൾ പിണയ്ക്കുകയും തിരിക്കുകയും ചെയ്തുകൊണ്ട് ഏറ്റവും സ്വസ്ഥമായ ഒരവസ്ഥയ്ക്കുവേണ്ടി തിരിഞ്ഞു. ഇനി ഉറങ്ങുകയോ ഉറങ്ങാതിരിക്കുകയോ ചെയ്യുന്നത് അവൾക്ക് ബോധപൂർവ്വമുള്ള ഒരു പ്രവൃത്തിയാകും.

മലർന്നുകിടക്കുന്നതിനാൽ തുറന്ന കണ്ണിൽ നിലച്ച ഫാനിന്റെ കാഴ്ചയാണ് ആദ്യം വീഴുക. ഫാനിന്റെ ഇതളുകളിൽ എട്ടുകാലിവല പടർന്നിട്ടുണ്ട്. പൊടിയും. താൻ മുറി വൃത്തിയാക്കുമ്പോഴൊക്കെ. മാലിന്യം പ്രദർശിപ്പിക്കാതെ ഫാൻ കറക്കത്തിലായിരുന്നല്ലോ. ഇനിയൊരിക്കൽ ഫാനിന്റെ ലീഫുകളും ഒന്നടിച്ചുവൃത്തിയാക്കണം. അതിനു നീളത്തിലുള്ള ഒരു ചൂൽ വേണമല്ലോ....

'കെയിം ടു എ ഗ്രിന്റിംഗ് ഹാൾട്ട്' രവി വെറുതെ ചിരിച്ചു.

ഫാൻ പെട്ടെന്നു നിന്ന നേരം. രവി ലീലയുടെ മുഖത്തു നോക്കുകയായിരുന്നു. അതായത്, കാലുകൾ കട്ടിലിനു പുറത്തേക്കിട്ട് അവൾ ഇരട്ടക്കട്ടിലിലേക്കു ചാഞ്ഞപ്പോൾ രവി, ലീലയുടെ മുഖത്തു നോക്കുകയായിരുന്നു. കാൽ പുറത്തേക്കിട്ടുകൊണ്ടുള്ള ലീലയുടെ കൗതുകകരമായ പൊസിഷനാണ് ആ സമയം രവിയെ അവളിലേക്ക് വലിച്ചടുപ്പിച്ചതെങ്കിലും അയാൾ ലീലയുടെ മുഖത്തേക്കു നോക്കുകയായിരുന്നു.

(അരിശവും അതൃപ്തിയും കലർന്ന രസത്തോടെ 'ഇതെന്നാ ഏർപ്പാടായിപ്പോയി' എന്ന് ലീല പറയുന്നതിനു മുൻപുതന്നെ അവളുടെ മൂക്കിൻ തുമ്പത്ത് വിയർപ്പു പൊടിഞ്ഞുവന്നിരുന്നു.

രവി കട്ടിലിൽ കിടന്നുകൊണ്ടുതന്നെ ബനിയൻ തലയ്ക്കു മുകളിലൂടെ ഊരിയിട്ടു. ഫാൻ നിന്നതോടെ നേരിയതെങ്കിലും. ആ ശബ്ദവും ഇല്ലാതായി. പുറത്ത് കാറ്റില്ല. പക്ഷേ, വെയിലിന് മഞ്ഞ നിറത്തിലുള്ള ഒരു ശബ്ദമുണ്ട് എന്നു കരുതണം. കാരണം, രാത്രി പൊടുന്നനെ ഫാൻ നിലച്ചാലുണ്ടാകുന്ന നിശ്ശബ്ദത ആയിരുന്നില്ല അപ്പോൾ.

അവ്യക്തമായ ശബ്ദമുള്ള ഒരു നിശ്ശബ്ദതയാണ് രവിയെ അപ്പോൾ അലട്ടിയ ഒരു പ്രശ്നം. ചെങ്കോട്ട പ്രസംഗമെങ്കിലും കേട്ടുകളയാം എന്ന് അപ്പോൾ രവിക്കു തോന്നി. മൂന്നു കാര്യങ്ങൾ അതുപക്ഷേ അസാധ്യമാക്കി. ഒന്ന്: റേഡിയോ ഓൺ ചെയ്യാൻ കട്ടിലിൽ നിന്നെണീറ്റ് മുറിയുടെ മൂലയിലേക്കു പോകണം. രണ്ട്: മുറിയുടെ മൂലയിലേക്കു പോയാൽത്തന്നെ റേഡിയോയിൽ ബാറ്ററി വീക്കാണ്. (കറന്റുപോയി എന്ന പ്രസ്താവം അന്യത്ര) മൂന്ന്: ബാറ്ററിയിൽ അല്പമെങ്കിലും ശക്തിയുണ്ടെങ്കിൽത്തന്നെ പ്രസംഗം ലീലയെ അസ്വസ്ഥയാക്കുമോ എന്നറിയായ്ക.

ഇപ്പോൾ വ്യക്തമായ ഒരു ശബ്ദമാണ് വേണ്ടത്. എന്തെന്നാൽ ഫാൻ നിന്നതോടെ നിലവിൽ വന്ന പ്രതിസന്ധി അളക്കപ്പെടുന്നത് ഈ സമയത്തെ ശബ്ദമില്ലായ്മകൊണ്ടാണ്.

ലീല ഇരട്ടക്കട്ടിലിൽ ഇരുവശത്തും ഒരുപാടു സ്ഥലം വെറുതെയിട്ടുകൊണ്ട് മലർന്നുകിടക്കുകയാണ്. മൂക്കിൻതുമ്പത്തും നെറ്റിയിലും പൊടിഞ്ഞിറങ്ങുന്ന വിയർപ്പുതുള്ളികളോടെ.

രവിക്ക് കട്ടിലിനരികിലെ മേശപ്പുറത്തെ മാസികകൾ എടുത്തു വീണ്ടും മറിച്ചുനോക്കാമെങ്കിലും അതു ചെയ്തില്ല. അവ ശബ്ദമുണ്ടാക്കാൻ സഹായിക്കില്ല എന്നതുകൊണ്ടാകാം, അയാളത് ഓർക്കാതിരുന്നത്. നിലയ്ക്കും മുൻപ് ഫാൻ തണുപ്പിച്ചുനിറുത്തിയിരുന്ന മുറിയിലെ വായു, രവിയുടെ നഗ്നമായ നെഞ്ചിൽ വിയർപ്പു സൃഷ്ടിക്കാൻ പാകത്തിൽ ചൂടായിത്തുടങ്ങിയപ്പോൾ. മാസികയെടുത്തു വീശാമെന്നു രവി സംശയിച്ചു. കാറ്റുണ്ടാകുമെന്നതിനേക്കാൾ, വീശുമ്പോൾ ശബ്ദമുണ്ടാകുമെന്നതും അത് താനോ ലീലയോ ഉണ്ടാക്കുന്ന ശബ്ദമാകില്ലെന്നതുമായിരുന്നു ഈ ചിന്തയ്ക്കു കാരണം.

എന്നാൽ, അപ്പോൾ ഒരു വിൽസ് നേവികട്ട് പുകയ്ക്കാനാണ് രവിക്ക് താത്പര്യമുണ്ടായത്. പക്ഷേ, റേഡിയോയിലെ ചെങ്കോട്ടപ്രസംഗം ഒരു ശബ്ദത്തോടെ വായുവിൽ അലിയുന്നതുപോലെയല്ല സിഗററ്റ് പ്രവർത്തിക്കുക. ഫാൻകൂടിയില്ലാതിരിക്കുന്ന വേളയിൽ നിശ്ശബ്ദതയുടെ ഒരു അബ്സ്ട്രാക്ട് ചിത്രമായി പുക വായുവിൽ അനങ്ങാതെ നിൽക്കും.

ഏതാണ്ട് ഈ സമയത്താണ്, മുൻപു കണ്ടതുപോലെ, ലീല ഗൗണിനുള്ളിൽ കാലുകൾ പിണച്ച് സ്വസ്ഥമായ ഒരു നില കൈക്കൊണ്ടത്. തുടർന്ന്, അവൾ നിലച്ച ഫാനിലേക്കു നോക്കുകയും ലീഫിലെ പൊടിപടലങ്ങളെപ്പറ്റി ചിന്തിച്ചുകൊണ്ട് കണ്ണടയ്ക്കാൻ ആരംഭിക്കുകയും ചെയ്ത നേരം, രവിയും അവളുടെ കാഴ്ചയെ പിൻതുടർന്നു.

ജഡത്വം (inertia) കൈവരിച്ചുകൊണ്ടിരുന്ന ഫാൻ അതിന്റെ ഏറ്റവും സൂക്ഷ്മമായ ചുറ്റൽപോലും നിറുത്തിയ നേരം. മൂന്നു ലീഫുകളും കൃത്യമായ കോൺനിയമങ്ങൾ പാലിച്ചുകൊണ്ട് ചലനം കൈവിട്ട അവസ്ഥ കൗതുകകരമായി രവി അളന്നു. ഒരു വേനൽക്കാലത്തിന്റെ ഉച്ചനേരത്ത്, മുറിക്കുള്ളിലെ മൂന്നു ഡയമെൻഷനുകൾ ഉള്ള സ്പേസിനെ രണ്ടു ഡയമെൻഷനുകളിൽ (നീളം, വീതി) കൃത്യമായി മൂന്നായി മുറിച്ചുകൊണ്ട് (മൂന്നു ലീഫുകൾ കൊണ്ട്) ഫാൻ നിലയ്ക്കുന്നത് അപൂർവ്വമായ ഒരു കാഴ്ചയാണ്. ചുറ്റലിന്റെദിശയിലേക്ക് ഓരോ ലീഫും അവയെ ചൂഴ്ന്നു പൊടിപടലങ്ങളെ ആവാഹിച്ച അവസ്ഥയും രവി കണ്ടെത്തി.

ഈ കാഴ്ചകളെ മറികടന്നുകൊണ്ടാണ് വെന്റിലേറ്ററിന്റെ ഒരു കോണിൽക്കൂടി. വെളുത്ത ഭിത്തിയിലൂടെ താഴേക്ക് ഒരു നേർരേഖയിൽ ഇറങ്ങിവന്നുകൊണ്ടിരുന്ന ഒരു കട്ടുറുമ്പിനെ രവി കാണുന്നത്. നിലം തുടച്ചു വൃത്തിയാക്കാൻ അതിശ്രദ്ധ കാട്ടിയിരുന്ന ലീലയുടെ നോട്ടം മുകളിലേക്കു പോയിരുന്നില്ലെന്ന് കണ്ടുവല്ലോ. വെന്റിലേറ്ററിന്റെ കോണുകളിൽക്കൂടി അരിച്ചിറങ്ങിവന്നിരുന്ന സൂക്ഷ്മമായ എട്ടുകാലി വലകളെ പൊട്ടിക്കാൻ കട്ടുറുമ്പ് പാടുപെടുന്നത് രവി നോക്കിക്കിടന്നു.

വല പൊട്ടിച്ചുകൊണ്ട്, നേർവരയിലൂടെത്തന്നെ താഴേക്കിറങ്ങിക്കൊണ്ടിരുന്ന ഉറുമ്പ് ഇടയ്ക്കു നിൽക്കുകയും സ്പർശിനികൾ കൊണ്ട് ദിശയളക്കും വിധം ഇരുവശത്തേക്കും ചാഞ്ഞുകൊണ്ടുമിരുന്നു. വെളിയിൽനിന്ന് (നേർത്ത ശബ്ദത്തോടെ) കടന്നുവന്ന മഞ്ഞവെളിച്ചം വെളുത്ത ഭിത്തിയെ കടുംതിളക്കമുള്ളതാക്കിത്തീർത്തു. ഈ വെളിച്ചത്തിൽ, കട്ടുറുമ്പിനെത്തന്നെ ചൂഴ്ന്നിരുന്ന രവിയുടെ കാഴ്ച ഇടയ്ക്കിടെ ക്ഷീണിച്ചു. അപ്പോഴൊക്കെ കണ്ണടച്ചുതുറന്നുകൊണ്ട് ഉറുമ്പിന്റെ പാതയിലേക്കുള്ള കാഴ്ച രവി വീണ്ടെടുത്തു.

ഒറ്റപ്പെട്ട ഒരുറുമ്പ് എങ്ങനെ ഇവിടെ വന്നുപെട്ടെന്നോ. നിലത്തിറങ്ങിയാൽ അതിനെ കൊല്ലുകയോ തട്ടിത്തെറിപ്പിക്കേണ്ടിവരികയോ വേണ്ടിവരുമല്ലോ എന്നൊക്കെയുള്ള ചിന്തകൾക്ക് സമയം കൊടുക്കാത്തവിധം ആകർഷകമായ ഒരു ഇറങ്ങിവരവായിരുന്നു കട്ടുറുമ്പിന്റേത്. ഏകദേശം മൂന്നു മിനിട്ടോളമെടുത്ത് കട്ടുറുമ്പ് നിലത്തിറങ്ങുകയും തുടർന്ന് ലംബമായ യാത്ര അവസാനിപ്പിച്ച് ഭൂമിക്ക് സമാന്തരമായി നടക്കാൻ തുടങ്ങുകയും ചെയ്തു.

ഈ അവസ്ഥയിൽ, ഉറുമ്പിനെ പിൻതുടരാൻ രവിയുടെ കാഴ്ചയ്ക്ക് നേരിയൊരു ചരിവ് ആവശ്യമായി വന്നു. അയാൾ കിടപ്പിന്റെ ഡിഗ്രി അല്പം ചരിച്ചുകൊണ്ട് ശരീരം ചലിപ്പിച്ചു. ഇപ്പോൾ രവിയുടെ മുഖം. ഉറങ്ങിത്തുടങ്ങിയിരുന്ന ലീലയുടെ വശത്തേക്കായിരുന്നു. എന്നാൽ. ഉറുമ്പിന്റെ പാതയി



ലായിരുന്നു രവിയുടെ കണ്ണുകൾ എന്നതിനാൽ ലീലയുടെ മൂക്കിൻതുമ്പത്ത് ഉത്ഭവിച്ച വിയർപ്പുമണികൾ കടുത്തുതുടങ്ങിയത് രവി കണ്ടില്ല.

അപ്പോഴേക്കും ഭൂമിയിലൂടെ സഞ്ചരിച്ചു തുടങ്ങിയിരുന്ന ഉറുമ്പ് കുറെദൂരം കൂടി താണ്ടിയിരുന്നു. (തിരശ്ചീനമായ യാത്ര തുടങ്ങിയപ്പോൾ മാത്രമാണ് ഉറുമ്പ് ഭൂമിയിലൂടെ സഞ്ചരിച്ചു തുടങ്ങിയതെന്നു കരുതാം). വളരെക്കുറച്ചു സമയം കൊണ്ടുതന്നെ കട്ടുറുമ്പ് രവിയുടെയും ലീലയുടെയും കട്ടിലുകൾക്ക് നടുക്കെത്തി. പൊടുന്നനെ നിന്നു. ഫാൻ പെട്ടെന്നു നിലച്ചപ്പോൾ ഉണ്ടായതുപോലെ ഒരു പ്രതിസന്ധി ഉണ്ടാക്കിക്കൊണ്ടാണ് ഉറുമ്പു നിന്നത്. ഇനിയും മുന്നോട്ടു പോയില്ലെങ്കിൽ ഉറുമ്പ് എങ്ങോട്ടു തിരിയുമെന്ന് രവി ചിന്തിച്ചു. ഒരു നാണയം ടോസ് ചെയ്താൽ കിട്ടുന്ന റിസൽറ്റുപോലെ ഒരു വിഷമപ്രശ്നം.

കട്ടുറുമ്പു മുന്നോട്ടു നീങ്ങിയില്ല. പകരം ലീലയുടെ കട്ടിലിനു നേർക്കാണ് തിരിഞ്ഞത്. തന്റെ കട്ടിലിനു നേർക്കാണ് ഉറുമ്പിന്റെ യാത്രയെന്നു വന്നിരുന്നെങ്കിൽ ചാടിയെണീറ്റ് ആ യാത്ര അവസാനിപ്പിക്കുകയെന്ന റിഫ്ളക്സ് ആക്ഷൻ രവിയുടെ രക്തത്തിൽ ഇതിനകം രൂപപ്പെട്ടു കഴിഞ്ഞിരുന്നു. ഈ പ്രകോപനം തണുപ്പിച്ചുകൊണ്ടാണ് ഉറുമ്പ് ലീലയുടെ നേർക്കു തിരിഞ്ഞത്.

കട്ടുറുമ്പ് ലീലയുടെ കട്ടിലിന്റെ കാൽച്ചുവട്ടിലെത്തി വീണ്ടും നിന്നു. തുടർന്ന് ലംബമായ ഒരു കയറ്റം ആരംഭിച്ചു. ലീലയുടെ കട്ടിലിലേക്കു കയറിയാലും ഉറുമ്പിനെ കൊല്ലണമല്ലോ എന്നു രവി ഓർത്തിരുന്നു. പക്ഷേ. വളരെ സൂക്ഷ്മമായതും തികച്ചും മാനസികവും പശ്ചാത്തലത്തിന്റെ സവിശേഷമായ പ്രത്യേകതയാൽ നിയന്ത്രിക്കപ്പെട്ടതും ശാരീരികമായ നിശ്ചലാവസ്ഥയാൽ അലസമാക്കപ്പെട്ടതുമായ ഒരു വികാരം ആ മുന്നേറ്റത്തിൽനിന്ന് രവിയെ നിഷ്ക്രിയനാക്കി. രവിയുടെ ഈ ജഡത്വം മുതലാക്കിക്കൊണ്ട് ഉറുമ്പ് കയറിക്കൊണ്ടിരുന്നു.

ഉറുമ്പ് ഇപ്പോൾ ലീലയുടെ കാൽവിരലുകൾക്കു സമീപത്തേക്കാണ് നടക്കുന്നത്. ഒപ്പം രവിയുടെ കാഴ്ചയും. കിടക്കവിരിപ്പിലെ ചിത്രപ്പണികളുടെ ക്ഷേത്രഗണിത സവിശേഷതകളെയെല്ലാം ബഹുമാനിച്ചുകൊണ്ടാണ് ഉറുമ്പിന്റെ നടപ്പ്. വളപ്പൊട്ടുകൾപോലെയുള്ള നിരവധി ചിത്രരൂപങ്ങൾക്കു മുകളിൽക്കൂടി മെല്ലെ നടന്ന ഉറുമ്പ് പെട്ടെന്ന് ലീലയുടെ കാൽവിരലുകളിൽ തൊട്ടു. വൃത്തിയായി വെട്ടി. ചായംതേച്ച. ആകൃതിയൊത്ത നഖങ്ങളിലേക്ക് പ്രവേശിക്കാൻ ഒരുമ്പെടുകയായിരുന്നു അത്.

ഈ സമയം ലീല നീട്ടിയിട്ടിരുന്ന വലതുകൈ മടക്കി തലയ്ക്കു വച്ചു നേരിയ കോണിൽ ചരിഞ്ഞു. മുഖത്തെ വിയർപ്പ് ഈ ചലനത്തിന്റെ ഭാരം കൊണ്ട് ഇളകി, അവളുടെ നനുത്ത മുഖരോമങ്ങളിൽക്കൂടി സ്കിഡ് ചെയ്തു കിടക്കയിലെത്തി അപ്രത്യക്ഷമായി. വലതുകരത്തിന്റെ പുതിയ നിലയിൽ ലീലയുടെ ഗൗൺ കാൽമുട്ടുകൾക്കും തോളിനുമിടയ്ക്ക് വലിഞ്ഞുനിൽക്കുകയും അതിനുള്ളിൽ അവളുടെ മുലകൾ സജീവമാകുകയും ചെയ്തു. യഥാതഥമായ ഒരു ശില്പത്തിന്റെ ഭാഗംപോലെ സ്പഷ്ടമായ അതിർത്തിരേഖകൾ വ്യക്തമാക്കിക്കൊണ്ട് അവളുടെ കാലുകൾ. കട്ടിലിനു സമാന്തരമായി വളർന്ന് അരക്കെട്ടിൽ അവസാനിച്ചു. ഗൗണിന്റെ മടക്കുകളിൽ....

രവിയുടെ കാഴ്ചയ്ക്ക് ശുദ്ധമായ ക്ഷേത്രഗണിതസ്വഭാവം നഷ്ടമായ നേരങ്ങളിൽ ഉറുമ്പ് ലീലയുടെ ഗൗണിനു മുകളിലൂടെ തെന്നിയും തെറിച്ചും സഞ്ചരിക്കുകയായിരുന്നു. ഉറുമ്പിന്റെ നേർരേഖാ ചലനങ്ങൾ വിട്ട്, ലീലയുടെ ഗൗണിന്റെ ജ്യോമെട്രി തെറ്റിച്ചുകൊണ്ടുള്ള മടക്കുകളിലും ചുളിവുകളിലേക്കും രവിയുടെ ആവേഗങ്ങൾ വളർന്നുകൊണ്ടിരിക്കെ.....

അതെ. പൊടുന്നനെ ഫാൻ ജീവൻ വച്ചു. ഒരു കൊടുങ്കാറ്റിന്റെ ജനനംപോലെ പെട്ടെന്നു മുറി ശബ്ദായമാനമായപ്പോൾ. ലീല കണ്ണുതുറന്നു. തലയ്ക്കു മടക്കിവച്ചിരുന്ന വലതുകൈ കുത്തിയെണീറ്റ്. അഴിഞ്ഞുപോയിരുന്ന മുടി കെട്ടിവച്ചു കാലുകൾ കട്ടിലിനു പുറത്തേക്കിട്ട് അവൾ എണീറ്റിരുന്നു. പിന്നെ വിയർപ്പുകൊണ്ട് അവിടവിടെയായി ഒട്ടിപ്പിടിച്ചിരുന്ന ഗൗൺ തട്ടിനീർത്തി. എഴുന്നേറ്റ് അവൾ അടുത്ത മുറിയിലേക്കു പോയി.

അതെ. ഒരു വ്യക്തമായ കഥാന്ത്യം സൃഷ്ടിച്ചുകൊണ്ട് ഇതിനിടെ തെറിച്ചു നിലത്തുവീണ ഉറുമ്പിനെ ചവിട്ടിക്കൊണ്ടാണ് ലീല അടുത്ത മുറിയിലേക്കു പോയത്.



# ജെയിംസ് ജോയ്സ് (1882-1941)

വിവർത്തനം: എം. ഷൺമുഖദാസ്



# മരിച്ചവർ



(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

ഇരുവരും ഗബ്രിയേലിനെ തുറന്നടിച്ച് ഉമ്മവച്ചു. അവരുടെ ഇഷ്ട മരുമകൻ അയാളാണ്. മരിച്ചുപോയ മൂത്ത സഹോദരി എലെന്റെ മകൻ. എലെൻ വിവാഹം കഴിച്ചിരുന്നത് തുറമുഖ വകുപ്പിലെ ടി.ജെ. കോൺറോയിയെ ആയിരുന്നു.

"നിങ്ങൾ ഇന്നു രാത്രി മങ്ക്സ്റ്റൗണിലേക്കു തിരിക്കാൻ വണ്ടിപിടിക്കുന്നില്ലെന്ന് ഗ്രെറ്റ പറഞ്ഞു, ഗബ്രിയേൽ." കെയ്റ്റമ്മായിയാണ്. "ഇല്ല, പിടിക്കുന്നില്ല." ഭാര്യയുടെ നേർക്കു തിരിഞ്ഞുനിന്ന് ഗബ്രിയേൽ മറുപടിയേകി. "കഴിഞ്ഞ കൊല്ലം വണ്ടിപിടിച്ചിട്ട്, കിട്ടേണ്ടതു കിട്ടിയില്ലേ? ഓർക്കുന്നില്ലേ, കെയ്റ്റമ്മായി?" ആ വണ്ടീപ്പോക്കുകാരണം ഗ്രെറ്റയെ പിടികൂടിയ ഭയങ്കര ജലദോഷത്തെ. വഴിമുഴുവൻ വണ്ടിയുടെ ജാലകങ്ങൾ ഇളകിക്കുലുങ്ങി ഒച്ചയുണ്ടാക്കിക്കൊണ്ടിരുന്നു. ഞങ്ങൾ മെറിയോൻ കടന്നപ്പോഴേക്കും കിഴക്കൻ കാറ്റ് എല്ലാ ശക്തിയോടും അകത്തു പ്രവേശിച്ചു. എന്തു രസമായിരുന്നെന്നോ? താങ്ങാൻ പാങ്ങില്ലാത്ത ജലദോഷമാണ് ഗ്രെറ്റയെ അനുഗ്രഹിച്ചത്.

ഓരോ വാക്കിനും കെയ്റ്റമ്മായി മുഖം ചുളുപ്പിച്ചുകൊണ്ടു തലയാട്ടി.

"ശരിയാ, ഗബ്രിയേൽ" അവർ പറഞ്ഞു. "സൂക്ഷിച്ചാ ദുഃഖിക്കേണ്ട."

"ഗ്രെറ്റയാണെങ്കിൽ," ഗബ്രിയേൽ പരാതിപ്പെട്ടു: "ഞാനൊന്നനുവദിച്ചാൽ മതി മഞ്ഞത്ത് വീടുവരെ നടക്കും."

മിസസ്സ് കോൺറോയ് ഉറക്കെയുറക്കെ ചിരിച്ചു. "അങ്ങേരു പറയുന്നതൊന്നും കണക്കിലെടുക്കേണ്ട, എന്റെ കെയ്റ്റമ്മായി"-അവൾ പറഞ്ഞു: "എന്തൊരു തൊന്തരവാണെന്നോ ഈ മനുഷ്യൻ? ടോമിന്റെ കണ്ണുകൾക്കു രാത്രിനേരം കുഴപ്പമൊന്നും വരാതിരിക്കാൻ, വിളക്കിനു പച്ചമറ കൂടിയേ കഴിയൂ. പിന്നെ അവനെ ഡംപൽസ്കൊണ്ടു വ്യായാമം ചെയ്യിച്ചാലേ ഉറക്കം വരൂ. ഇവ്വയെക്കൊണ്ടു മരുന്നുകഞ്ഞി കുടിപ്പിച്ചാലേ സമാധാനമാകൂ. പാവം കുട്ടി! അവൾക്കാ സാധനം കാണുന്നതുതന്നെ കലിയാണ്... കേക്കണോ, കെയ്റ്റമ്മായി? ഇദ്ദേഹം ഈയിടെയായി ഏതുതരം ഉടുപ്പാണ് എന്നെക്കൊണ്ട് ഇടുവിക്കുന്നതെന്ന്?"

അവളിൽനിന്നു പൊട്ടിച്ചിരിയുടെ മാലപ്പടക്കം പൊട്ടിയുയർന്നു. അവളുടെ നോട്ടം ഭർത്താവിൽ ഉടക്കിനിന്നു. അയാളുടെ ആരാധന നിറഞ്ഞ, ആനന്ദം വഴിയുന്ന മിഴികൾ അവളുടെ ഉടുപ്പിൽനിന്നും മുഖത്തേക്കും, മടിയിലേക്കും ഉലാത്തിക്കൊണ്ടിരുന്നു. അമ്മായിമാരും അകംനിറഞ്ഞ് അലറിച്ചിരിച്ചു. എന്തെന്നാൽ ഭാര്യയോടുള്ള അയാളുടെ അമിതവ്യഗ്രത അവർക്കൊരു സ്ഥിരം തമാശയായിരുന്നു.

"ഗോലോഷുകൾ!" മിസസ്സ് കോൺറോയ് മൊഴിഞ്ഞു. "അതാ ഏറ്റവും പുതിയത് നിലത്ത് ഒരിത്തിരി നനവ് വന്നാ മതി ഞാൻ ഗോലോഷുകൾ ഇട്ടുകൊള്ളണം. ഇതു രാത്രിപോലും ഇടാൻ പറഞ്ഞു. ഞാനിട്ടില്ല. അടുത്തതായി അതിയാൻ വാങ്ങിത്തരുന്നത് ഒരു ഡൈവിങ് സ്യൂട്ട് ആയിരിക്കും."

ഗബ്രിയേൽ ചിരിച്ചെങ്കിലും ആ ചിരി വിറപൂരണ്ടതായിരുന്നു. ആത്മധൈര്യം പകരാൻ അയാൾ കഴുത്തിലെ ടൈയിനെ തലോടി. അന്നേരം കെയ്റ്റമ്മായി ശരീരം വളഞ്ഞു പുളയുകയായിരുന്നു. ഗ്രെറ്റയുടെ ഫലിതം അവർക്ക് അത്രമാത്രം ഇഷ്ടപ്പെട്ടു. ജൂലിയാ അമ്മായിയുടെ മുഖത്ത് എത്തിനോട്ടം നടത്തിയ പുഞ്ചിരി പെട്ടെന്നു മാഞ്ഞുപോയി. അവരുടെ നിരുല്ലാസമിഴികൾ മരുമകന്റെ മുഖത്തേക്കു തിരിഞ്ഞു. നേരിയ ഇടവേളയ്ക്കുശേഷം അവർ ചോദിച്ചു:

"ഗബ്രിയേൽ, എന്താ ഈ ഗോലോഷുകൾ?"

അവരുടെ സഹോദരി ആക്രോശിച്ചു: "ഗോലോഷുകളോ ജൂലിയേ? ദൈവമേ, ഗോലോഷുകളെന്തെന്ന് അറിയാൻ പാടില്ലെന്നോ? അത്... അത്.... ഇടുന്നത്.... ബൂട്സിന്റെ മീതേ.... അല്ലേ ഗ്രെറ്റേ?"

"ആന്ന്...." മിസസ്സ് കോൺറോയ് പറഞ്ഞു: "ഗട്ടാപ്പെർച്ചാസാധനങ്ങൾ. ഇപ്പോൾ ഞങ്ങൾ രണ്ടുപേർക്കും അതുണ്ട്. ഗബ്രിയേൽ പറയുന്നത് യൂറോപ്പിൽ ഇത് ഇടാത്തവർ ഇല്ലെന്നാണ്."

"ഓ, യൂറോപ്പിൽ. ജൂലിയാ അമ്മായി മർമ്മരിച്ചു. അവർ മെല്ലെ മെല്ലെ തലകുലുക്കിക്കൊണ്ടിരുന്നു.







ഗബ്രിയേൽ പുരികംചുളിച്ചു. അല്പം അരിശം വന്നതുപോലെ അയാൾ പറഞ്ഞു:

"അത്ര ആശ്ചര്യകരമൊന്നുമല്ല. പക്ഷേ, ഗ്രെറ്റ അതൊരു വലിയ തമാശയായി കരുതുന്നു. ആ വാക്ക് അവളുടെ മനസ്സിൽ 'ക്രിസ്റ്റി മിൻസ്ട്രൽസ്' എന്ന ഗായകസംഘത്തെ ഓർമ്മിപ്പിക്കുന്നുവത്രേ."

"എന്നാലേ, ഒരുകാര്യം പറഞ്ഞാട്ടേ, ഗബ്രിയേൽ." കെയ്റ്റമ്മായി ഉഷാറായ നയജ്ഞതയോടെ ചോദിച്ചു. "ആ മുറിയുടെ പ്രശ്നം എന്തായി? ഗ്രെറ്റ പറഞ്ഞിരുന്നു."

"മുറിയൊക്കെ ശരിയായിട്ടുണ്ട്." ഗബ്രിയേൽ മറുപടിയായി പറഞ്ഞു. "ഞാൻ ഗ്രെഷാമിൽ ഒരെണ്ണം എടുത്തിട്ടുണ്ട്."

"കൊള്ളാം." കെയ്റ്റമ്മായി സംതൃപ്തി പ്രകടിപ്പിച്ചു. "അതുതന്നെയാണ് ഏറ്റവും ശരി. ഗ്രെറ്റേ; കുട്ടികളുടെ കാര്യത്തിൽ നിനക്ക് ഉത്കണ്ഠയില്ലേ?"

"ഓ, ഒരു രാത്രിയുടെ കാര്യമല്ലേ?" മിസസ്സ് കോൺറോയ് പറഞ്ഞു. "പോരെങ്കിൽ ബെസ്സി അവരെ നോക്കിക്കൊള്ളും."



"തീർച്ചയായും." കെയ്റ്റമ്മായി വീണ്ടും തുടങ്ങി. "അതുപോലൊരു പെൺകുട്ടിയെ ജോലിക്കു കിട്ടിയത് മനസ്സമാധാനം തരുന്നു. വിശ്വസിച്ചു കാര്യങ്ങള് ഏല്പിക്കാവുന്ന ഒരുത്തി. ലില്ലിയെ നോക്കൂ. അവൾക്ക് എന്തുപറ്റിയെന്നറിയില്ല, ഈയിടെയായിട്ട്. അവളിപ്പോൾ ലില്ലിയല്ല."

ഗബ്രിയേൽ ഇതേപ്പറ്റി അമ്മായിയോടു ചിലതൊക്കെ ചോദിക്കാൻ ഒരുങ്ങുമ്പോഴേക്കും, അവരുടെ ശ്രദ്ധ മാറി. അവർ സഹോദരിയെ ഉറ്റുനോക്കിക്കൊണ്ടിരുന്നു. ആ സഹോദരിയാകട്ടെ, കോണിപ്പടികളുടെ അടുത്തേക്ക് അലഞ്ഞുനടന്ന് കോണിയുടെ കൈത്തൂണുകൾക്കുമീതേ കൊറ്റിക്കണക്ക് കഴുത്തും നീട്ടി നില്ക്കുകയായിരുന്നു.

"ഞാൻ ചോദിക്കുകയാണ്." കെയ്റ്റമ്മായി ശകലം നീരസത്തോടെ ഉരിയാടി. "ജൂലിയ എങ്ങോട്ടാണു പോകുന്നത്? ജൂലിയേ, ജൂലിയേ, നീ എങ്ങു പോകുന്നു?"



ഒരു കോണിപ്പടിയുടെ പാതി താണ്ടിക്കഴിഞ്ഞിരുന്ന ജൂലിയ തിരിച്ചുവന്ന് ഭവ്യതയോടെ ഉരിയാടി.

"ഫ്രെഡി എത്തിക്കഴിഞ്ഞു."

ആ സമയത്ത് കൈകൊട്ടുശബ്ദവും സംഗീതോപകരണങ്ങളുടെ കലാശഘോഷവും (പിയാനോ വായനക്കാരിൽനിന്ന്) കേൾക്കാറായി. വാൾട്സ് നൃത്തം അവസാനിച്ചുവെന്നർത്ഥം. സ്വീകരണമുറിയുടെ വാതിൽ അകത്തുനിന്നു തുറക്കപ്പെട്ടു. ചില ഇണകൾ പുറത്തേക്കു വന്നു. കെയ്റ്റമ്മായി ഗബ്രിയേലിനെ മറ്റുള്ളവരിൽനിന്നു ശകലം അകലെ മാറ്റിനിർത്തിച്ച് അയാളുടെ കാതിൽ പറഞ്ഞു:

"ഗബ്രിയേൽ, വേഗമൊന്നു താഴോട്ടിറങ്ങിച്ചെന്ന്, അയാൾ ശരിയായ നിലയിൽത്തന്നെയാണോ എന്നു നോക്കൂ. അയാൾ വല്ലാതെ അടിച്ചിട്ടുണ്ടെങ്കിൽ കയറിവരാൻ സമ്മതിക്കണ്ട. എനിക്കുറപ്പുണ്ട്, അയാൾ കുടിച്ചു ലവലില്ലാത്ത നിലയിൽ ആയിട്ടുണ്ടാവും."

[illegible]ഗബ്രിയേൽ കോണി[illegible]ടികളു[illegible]തൊട്ടടുത്തേക്കു ചെന്ന്, കൈവരികൾക്കു മീതേ കാതു കൂർപ്പിച്ചു. പാൻട്രിയിൽ രണ്ടാളുകളുടെ സംസാരം അയാളുടെ ചെവിയിൽ വീണു. അയാൾ ഒരു തോതിൽ ഒച്ചയുണ്ടാക്കിക്കൊണ്ട് കോണിപ്പടികളിറങ്ങി.

കെയ്റ്റമ്മായി മിസസ്സ് കോൺറോയിയോട്, ഗബ്രിയേൽ ഇവിടെയുള്ളത് വലിയ ആശ്വാസം. അവൻ ഇവിടെ വരുമ്പോൾ എനിക്കു മനസ്സിലെ ഒരു ഭാരം കുറഞ്ഞതുപോലുണ്ട്... ജൂലിയേ, ഇതാ മിസ് ഡാലി, മിസ് പവറും. അവർക്കു കഴിക്കാൻ വല്ലതും കൊടുക്കണം. മിസ് ഡാലി, മനോഹരമായ വാൾട്സ് നൃത്തത്തിനു [illegible]ദി. അ[illegible]ന്റെ താളം അതിമനോഹ[illegible]

സാമാന്യം [illegible] വരണ്ടുണങ്ങിയ മുഖവും വഴങ്ങിക്കോടു[illegible] ഇരുനിറവുമുള്ള ഒരുവൻ, നൃത്തപ്പങ്കാളിയോടുകൂടി നടന്നുപോകവേ, പറഞ്ഞു:

"ഞങ്ങൾക്കും കഴിക്കാനെന്തെങ്കിലും ആയിക്കൂടേ, മിസ് മോർകൻ?"

"ജൂലിയേ" കെയ്റ്റമ്മായിയുടെ സ്വരത്തിൽ മയമില്ലായിരുന്നു. "ഇതാ, മിസ്റ്റർ ബ്രൗണും മിസ് വറങ്ങും. ജൂലിയേ, മിസ് ഡാലിയുടെയും മിസ് പവറിന്റെയും ഒപ്പം ഇവരേയും അകത്തേക്കു കൊണ്ടുപോകൂ."

"ഞാനാണ് ലേഡീസിന്റെയൊക്കെ ആൾ. അവർക്കു വേണ്ടപ്പെട്ടവൻ." മിസ്റ്റർ ബ്രൗൺ തട്ടിവിട്ടു. അയാൾ ചുണ്ടുരണ്ടും വെളിയേ തള്ളി വക്രിപ്പിച്ചുകൊണ്ടിരുന്നു. മുഖത്തെ എല്ലാ മടക്കുകളിലൂടെയും അയാൾ പുഞ്ചിരിതൂകി. മിസ്സ് മോർകൻ അവർക്ക് ഈയുള്ളവനോട് അത്രയ്ക്കിഷ്ടം തോന്നാനുള്ള കാരണം...."

അയാൾ വാചകം മുഴുമിച്ചില്ല. കെയ്റ്റമ്മായി കേൾക്കാപ്പുറത്ത് ആയിക്കഴിഞ്ഞുവെന്ന് അറിവായതോടെ അയാൾ മൂന്നു ചെറുപ്പക്കാരികളേയും പിറകിലെ മുറിയിലേക്കു കൊണ്ടുപോയി. മുറിയുടെ മദ്ധ്യഭാഗത്ത് അറ്റംതൊട്ട് അറ്റംവരെ രണ്ടു ചതുരാകൃതിയുള്ള മേശകൾ ഉണ്ടായിരുന്നു. ഇവയിന്മേൽ ജൂലിയാ അമ്മായിയും കെട്ടിടം സൂക്ഷിപ്പുകാരനും ചേർന്ന്, വലിയൊരു തുണി ചുളിവുനീക്കി നിരപ്പാക്കുകയായിരുന്നു. സൈഡ് ബോർഡിന്മേൽ ഡിഷുകളും പ്ളേറ്റുകളും ഗ്ളാസ്സുകളും ഇവയ്ക്കു പുറമേ നൈഫുകളുടേയും ഫോർക്കുകളുടേയും സ്പൂണുകളുടേയും കൂമ്പാരങ്ങളും നിരത്തിവച്ചിരുന്നു. ചതുരാകൃതിയുള്ള മൂടിയ പിയാനോവിന്റെ മേൽവശം ഭോജ്യങ്ങൾക്കും മധുരസാധനങ്ങൾക്കുമുള്ള മറ്റൊരു സൈഡ് ബോർഡായി നിലകൊണ്ടു. അല്പംകൂടി ചെറുതായ ഒരു സൈഡ് ബോർഡിന്റെ ചാരത്ത് ഹോപ്പ്ബിറ്റർ പാനീയം രുചിച്ചുകൊണ്ട് രണ്ടു ചെറുപ്പക്കാർ നിന്നിരുന്നു.

അങ്ങോട്ടാണ് മിസ്റ്റർ ബ്രൗൺ തൻ ചുമതലയിലുള്ള ചെറുപ്പക്കാരികളെ നയിച്ചത്. നല്ല ചൂടുള്ളതും കരുത്തുറ്റതും മധുരവുമായ, മഹിളാമണികൾക്കു മാത്രമായുള്ള പഞ്ച് പാനീയം കഴിക്കാൻ അയാൾ തമാശയായി എല്ലാവരേയും ക്ഷണിച്ചു. 'സ്ട്രോങ്' ആയിട്ടുള്ള ഒന്നും ഒരിക്കലും തങ്ങൾ കഴിക്കുന്ന പതിവില്ലെന്ന് അവർ പറഞ്ഞപ്പോൾ, അയാൾ അവർക്കായി മൂന്നുകുപ്പി ലെമനേഡ് പൊട്ടിച്ചു. അതിനുശേഷം അയാൾ ചെറുപ്പക്കാരിലൊരാളോട് അല്പമൊന്നു മാറിനില്ക്കാൻ ആവശ്യപ്പെട്ടു. അലങ്കാരക്കുപ്പി പിടികൂടി അതിൽനിന്നു നല്ലൊരളവ് വിസ്കി പകർന്നെടുത്തു. പരീക്ഷണപരമായി അതിന്റെ ആദ്യത്തെ ഇൻസ്റ്റോൾമെന്റ് അടിക്കുന്നതായിരുന്നു. അയാളെ ആ ചെറുപ്പക്കാർ ഭക്ത്യാദരപൂർവം നോക്കിനിന്നു.

"ദൈവം കനിയട്ടേ, എന്നോട്." അയാൾ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. "ഡോക്ടറുടെ കർശന നിർദ്ദേശമാണ്."

അയാളുടെ ചുളിവു വീണ മുഖം മുന്നേതിലും വിടർന്ന പുഞ്ചിരിയിലേക്കു നീങ്ങി. മൂന്നു ചെറുപ്പക്കാരികളും അയാളുടെ തമാശയ്ക്കൊപ്പിച്ചെന്നോണം സംഗീതാത്മകമായി അവർ തങ്ങളുടെ ശരീരങ്ങളെ ചാഞ്ചാടിച്ചു. ഏതോ അസ്വസ്ഥത അവരുടെ തോളുകളിൽ ഞെട്ടലുകളുണ്ടാക്കി. കൂട്ടത്തിൽ വച്ച് ഏറ്റവും ചങ്കൂറ്റമുള്ളവൾ പറഞ്ഞു:

"നോക്കൂ, മിസ്റ്റർ ബ്രൗൺ. ഞാൻ പറയുന്നു, ഡോക്ടർ അങ്ങനെയൊന്നും ചെയ്യാൻ നിർദ്ദേശിച്ചിട്ടുണ്ടാവില്ല."

മിസ്റ്റർ ബ്രൗൺ ഒരിറക്കു വിസ്കികൂടി അകത്താക്കി. പതുങ്ങിയ മിമിക്രിമട്ടിൽ അയാൾ ചൊല്ലി:

"നോക്കൂ. ഞാൻ പേരുകേട്ട മിസസ്സ് കാസിഡിയാണ്. അവർ ഒരിക്കൽ ഇങ്ങനെ പ്രഖ്യാപിച്ചതായി കേട്ടിട്ടുണ്ട്: 'പിന്നേയ്, മേരി ഗ്രൈംസ്. ഞാൻ അതു കഴിക്കാൻ മറന്നുപോകയാണെങ്കിൽ, എന്നെക്കൊണ്ടതു കഴിപ്പിക്കണേ! എന്തുകൊണ്ടാണെന്നുവച്ചാൽ അത് എനിക്ക് അത്യാവശ്യമാണെന്ന് തോന്നുന്നു."

ഏതോ രഹസ്യം പറയാനെന്നപോലെ അയാളുടെ ചുടുപിടിച്ച മുഖം ശകലം മുന്നോട്ടു ചലിച്ചു. അയാൾ സംസാരിച്ചത് ഒരു താഴ്ന്നതരം ഡബ്ളിൻ പ്രാദേശികഭാഷാ ഉച്ചാരണരീതിയിലായിരുന്നു. ഇതു കാരണം ചെറുപ്പക്കാരികൾ മൂവരും ഏക സഹജവാസനാപ്രേരിതരെന്നപോലെ ഒരക്ഷരം തിരിച്ച് ഉരിയാടിയില്ല.

(തുടരും)









# ജോസ് പനച്ചിപ്പുറം



(രണ്ട്)



**സാ**ർ ഇറങ്ങുന്നില്ലേ?

ലൈൻ ക്ളോസ് ചെയ്തു പുറപ്പെടുമ്പോൾ ടെലിപ്രിന്റർ ഓപ്പറേറ്റർ മുകുന്ദൻ കുശലം ചോദിച്ചു.

"ഞാൻ കുറച്ചുകഴിഞ്ഞേയുള്ളു. മുകുന്ദൻ പൊയ്ക്കോ."

അപ്പു പിന്നെയുമിരുന്നു.

-നഗരത്തിന്റെ കൂർക്കംവലിക്കു ചെവികൊടുത്ത്.

പക്ഷേ, അവന്റെ മനസ്സിൽ ലൂവിന്റെ ചിരി തുളുമ്പുന്ന കൊച്ചു കണ്ണുകളായിരുന്നു. കുസൃതി കൊണ്ടു കണ്ണെഴുതിയ പെൺകുട്ടി.

ബാംഗ്ളൂരിൽ, സിറ്റി റെയിൽവേ സ്റ്റേഷനു സമീപം ആദ്യം അവളെ കണ്ടുമുട്ടിയപ്പോഴും ഇതേ തിളക്കമായിരുന്നു ആ കണ്ണുകളിൽ.

ചന്നംപിന്നം മഴപെയ്ത ഒരു പ്രഭാതത്തിനുമേൽ വെയിൽ വീണുതുടങ്ങവേ-

ഒരു സുഹൃത്തിനുവേണ്ടി കാത്തുനില്ക്കുമ്പോഴാണ് വഴിയരികിൽ നിരന്നിരിക്കുന്ന കമ്പിളി വില്പനക്കാർക്കിടയിലേക്കു കണ്ണുകൾ വഴിവിട്ടു ചെന്നത്.

യുവത്വത്തിന്റെ പ്രലോഭനങ്ങൾക്കുമേൽ ധരിച്ച ഷർട്ടിന്റെ പൊട്ടിവിടർന്ന കുടുക്കുകൾക്കുള്ളിൽ ഒരു സ്വപ്നപാളിപോലെ മാറിടത്തിന്റെ മലഞ്ചരിവുകൾ. മുട്ടോളം ചുരുട്ടിവച്ച നീല ജീൻസിനു താഴെ കണ്ണുകൾക്കു വഴികാട്ടാൻ നീലരേഖകളുള്ള കണങ്കാലുകൾ. വിരലുകളിൽ നെയിൽ പോളിഷിന്റെ ഏച്ചുകെട്ട്.



പക്ഷേ, അദ്ഭുതം കുടിയിരുന്നത് അവൾ വായിക്കുന്ന പുസ്തകത്തിലായിരുന്നു.

ഒരു ലാറ്റിനമേരിക്കൻ നോവലിന്റെ ഇംഗ്ളീഷ് തർജ്ജമ.

അദ്ഭുതത്തിന്റെ എരിവുള്ള നോട്ടം തൊട്ടറിഞ്ഞിട്ടെന്നവണ്ണം അവൾ തലയുയർത്തിയപ്പോൾ ആദ്യം തോന്നിയ ജ്വലത ഒരു മന്ദഹാസത്തിന്റെ രൂപം സ്വീകരിച്ചത് അപ്പുക്കുട്ടൻ അറിയാതെയായിരുന്നു.

അവരുടെ മന്ദഹാസം ഉടുപ്പു വാങ്ങാൻ വരുന്നവർക്കായി ഒരുക്കിവച്ചതാവുമെന്നു തോന്നി.

പിന്നെയും ആ മുഖം നോവലിലേക്കു മടങ്ങിപ്പോയി. എന്നിട്ടും അപ്പു അവിടെത്തന്നെ നിന്നു.

പെട്ടെന്നൊരു തോന്നൽ.

എന്തെങ്കിലും ഒരു കഥയുണ്ടാവും അവൾക്ക്. വഴിവക്കിലിരുന്ന് ലാറ്റിനമേരിക്കൻ സാഹിത്യം വായിക്കുന്ന കമ്പിളി വില്പനക്കാരി.

തെക്കോട്ടു വരുന്നതിനിടയിൽ പലേടത്തും തട്ടിമുട്ടി തേഞ്ഞുപോയ ഹിന്ദിയിൽ സംസാരിക്കുന്നവരാണ് കമ്പിളി വില്പനക്കാർ മിക്കവരും. അതിനിടയിൽ ഒരു ഇംഗ്ളീഷ് വായനക്കാരി വരുന്നതിനു പിന്നിൽ ഒന്നും കാണാതിരിക്കില്ല.

നേരേ ചെന്ന് അവളോടു ചോദിക്കുന്നതിനെപ്പറ്റി ചിന്തിക്കുമ്പോൾ കമ്പിളിമയമുള്ള ആ നോട്ടം വീണ്ടും പുസ്തകത്തിൽനിന്ന് ഉയർന്നുവന്നു.

പിന്നിൽ വാരിക്കെട്ടിയ മുടിയുടെ ചാരുതയിലേക്കുപോലും തിളക്കമെറിയുന്ന ആ ചിരിയുണ്ടായിരുന്നു, അപ്പോഴും അവളുടെ ചുണ്ടിൽ. അപ്പു അടുത്തു ചെന്നു.

"എന്തെങ്കിലും വേണോ?"

അവൾ ചോദിച്ചു, നല്ല ഇംഗ്ളീഷിൽ.

ഭാഷ അപ്പുവിനു ധൈര്യം നല്കി.

"ഞാൻ അദ്ഭുപ്പെടുകയായിരുന്നു."

"എന്തിന്?"

"ഈ പുസ്തകം....."

അപ്പുവിന്റെ മുഖം ചുണ്ടുവിരലായി.

"ഓ-" ചിരിയിൽ ചാലിച്ച ലാഘവം.

"അല്പം സംസാരിക്കാൻ സാവകാശമുണ്ടോ?"

"ഓഹോ അതിനെന്താ-"

ചുറ്റും നിരന്നുകിടന്ന നിറമുള്ള വസ്ത്രങ്ങൾക്ക് അതിർത്തിക്കല്ലുകളായി നിരന്നിരുന്ന മഞ്ഞമുഖങ്ങളിലേക്ക് ഒരു നോട്ടം മുറിച്ചെറിഞ്ഞ് അവൾ ഒരു പെട്ടി നീക്കിയിട്ടു.

"-ഇരിക്കൂ."

"ഞാനൊരു പത്രലേഖകനാണ്, കേരളത്തിൽ നിന്ന്. നിങ്ങളുടെ കൈയിലിരിക്കുന്ന നോവലാണ് എന്നെ പിടിച്ചു നിറുത്തിയത്."

"ഓ, അതിലെന്താ? ഇങ്ങനെ കറങ്ങിനടക്കുമ്പോൾ സമയം കളയാൻ എന്തെങ്കിലും വായിക്കണ്ടേ?"

അവരുടെ മന്ദഹാസത്തിന്റെ വശ്യത അപ്പുവിന്നു പുതിയൊരനുഭവമായിരുന്നു. ആ വശ്യതയ്ക്കു റേന്തയായി അവളുടെ ഇംഗ്ളീഷ് ഉച്ചാരണം.

"പുസ്തകം ഇംഗ്ളീഷിലായതുകൊണ്ടാണ്...."

"ഓ... ഗ്രാഡ്വേഷന് എന്റെ സബ്ജക്ട് ഇംഗ്ളീഷായിരുന്നു."

ഇല്ല, അദ്ഭുതത്തിന്റെ കുമിളകൾ പൊട്ടിത്തീർന്നിട്ടില്ല.

വർണ്ണക്കുപ്പായങ്ങളുമായി ചുറ്റിനടക്കുന്ന നാടോടികൾക്കിടയിൽ ഒരു ബിരുദധാരിപ്പെൺകുട്ടി.

"നിങ്ങളെപ്പറ്റി പത്രത്തിലെഴുതുന്നതിൽ വിരോധമുണ്ടോ?"

ആ ചോദ്യം അവൾക്കൊരു തമാശയായി തോന്നിയിട്ടുണ്ടാവും.

"പത്രത്തിലോ....?"

അവൾ ചിരിച്ച്, പിന്നിലിരുന്നു തുന്നിക്കൊണ്ടിരുന്ന വൃദ്ധനോട് അപ്പുവിനു മനസ്സിലാകാത്ത ഭാഷയിൽ എന്തോ പറഞ്ഞു. എന്നിട്ട്, തിരിഞ്ഞ് അപ്പുവിനോടും.

"മീറ്റ് മൈ ഫാദർ..... ലിയാംഗ്...."

ആ പേര് അവന്റെ നാവിൻതുമ്പിലെത്തുന്നതിനുമുൻപ് വഴുതിപ്പോയി.

അപ്പു കൈകൂപ്പി. അയാളും.

ചുളിഞ്ഞ നെറ്റിത്തടത്തിൽ കഠിനാദ്ധ്വാനത്തിന്റെ നിഴൽ വീണുകിടക്കുന്നുണ്ടെന്നു തോന്നി. അയാൾ വീണ്ടും തുന്നലിലേക്കു മടങ്ങിപ്പോയിക്കഴിഞ്ഞിരുന്നു.

"വിരോധമില്ലെങ്കിൽ, എപ്പോഴാണ് സംസാരിക്കാൻ സൗകര്യം?"

"ഇപ്പോഴായാലോ?"

"ഞാനിപ്പോൾ ഒരു സ്ഥലത്തു പോകാനിറങ്ങിയതാണ്. വൈകുന്നേരമായാൽ ബുദ്ധിമുട്ടാവുമോ?"

"എന്തു ബുദ്ധിമുട്ട്? ഞങ്ങൾക്ക് ഇതൊക്കെയല്ലേ ചെയ്യാനുള്ളൂ?"

ചിരിച്ചു നല്കിയ ആ സമ്മതത്തിന്റെ അവസാന ചോദ്യത്തിൽ വിഷാദം പുരണ്ടിട്ടുണ്ടെന്നു തോന്നി.

പോകാൻ തുടങ്ങുമ്പോൾ അപ്പു ഓർത്തു: ഇതുവരെ പേരു ചോദിച്ചില്ല.

-എക്സ്ക്യൂസ് മി.... പേരു ചോദിക്കാൻ മറന്നു."

"- ലൂ-"

പിന്നെയും വെള്ളച്ചാട്ടത്തിന്റെ കുളിർമ ഓർമ്മിപ്പിക്കുന്ന ആ ചിരി പിന്നണിയായി.



സായാഹ്നത്തിൽ, സുഹൃത്തിനെയും കൂട്ടി ക്യാമറയുമായി വന്ന അപ്പുക്കുട്ടനെ അകലെക്കണ്ടപ്പോൾത്തന്നെ ലൂ തിരിച്ചറിഞ്ഞു.

"ഹലോ-"

അവൾ ജീൻസിൽനിന്നു മുട്ടോളമെത്താത്ത പാവാടയിലേക്കു മാറിയിരിക്കുന്നുവെന്ന് അപ്പു ശ്രദ്ധിച്ചു. ഇറുക്കമുള്ള സ്വറ്ററിന്റെ തിളങ്ങുന്ന നീലയ്ക്കെതിരേ അവളുടെ മഞ്ഞക്കഴുത്തിന് അഭൗമമായൊരു വശ്യത.

"നമുക്ക് ഒരു റസ്റ്റോറന്റിൽ പോയിരുന്നു സംസാരിച്ചാലോ?"

"ഓക്കെ."

അവൾ അച്ഛനോട് എന്തോ പറഞ്ഞ്, കൂടെയിരുന്ന പ്രായമായ സ്ത്രീകൾക്കു മുന്നിൽ ഒരു നേർത്ത പുഞ്ചിരിയുടെ തിരശ്ശീലയിട്ട്. ഒപ്പം നടന്നു.

"എന്താടാ കോള്?"

കൂടെയുണ്ടായിരുന്ന മാത്യു ചോദിച്ചു. അവന്റെ ഗൃമസ്തജീവിതത്തിൽ കഥകൾക്കു പഴുതില്ലല്ലോ.

"നീ വാ-"

" ഇതു സുഹൃത്താണല്ലേ?" ലൂ തിരക്കി.

"സോറി. ഞാൻ പരിചയപ്പെടുത്തിയില്ല. എന്റെ സുഹൃത്ത് മാത്യു. ഇവിടെ ഒരു ബാങ്കിലാണ്. എന്റെ നാട്ടുകാരൻതന്നെ. എന്നുവച്ചാൽ കേരളം."

"ഹലോ" ലൂ കൈനീട്ടി.

നീലഞരമ്പുകൾ ബോർഡറിട്ട ആ മഞ്ഞക്കൈയിലേക്കു നീണ്ടുചെല്ലാൻ മാത്യുവിന്റെ കൈ ഏറെ സമയമെടുത്തു. ആ നാണം അവൾക്കു കൗതുകമായി.

റസ്റ്റോറന്റിന്റെ എയർകണ്ടിഷൻഡ് മുറിയിൽ തിരക്കുണ്ടായിരുന്നില്ല.

"കാപ്പിയോ ചായയോ ഏതാണിഷ്ടം?"

"ഏതും-"

ചായയ്ക്കും കട്‌ലറ്റിനും കൂട്ടായ സംഭാഷണം കുളിരിന്റെമേൽ ആധിപത്യം സ്ഥാപിച്ചു.

അപ്പു തന്റെ പത്രത്തെക്കുറിച്ചു പറഞ്ഞു.

"മലയാളത്തിലാണു പത്രം. കണ്ടിട്ടുണ്ടാവില്ല."

"എങ്ങനെ കാണാൻ?"

"ഏതായാലും ലൂവിന്റെ കഥ വരുന്ന പത്രം ഞാൻ അയച്ചുതരാം."

"സന്തോഷം."







പിന്നെ. അവൻ ചോദ്യങ്ങളിലേക്കു കടന്നു. ലൂവിന്റെ ജീവിതത്തിന്റെ ആൽബത്തിലേക്ക്.

-ടിബറ്റിൽനിന്ന് അഭയാർത്ഥികളായി ലഡാക്കിലും പിന്നീടു ഡൽഹിയിലുമെത്തിയ കുടുംബത്തിന്റെ. മഞ്ഞിന്റെ കുളിരും ഏകതാനതയുമുള്ള കഥ.

ഡൽഹിയിൽവച്ച് അമ്മ മരിച്ചു.

അച്ഛൻ അന്ന് ഒരു സ്വകാര്യസ്ഥാപനത്തിൽ വാച്ച്മാനായിരുന്നു. അനിയൻ ഒരു റെഡിമെയ്ഡ് കടയിൽ കൂടി.

കോളനിക്കടുത്തു താമസിച്ചിരുന്ന അനുപം എന്ന പെൺകുട്ടി ലൂവിന്റെ പ്രിയപ്പെട്ട കൂട്ടുകാരിയായി. ആ കുട്ടി കോളേജിൽ പഠിക്കുകയായിരുന്നു.

സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞുനിന്ന ലൂവിനെ പഠനം തുടരാൻ പ്രേരിപ്പിച്ചത് അനുപമാണ്. ഒടുവിൽ പ്രൈവറ്റായി ബി.എയ്ക്കു ചേർന്നു. വിഷയം ഇംഗ്ലീഷ് സാഹിത്യം.

"അനുപമിന്റെ അച്ഛന് പട്ടാളത്തിൽ വല്യ ഉദ്യോഗമായിരുന്നു. അവളുടെ ഫോട്ടോ എന്റെ പക്കലുണ്ട്. കാണണോ?"

"ശരി. കാണട്ടെ."

"ഇപ്പോഴില്ല. ഞങ്ങൾ താമസിക്കുന്നിടത്താ. നാളെ ഇവിടെ ഉണ്ടാവുമോ? ഞാൻ കൊണ്ടുവരാം."

"അതു സാരമില്ല. കഥയിലെ നായിക ലൂവാണല്ലോ."

വാച്ച്മാന്റെ ജോലിയുമായി പൊരുത്തപ്പെടാൻ കഴിയാതെ വന്ന ലിയാംഗ് കമ്പിളിവസ്ത്രങ്ങളുമായി ഊരുചുറ്റുന്നവരുടെ സംഘത്തിൽ ചേർന്നു.

നാടുകാണാൻ ഇഷ്ടമായിരുന്നതുകൊണ്ട് ലൂ അച്ഛന്റെകൂടെ പോന്നു. പക്ഷേ, അനിയൻ ഡൽഹി വിട്ടുപോരാൻ വിസമ്മതിച്ചു. അങ്ങനെ അച്ഛനും മകനും തമ്മിൽ തെറ്റി.

ബി.എയുടെ പരീക്ഷകഴിഞ്ഞ ആഴ്ചയിൽ ഞങ്ങൾ ഡൽഹി വിട്ടു. തെക്കോട്ട്, ഗ്വാളിയർ. ഹൈദരാബാദ്.... ഇപ്പോൾ ബാംഗ്ലൂർ.

"ബി.എ പാസ്സായ വിവരംപോലും ഞാൻ വളരെ വൈകിയാണ് അറിഞ്ഞത്. ലൂവിനു മേൽവിലാസമില്ലല്ലോ." അവൾ ചിരിച്ചു.

"ഹൈദരാബാദിൽവച്ച് അനുപമിന്റെ കത്തു കിട്ടിയപ്പോഴാണ് വിവരം അറിഞ്ഞത്."

ഒരു കടങ്കഥപോലെ തോന്നി അപ്പുവിന്.

ബാങ്കിലെ സംഖ്യകളല്ലാതെ മറ്റൊന്നും പ്രസക്തമായിത്തോന്നാത്ത മാത്യുവിനുപോലും അവളോട് ആദരവു തോന്നിയെന്ന് അവന്റെ മുഖം പറഞ്ഞു.

"-പിന്നെ, ഈ കുപ്പായങ്ങൾക്കു കൂട്ടിരിക്കു[redacted]മ്പോഴൊക്കെ ഞാൻ വായിച്ചുകൂട്ടുകയായിരുന്നു. അല്ലാതെന്തു ചെയ്യാൻ?.... അനുപമിന്റെകൂടെ അല്പം നൃത്തം പഠിച്ചെങ്കിലും ഒന്ന് അരങ്ങേറാൻ പോലും കഴിഞ്ഞില്ല."



ക്യാമറയുടെ ഫ്ളാഷ് മിന്നിയപ്പോൾ വെയ്റ്റർ ഓടിവന്നു. ഫോട്ടോ എടുക്കുകയാണെന്നു കണ്ട് ഒരു തണുത്ത ചിരിയുമായി അയാൾ പിൻവാങ്ങി.

ക്യാമറയുടെ കണ്ണുകൾക്കു മുൻപിൽ ലൂ നിശ്ചലയായത് അപ്പു അറിഞ്ഞു.

"-അങ്ങനെയല്ല. വെറുതെയിരുന്നാൽ ഫോട്ടോയ്ക്കു ജീവനുണ്ടാവില്ല. എന്തെങ്കിലും ആക്ഷൻ വേണം. വല്ലതും സംസാരിച്ചാലും മതി."

"ഓ, ശരി."

അവൾ തലമുടി അഴിച്ചുകെട്ടാനെന്ന ഭാവത്തിൽ കൈയുയർത്തി.

നല്ല പോസ്.

വീണ്ടും വീണ്ടും അപ്പു ചിത്രങ്ങളെടുത്തു.

"ഇനി എന്താണു ലക്ഷ്യം?"

" എന്തോന്നു ലക്ഷ്യം? ദിനങ്ങൾ ഇങ്ങനെ കടന്നുപോകുന്നു. ഒരു നാടോടിപ്പെണ്ണ് ബി.എ പാസ്സായതുകൊണ്ട് എന്തു സംഭവിക്കാനാണ്?-"

ആ മുഖത്തുനിന്നു വെളിച്ചം മാഞ്ഞത് എത്ര വേഗമാണ്!

"പിന്നെ, ഒരു ഗുണമുണ്ട്. ഞങ്ങളുടെകൂടെ ഇത്രവരെ പഠിച്ചത് ഞാൻ മാത്രമായതുകൊണ്ട് എനിക്കൊരു വി.ഐ.പി സ്ഥാനമുണ്ട്. അച്ഛൻ പോലും ഞാൻ പറയുന്നതു സമ്മതിക്കും. എനിക്ക് അവരെക്കാളൊക്കെ വിവരമുണ്ടെന്നാണ് അവരുടെ [redacted] ഒന്നോർത്താൽ, എന്തു വിവരമാണുള്ളത്?

[redacted]ലെ ആ ചിരി.

[redacted]റി കിട്ടിയതിന്റെ [redacted] ആ കുട്ടിയെക്കുറിച്ചുള്ള കൗതുകമായിരുന്നു അപ്പുവിന്.

-ജീവിതത്തിന്. നമുക്ക് അജ്ഞാതമായ എത്രയോ മുഖങ്ങൾ.

"ഞങ്ങൾ കൊണ്ടുവിടണോ?"

"എന്തിന്? ഞാനിപ്പോൾ ഈ നാട്ടുകാരിയല്ലേ? നിങ്ങളല്ലേ അന്യനാട്ടുകാർ?"

"കേരളത്തിലേക്കു വരുന്നോ?"

"ആർക്കറിയാം? ഞങ്ങളുടെ ജീവിതത്തിൽ നിശ്ചിതമായി ഒന്നുമില്ലല്ലോ."

"വരുന്നുണ്ടെങ്കിൽ ഒരു കത്തിടുക."

അപ്പു കാർഡെടുത്തു നീട്ടി.

അവൾ അതു വാങ്ങി, ഒന്നു കണ്ണോടിച്ച്. വീണ്ടും ചിരിച്ച് യാത്രയായി.

-വീണ്ടും കാണാം.

എവിടെയെങ്കിലും വച്ച്.

(തുടരും)

ജയചന്ദ്രൻ മൊകേരി
ജാക്സൺ കെ.ഡേവിഡ്

മയ്യഴിപ്പാലം

# മയ്യഴി കേരളത്തിൽ ലയിക്കണോ?

**മയ്യഴിക്ക് കേരളത്തിൽ ലയിക്കാതിരിക്കാൻ പറ്റില്ല. ലയിക്കേണ്ടത് നിർബന്ധമാണ് ഭാഷാപരമായി ഒരാവശ്യം തന്നെയാണ്.**

ഇന്ന് മയ്യഴിയിൽ പഴമയുടെ ചിഹ്നങ്ങളില്ല. ഒളിഞ്ഞും തെളിഞ്ഞും പുതിയ ഉപഭോഗസംസ്കാരത്തിന്റെ വെല്ലുവിളികൾ മാത്രം. എങ്കിലും മയ്യഴി. മയ്യഴിയായി കാണാൻ ശ്രമിക്കുന്നവരും പഴയ സ്മൃതികളിൽ അസ്വസ്ഥരാവുന്നവരും പുതിയ മാറ്റങ്ങളിൽ സന്തോഷിക്കുന്നവരേയും കൊണ്ട് ഇവിടം നിബിഡമാണ്. കേരളത്തിലെ ഒരിടത്തിനും കാണാത്ത പ്രത്യേകതകൾ ഈ സ്ഥലത്തിന് വന്നു ചേർന്നത് ഒരു പക്ഷെ നമ്മളിൽ അദ്ഭുതം ഉളവാക്കിയേക്കും. ഏതോ പ്രത്യേകതകളുടെ അനിഷേധ്യമായ ഗൗരവം മയ്യഴി പണ്ടത്തെപ്പോലെ ഇന്നും ഏറ്റുവാങ്ങുന്നുവെന്നതാണ് ശരി. ഇപ്പോൾ മയ്യഴി വിവിധ തലത്തിലൂടെ കാണുന്നവരുടെ ആശയതർക്കങ്ങളാൽ മുഖരിതമാണ്.

മയ്യഴി കേരളത്തിനോട് ലയിക്കണമെന്നവാദം ഫ്രഞ്ചുകാർ മയ്യഴിവിടുന്നകാലം മുതൽക്കേ ഉണ്ടെന്ന് പറയാം. പലപ്പോഴായി ഈ ചർച്ച ഉയർന്നുവന്നുവെങ്കിലും കൂടുതൽ സജീവതയിലേക്കുയർന്നിരുന്നില്ല. ഇന്ന് മയ്യഴിയുടെ ഭാവി കുറെക്കൂടി സങ്കീർണ്ണമാണ്. പോണ്ടിച്ചേരിക്ക് സ്റ്റേറ്റ് പദവി ലഭിക്കുമ്പോൾ മയ്യഴി കേരളത്തിനോടൊപ്പമോ പോണ്ടിച്ചേരിയോടൊപ്പമോ നിൽക്കേണ്ടതെന്ന പ്രശ്നം മയ്യഴിയിലെ ജനങ്ങളെ ഏറെ അസ്വസ്ഥരാക്കുന്നു.

ഭാഷാപരമായ സമന്വയം ആഗ്രഹിക്കുന്നവർക്കിടയിലും മയ്യഴി പ്രത്യേക ഭാവത്തോടെ നിൽക്കണമെന്ന് ശഠിക്കുമ്പോഴാണ് കുറെക്കൂടി സങ്കീർണ്ണതയിലേക്ക് പ്രശ്നം നീളുന്നത്. സ്റ്റേറ്റ് പദവിയിലേക്ക് മാറുമ്പോൾ മയ്യഴിക്ക് ഇന്ന് സർക്കാരിൽ നിന്ന് ലഭിക്കുന്ന പ്രത്യേക ആനുകൂല്യങ്ങൾ പലതും നഷ്ടപ്പെടും. മയ്യഴി ഇതോടെ ആരാലും ശ്രദ്ധിക്കപ്പെടാത്ത അവസ്ഥയിൽ എത്തിച്ചേർന്നേക്കുമെന്ന് മയ്യഴിക്കാർ ഭയക്കുന്നു. ഇവിടെ പലതലത്തിലൂടെ ഉരുത്തിരിയുന്ന ചർച്ചകളിൽ ചിലത് വിഭിന്നവും പല പ്രത്യേകതകളുള്ളതുമാണെന്ന് കാണാം.

ഭാഷാപരമായി ഇന്ത്യയിലെ സ്റ്റേറ്റുകളെ വിഭജിച്ചപ്പോൾ മയ്യഴി [9ച.കി.മി] കേരളത്തോടും പോണ്ടിച്ചേരി [293 ച.കി.മീ], കാരിക്കാൽ [161. ച.കി.മി] ഇവ തമിഴ്നാടിനോടും യാനം [ 30 ച.കി.മി] ആന്ധ്രാപ്രദേശിനോടും ചേർക്കേണ്ടതുണ്ട്. ഇക്കാര്യത്തിൽ ഉറച്ചുനിന്ന് സംസാരിക്കുന്നവരാണ് മയ്യഴിയിലെ സ്വാതന്ത്ര്യസമരസേനാനികൾ. ഐ. കെ. കുമാരൻ മാസ്റ്റർ തർക്കമില്ലാതെ ഈ അഭിപ്രായത്തിൽ തന്നെ നിൽക്കുന്നു.

മയ്യഴിക്ക് കേരളത്തിൽ ലയിക്കാതിരിക്കാൻ പറ്റില്ല. ലയിക്കേണ്ടത് നിർബന്ധമാണ് ഭാഷാപരമായി ഒരാവശ്യം തന്നെയാണ്.

മാസ്റ്ററിതു പറയുമ്പോൾ ഇതിനൊരു പ്രത്യേകതയുണ്ട്. രണ്ട് നൂറ്റാണ്ടിലേറെ നിലനിന്ന ഫ്രഞ്ച് ഭരണം തിരശ്ശീലയിടാൻ പോരാടിയവരുടെയിടയിലാണ് മാസ്റ്ററുടെ സ്ഥാനം. 1942 മുതൽ മയ്യഴി കേരളത്തോടു ലയിക്കണമെന്ന വാദക്കാരനാണ്.

1942 ൽ കുമാരൻ മാസ്റ്റർ മയ്യഴി കേരളത്തോട് ലയിപ്പിക്കണമെന്ന് പറഞ്ഞതിനെ സ്വാതന്ത്ര്യസമരസേനാനികളായ ശിശുപാലൻ മാസ്റ്ററും മംഗലാട്ട് രാഘവനും എതിർത്തിരുന്നു. ഒരു പ്രത്യേക കാലം കഴിഞ്ഞശേഷം മാത്രമേ മയ്യഴി കേരളത്തോട് ലയിപ്പിക്കാവൂ എന്നായിരുന്നു ഇവരുടെ വാദം. ഇന്ന് ശിശുപാലൻ മാസ്റ്റർ മയ്യഴിയെ കേരളത്തോട് ലയിപ്പിക്കണമെന്ന് പറയുമ്പോൾ മംഗലാട്ട് രാഘവൻ അല്പം മടിച്ചുനിൽക്കുന്നുമുണ്ട്. മയ്യഴിക്കാരുടെ സൗഭാഗ്യങ്ങൾ നഷ്ടമാകുമെന്നോർത്ത് ആരും ഇതിനോട് യോജിക്കില്ലെന്ന് അദ്ദേഹം വിശ്വസിക്കുന്നു.

ഭാഷാപരമായ ചേർച്ചയെക്കുറിച്ച് പറയുമ്പോൾ ഇതിലെന്ത് കാര്യമെന്ന് നെറ്റിചുളിക്കുന്നവരുമുണ്ട്. എങ്കിലും പോണ്ടിച്ചേരി സർക്കാരിനോട് തമിഴിൽ കാര്യം പറഞ്ഞറിയിക്കാൻ ബുദ്ധിമുട്ടുന്ന മയ്യഴിക്കാരുടെ ബുദ്ധിമുട്ടും കുറച്ചല്ല. ഭാഷാപരമായും ഭൂമി ശാസ്ത്രപരമായും ഒരിക്കലും യോജിക്കാത്ത മയ്യഴിയും പോണ്ടിച്ചേരിയും യോജിക്കരുതെന്ന് കരുതുന്നവരോട് ചില മയ്യഴിക്കാർ പറയുന്നു. 'മൂന്നു മാതൃഭാഷകളുള്ള ഏകസംസ്ഥാനം മയ്യഴിയാണെന്നാണ്'. എങ്കിലും ഈ ഭാഷകൾ പരസ്പരം ഉപയോഗിക്കപ്പെടാനും കൈമാറാനും അവസരമെവിടെയെന്നത് മറ്റൊരു ദുരൂഹതയും.

ഭൂമിശാസ്ത്രപരമായ അകലം മയ്യഴിയും പോണ്ടിച്ചേരിയും തമ്മിൽ പ്രയാസമുണ്ടാക്കുന്നുണ്ട്. മയ്യഴിയിൽ നിന്നും ഏതെങ്കിലും കാര്യത്തിന് പോണ്ടിച്ചേരി വരെ പോകാൻ മയ്യഴിക്കാരൻ രണ്ട് തടസ്സങ്ങളെ നേരിടുന്നു. യാത്രാക്ലേശം. ഭാഷ. കഥാകൃത്തായ എം.രാഘവൻ ഇക്കാര്യത്തെ കുറിച്ച് പറയുമ്പോൾ. 'കണ്ണൂരിൽ നിന്ന് രാത്രി വണ്ടികയറി ഒരുറക്കം കഴിഞ്ഞാൽ തിരുവനന്തപുരത്തെത്തുന്നു. കാണേണ്ടവരെ കാണാം. അവരുമായി സ്വന്തംഭാഷയിൽ സംസാരിക്കാം. മയ്യഴിയിൽ നിന്ന് ഇതേമാതിരി ഒരാൾ പോകേണ്ടത് പുതുശ്ശേരിയിലേക്കാണ്. ഒന്നുകിൽ ശാരീരികമായി ശരിക്കും തകർക്കുന്ന ദീർഘമായ ഒരു ബസ് യാത്ര അല്ലെങ്കിൽ മദ്രാസിൽ നിന്ന് പുറപ്പെട്ട്. അർദ്ധരാത്രി സേലത്തെത്തി. അവിടെ നിന്ന് മൂന്നു പ്രാവശ്യം ബസ് മാറിക്കയറിയുള്ള ഒരു വഴിതാണ്ടൽ. പുതുശ്ശേരിയിലെത്തി. വേണ്ടപ്പെട്ട വകുപ്പിൽ ചെന്ന് കാര്യം പറയുമ്പോൾ അവിടെയുള്ളവർ തമിഴ് സംസാരിക്കുന്നു.

ഭാഷയും ദൂരവും സൃഷ്ടിക്കുന്ന ബുദ്ധിമുട്ടുകൾ അത്രമാത്രം പ്രയാസമില്ലെന്ന് കരുതുന്നവരും മയ്യഴിയിലുണ്ട്. കേരളത്തിലെ ചില സ്ഥലങ്ങളിൽ തമിഴ്, കന്നട സംസാരിക്കുന്നവരുമുണ്ട്. ഭാഷയുടെ കാര്യത്തിൽ വിഭജിക്കുകയാണെങ്കിൽ കന്യാകുമാരിക്കടുത്തുള്ള ചില സ്ഥലങ്ങൾ കേരളത്തിലും കാസർകോട്ടുഭാഗത്തുള്ള ചില സ്ഥലങ്ങൾ കർണ്ണാടകയിലും പാലക്കാടിലെ ചില ഭാഗങ്ങൾ തമിഴ്നാട്ടിലും ചേർക്കേണ്ടിവരും. ഈയർത്ഥത്തിൽ മയ്യഴി കേരളത്തിനോട് ലയിപ്പിക്കണമെന്ന് പറയുന്നതിനോട് റീജനൽ പ്ലാനിംഗ് കമ്മിറ്റി അംഗവും പോണ്ടിച്ചേരി സംസ്ഥാന ഉപഭോക്തൃ സംരക്ഷണസമിതി അംഗവുമായ ഒ. വി. ബഷീറിന് യോജിപ്പില്ല.

ബഷീറിന്റെ ആശയത്തെ കുറെക്കൂടി വിപുലപ്പെടുത്തുന്നതാണ് മയ്യഴിയുടെ കഥാകാരനായ എം.മുകുന്ദന്റെ അഭിപ്രായം.

-ഭാഷാപരമായി മയ്യഴി കേരളത്തിന്റെ ഭാഗമാകണം എന്ന് പറയുന്നതിൽ തിരയുക്തിയില്ല. അങ്ങനെയെങ്കിൽ ഉത്തരേന്ത്യയിൽ എത്രയോ സ്റ്റേറ്റുകൾ ഹിന്ദിഭാഷ സംസാരിക്കുന്നു. അവയൊന്നും ഒരൊറ്റ സംസ്ഥാനമാക്കുന്നില്ലല്ലോ.

ലയനത്തെ സംബന്ധിച്ച് മുകുന്ദൻ പറയുന്ന ഈ അഭിപ്രായം ഏറെ പ്രശ്നം സൃഷ്ടിക്കുന്നു. മുകുന്ദൻ മയ്യഴിയുടെ കഥാകാരനെങ്കിലും തന്റെ ആരാധകർ കേരളത്തിലാണെന്ന് അദ്ദേഹം തന്നെ പറയുന്നു. തന്റെ രചനകൾ വായിച്ച് ഒരാൾ മയ്യഴിക്കാരനും കഴിഞ്ഞ മുപ്പതുവർഷത്തിനിടയിൽ തന്നെ കണ്ടിട്ടില്ലെന്നും അദ്ദേഹം വ്യാകുലപ്പെടുന്നു. ഇവിടെ ഉത്തരേന്ത്യൻ സംസ്ഥാനങ്ങൾ ഒന്നും ഒറ്റ സ്റ്റേറ്റാകുന്നില്ലെന്ന ചോദ്യത്തിൽ അവിടത്തെ ഭൂമി ശാസ്ത്രപരമായ കിടപ്പും സൗകര്യങ്ങളും ബോധപൂർവ്വം മുകുന്ദൻ മറക്കുന്നു. മയ്യഴിക്കാർക്ക് ലഭിക്കുന്ന സൗകര്യങ്ങളെ മുന്നിർത്തി ലയനത്തെ നിഷേധിക്കുന്ന മുകുന്ദൻ ഒരു പ്രാപഞ്ചികതയും തന്റെ ചിന്തകളിൽ എന്തുകൊണ്ടുവരുന്നില്ല. മലയാളികളെ ഒരേ തട്ടിൽ കാണാൻ ഈ എഴുത്തുകാരന് പറ്റുന്നില്ലെന്നത് വളരെ യാദൃച്ഛികം തന്നെ. മയ്യഴി കൊച്ചുഗ്രാമത്തിൽ നിന്നും വലിയൊരു പാണ്ടികശാലയായി മാറിയെന്ന് അദ്ദേഹം തന്നെ പറയുന്നു.

മലയാളത്തിലെ ഒരു പ്രമുഖ പത്രത്തിന് ഈയിടെ നൽകിയ അഭിമുഖത്തിൽ മുകുന്ദനിതു വ്യക്തമാക്കുന്നു.

-മയ്യഴി മുമ്പൊരു കൊച്ചുഗ്രാമമായിരുന്നു. അതാകെ മാറിപ്പോയി. ഇപ്പോൾ ഇതൊരു വലിയ കച്ചവടകേന്ദ്രമാണ്. വലിയൊരു പാണ്ടികശാലയെന്ന് വേണമെങ്കിൽ പറയാം. എല്ലാം നിക്ഷേപിക്കാനുള്ള ഒരു കേന്ദ്രമായി മാറിക്കഴിഞ്ഞു. അങ്ങനെയാണ് മയ്യഴിയുടെ മുഖഛായയിരിക്കുന്നത്. ജനങ്ങളുടെ ഉത്തരവാദിത്വവും പങ്കും ഈ ക്യാരക്ടർ നഷ്ടപ്പെടുന്നതിൽ പ്രധാനകാരണമായിട്ടുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. എല്ലാം നശിപ്പിക്കാനുള്ള വ്യഗ്രത മയ്യഴിയിലെ ജനത കാണിക്കുന്നുണ്ട് മറ്റൊരു സ്ഥലത്തും നമ്മളിങ്ങനെയൊന്ന് കാണില്ല. ചരിത്രസ്മാരകങ്ങൾ ഭംഗിയായി സൂക്ഷിക്കാൻ എല്ലാ സ്ഥലത്തും ജനതാത്പര്യം കാട്ടാറുണ്ട്. ഇവിടെ അങ്ങനെയൊന്ന് കാണാനേയില്ല. എല്ലാം നശിപ്പിക്കാനുള്ള വെമ്പലാണ് ഇവിടെ. ഒട്ടും ചരിത്രബോധമില്ലാത്ത ജനതയെന്ന് ഞാൻ മയ്യഴിക്കാരെ വിശേഷിപ്പിക്കും.

നീണ്ട ഈ അഭിമുഖത്തിൽ മയ്യഴിക്കാരുടെ ചരി

മയ്യഴി സെയ്ന്റ് തെരേസാ ദേവാലയം



ത്രബോധമില്ലായ്മയേയും ഉപഭോഗസംസ്കാരത്തെയും കണക്കറ്റ് ആക്ഷേപിക്കുന്ന മുകുന്ദൻ അഭിമുഖം തീരുമ്പോൾ ലയനം ഒരു തരം പിരിഞ്ഞു പോകലാണെന്ന് സമർത്ഥിക്കുന്നു. എത്ര ആലോചിച്ചിട്ടും പിടികിട്ടാത്തതാണ് ഇതിന്റെ പൊരുൾ. കേരളത്തിലെ ഒരു സ്ഥലത്തിനും വന്നുചേർന്നിട്ടില്ലാത്ത വളർച്ച (മറ്റൊരു തലത്തിൽ ജീർണ്ണതയും) കൊണ്ട് മയ്യഴി ലയിക്കാതെ നില്ക്കുമ്പോൾ. വീണ്ടും പാണ്ടികശാലയുടെ മതിലുകൾക്ക് കനം കൂട്ടുക മാത്രമല്ലേ ചെയ്യൂ!!

ഇന്ത്യയുടെ ഓരോ ഭാഗത്തും വന്നുചേരുന്ന പ്രാദേശിക വാദത്തിൽ കവിഞ്ഞ് ഇതിനെ കാണാൻ കഴിയുന്നില്ല. 'കേരളക്കാർ കഞ്ഞികുടിക്കുമ്പോൾ മയ്യഴിക്കാർക്കും അതായാലെന്താണെന്ന്' ചോദിക്കുന്ന എം.രാഘവന്റെ ചോദ്യത്തിന് ഇവിടെ ഏറെ പ്രസക്തി തോന്നുന്നു. ഒരു ഭാഷ സംസാരിക്കുന്നവർ എത്രയൊക്കെ വിയോജിപ്പുകളുണ്ടായാലും ഒന്നിക്കുന്നതിൽ പ്രത്യേകിച്ച് തകരാറില്ലെന്നു കരുതാനുള്ള വിശാലകാഴ്ചപ്പാടിൽ നിന്നും അകന്നു നില്ക്കുന്നതിൽ അർത്ഥമില്ല തന്നെ.

മയ്യഴി കേരളത്തിൽ ലയിക്കുന്നതിനെ എതിർക്കുന്നവർ നിരത്തുന്ന പ്രധാനകാരണങ്ങൾ ഇവയൊക്കെയാണ്.

സാമ്പത്തിക സമത്വം മയ്യഴിക്ക് ലഭിക്കുന്ന ആനുകൂല്യങ്ങൾ ഇല്ലാതാവുന്ന അവസ്ഥ. കേരളത്തിൽ പോയി ഒരു കാര്യം സാധിക്കാനുള്ള ബുദ്ധിമുട്ട്.

മയ്യഴിക്കാരുടെ പ്രതിശീർഷവരുമാനം കേരളത്തേക്കാൾ എത്രയോ ഉയർന്നതാണ്. സാമ്പ[illegible] അസമ[illegible] ലയന[illegible]ധിക[illegible] പറയുന്ന [illegible]ര്യം ഇതാണ്. മയ്യഴി കേന്ദ്രഭരണപ്രദേശമായതു കൊണ്ടുണ്ടാകുന്ന നികുതിയിളവാണ് പ്രതി[illegible] വരുമ[illegible]

[illegible] വരുന്നു. മയ്യഴിക്ക് 8.74 കോ[illegible] വികസനത്തിനായി (4.74 കോടി രൂപ പ്ലാനിംഗ് ഇനത്തിലും നാല് കോടി നോൺ പ്ലാനിംഗ് ഇനത്തിലും ) പോണ്ടിച്ചേരി സർക്കാർ മാറ്റിവെച്ചിട്ടുണ്ട്. ഇതുവഴി ലഭിക്കുന്ന വിദ്യാഭ്യാസ സൗകര്യങ്ങളും ആശുപത്രി സൗകര്യങ്ങളും ഉയർന്ന വേതനവും കച്ചവട സാദ്ധ്യതയും മയ്യഴിക്ക് ലഭിക്കുന്ന ആനുകൂല്യങ്ങളായി ഇവർ എടുത്തു കാട്ടുന്നു.

മയ്യഴിക്കാർക്കു വേണ്ട അത്യാവശ്യകാര്യങ്ങൾ മയ്യഴി മുൻസിപ്പാലിറ്റി തന്നെ ചെയ്തു കൊടുക്കുന്നുണ്ട്. വളരെക്കുറച്ചു കാര്യങ്ങൾക്ക് വേണ്ടി മാത്രമേ പോണ്ടിച്ചേരിയിലേക്ക് മയ്യഴിക്കാർ പോകേണ്ടതുള്ളൂ. ഇതിന് അത്ര വലിയ പ്രയാസവുമില്ലെന്നാണ് ഇവർ പറയുന്നത്. എന്നാൽ തിരുവനന്തപുരത്ത് പോയി ഒരു കാര്യം ശരിയാക്കുക ഒരു ഭഗീരഥ പ്രയത്നമായി ഇവർ കാണുന്നു.

കഥാകൃത്ത്: എം. രാഘവൻ

ലയനവിരോധികൾ മുമ്പോട്ടുവെയ്ക്കുന്ന ഈ കാരണങ്ങൾ വിലയിരുത്തിയാൽ വളരെ സത്യസന്ധമായ. മറ്റനേകം കാര്യങ്ങൾ നമുക്ക് കിട്ടുന്നു.



ഒന്നാമത് പ്രതിശീർഷവരുമാനത്തിന്റെ കാര്യം തന്നെയെടുക്കാം. മയ്യഴിയിലെ ഉയർന്ന പ്രതിശീർഷവരുമാനത്തിന് കാരണമെന്താണ്, അന്വേഷിച്ചാൽ ഒരു കാര്യം ബോധ്യമാവും. മയ്യഴിയിലെ സാധാരണക്കാരിൽ നല്ലൊരു ഭാഗം മത്സ്യബന്ധനത്തിലേർപ്പെടുന്നവരും ചെറുകിട ബിസിനസ്സുകാരും മദ്യത്തൊഴിലാളികളുമാണ്. മറ്റൊരുവിഭാഗം കൃഷിക്കാരും ഉദ്യോഗസ്ഥവൃന്ദവുമാണ്. ഇവരുടെ വരുമാനം കേരളത്തിലുള്ളവരിൽ നിന്ന് വ്യത്യസ്തമല്ല. ഇതു കാണിക്കുന്നത് മയ്യഴിയിലെ സാധാരണക്കാരന്റെ വരുമാനം കേരളത്തിലെ സാധാരണക്കാരിൽ നിന്നും വിഭിന്നമല്ല എന്നതാണ്. അപ്പോൾ മയ്യഴിയിലെ ഉയർന്ന പ്രതിശീർഷവരുമാനത്തിന് മുഖ്യഘടകമായി മാറുന്നത് മയ്യഴിയിലെ കച്ചവടക്കാരാണ്. അവരാണെങ്കിലോ മിക്കവരും മയ്യഴിക്ക് പുറത്തുള്ളവർ. മയ്യഴിയിലെ കച്ചവടക്കാരിൽ പലരും കേരളക്കാരാണെന്നതും മയ്യഴിയിലെ ഉപഭോക്താക്കളുടെ നല്ല ശതമാനം കേരളത്തിലുള്ളവരാണെന്നതും കാണുമ്പോൾ ഈ അസമത്വം കേരളക്കാർ തന്നെ സൃഷ്ടിക്കുന്നതാണെന്നു കാണാം. ചുരുക്കത്തിൽ മയ്യഴിയെന്ന 'പാണ്ടികശാല' കേരളക്കാരുടെ സൃഷ്ടി മാത്രമായി മാറുന്നു. ഇവിടെ മയ്യഴിക്കാരൻ വെറുമൊരു നോക്കുകുത്തിയായി മാറുന്നു.

പ്രതിശീർഷവരുമാനത്തിൽ ആനന്ദിക്കാൻ കഴിയാത്ത ഒരു വിഡ്ഢിയായും അവൻ മാറുന്നു.

പ്ലാനിംഗ് - നോൺ പ്ലാനിംഗ് ഇനത്തിൽ 8.74 കോടി രൂപയാണ് മയ്യഴിക്ക് നീക്കിവെച്ചിട്ടുള്ളത്. എന്നാൽ മയ്യഴിയുടെ മൊത്തം റവന്യു വരുമാനം 25 കോടി രൂപയാണ്. അനുവദിച്ചു കിട്ടുന്ന തുകയിൽ മുക്കാൽ ഭാഗം തുകയും ലാപ്സാകുകയാണ് പതിവ്. പി.ഡബ്ല്യു.ഡി മാത്രം കഴിഞ്ഞവർഷം ഒന്നരക്കോടി രൂപ ലാപ്സാക്കി. നോൺ പ്ലാനിംഗിനായി മാറ്റിവെച്ച നാലുകോടിരൂപയിൽ മുക്കാൽ ഭാഗം ഉദ്യോഗസ്ഥർക്ക് ശമ്പളത്തിനായി മാറ്റിവെച്ചിരിക്കുന്നു. മയ്യഴിയെന്ന ഒമ്പതു ചതുരശ്ര കി.മീ സ്ഥലത്തുള്ള ഉദ്യോഗസ്ഥരെ തീറ്റിപ്പോറ്റാൻ മാത്രം വർഷത്തിൽ മൂന്ന് കോടിരൂപയാണെന്ന് ഓർക്കണം. മയ്യഴിക്ക് ലഭിക്കുന്ന 8.74 കോടിരൂപ പണമായിട്ട് നേരിട്ട് ഓരോ മയ്യഴിക്കാരനും വിതരണം ചെയ്താൽ നാലോ അഞ്ചോ വർഷം കൊണ്ട് മയ്യഴി ഒരു പറുദീസയാകും. എന്നാൽ ഇത്രഭീകരമായ ഒരു വികസനം മയ്യഴിയുടെ ചരിത്രത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ല. അങ്ങനെ വരുമ്പോൾ പോണ്ടിച്ചേരി സർക്കാരിന് ചുങ്കം പിരിക്കാനുള്ള ഒരു കേന്ദ്രം മാത്രമായി മയ്യഴി മാറുന്നു.

വിദ്യാഭ്യാസത്തിന്റെകാര്യത്തിൽ വളരെയധികം കൊട്ടിഘോഷിക്കപ്പെട്ട മയ്യഴിയിൽ ഇന്ന് സ്ഥിതിഗതികൾ അത്രമെച്ചമല്ല. ഇന്ന് മയ്യഴിയിലെ പല വിദ്യാഭ്യാസസ്ഥാപനങ്ങളിലും ആവശ്യമായ സ്റ്റാഫില്ല. മാത്രമല്ല ഇവിടുത്തെ വിദ്യാർത്ഥികൾ കോളേജ് വിദ്യാഭ്യാസത്തിന് തൊട്ടടുത്ത കോളേജായ മടപ്പള്ളി കോളേജിനെയും ബ്രണ്ണൻ കോളേജിനെയും ആശ്രയിക്കേണ്ടിവരുന്നു. സ്റ്റാഫില്ലാത്തതു കാരണം സ്കൂളിന്റെ നടത്തിപ്പ് വളരെ പരിതാപകരവുമാണ്. മയ്യഴിയിലെ വിദ്യാലയത്തിൽ പഠിക്കുന്നവരും പഠിപ്പിക്കുന്നവരും നല്ലൊരു പങ്ക് മയ്യഴിക്ക് പുറത്തുള്ളവരാണെന്നതും ഓർക്കേണ്ടതുണ്ട്. ആശുപത്രിയുടെ കാര്യത്തിൽ ചികിത്സ നേടാൻ വരുന്നവരിൽ ഭൂരിഭാഗവും മയ്യഴിക്ക് പുറത്തുള്ളവരാണ്.

പോണ്ടിച്ചേരി സർക്കാരിന് മയ്യഴിയുടെ വികസനത്തിൽ എത്ര താത്പര്യമുണ്ടെന്ന് ഇതുവഴി വ്യക്തമാകുന്നു. അതുകൊണ്ട് ആസ്ഥാനം പോണ്ടിച്ചേരിയിൽ നിന്നും തിരുവനന്തപുരത്തേക്ക് മാറ്റുന്നതിൽ എന്ത് അപാകതയാണുള്ളത്?







മയ്യഴിയുടെ ലയനവാദത്തെക്കുറിച്ച് പറയുന്നവരിൽ ഒരു പ്രത്യേകവിഭാഗത്തെ നാം കാണാതെ പോവുന്നു. മയ്യഴിയിലെ സാധാരണക്കാർ. സ്വാതന്ത്ര്യസമരസേനാനികൾ. സാഹിത്യകാരന്മാർ. കച്ചവടക്കാർ എന്നിവർക്കപ്പുറം ചർച്ചനീളുന്നില്ലെന്നു കാണാം. മയ്യഴിയിലെ സാധാരണക്കാരോട് ലയനത്തെക്കുറിച്ചന്വേഷിച്ചപ്പോൾ വളരെ വ്യത്യസ്തമാണ് മറുപടി. ലയിക്കുന്നതിൽ കാര്യമായിട്ടൊന്നും നഷ്ടപ്പെടാനില്ലാത്ത പോലെ അവർ നില്ക്കുന്നു. ചില ജനവിഭാഗങ്ങൾ പ്രത്യേകിച്ച് മുക്കുവസമുദായം ലയനത്തെ പൂർണ്ണമായും പിന്താങ്ങുന്നു. ഇതിനുള്ള കാരണങ്ങൾ പലതാണ്.

മയ്യഴിയുടെ കടൽത്തീരം വളരെ ചെറുതാണ്. എങ്കിലും അഞ്ഞൂറോളം മുക്കുവക്കുടുംബങ്ങൾ ഇവിടെ താമസിക്കുന്നു. ഇവർക്ക് പോണ്ടിച്ചേരി സർക്കാർ അനുവദിക്കുന്ന സൗകര്യങ്ങൾ തികച്ചും പരിമിതമാണ്. ഇവർ ഉപയോഗിക്കുന്ന ബോട്ടിനുള്ള ലൈസൻസ്. രജിസ്ട്രേഷൻ എന്നിവ സംബന്ധിച്ച് കേരളത്തിലെ മീൻപിടുത്തക്കാരെ അപേക്ഷിച്ച് പരിതാപകരമായ അവസ്ഥയാണുള്ളത്. ഇൻഷുറൻസ് കിട്ടാനുള്ള പാട്. മത്സ്യം വില്ക്കാനുള്ള ബുദ്ധിമുട്ട്. നല്ല ജെട്ടിയില്ലാത്തതിന്റെ ബുദ്ധിമുട്ട് ഇതിലൊക്കെ ഗൗരവമായ തോതിൽ ഇവർ കഷ്ടപ്പെടുന്നു. അതേസമയം കേരളത്തിലെ മീൻ പിടുത്തക്കാർക്ക് ഇതൊക്കെ ഒരു പരിധിയോളം ലഭ്യവുമാണ്. ഏതാണ്ട് ഒരു കിലോമീറ്റർ നീണ്ടുകിടക്കുന്ന തീരത്തിനപ്പുറവും ഇപ്പുറവും ഒരേ ഭാഷ സംസാരിക്കുന്നവർ ബുദ്ധിമുട്ടില്ലാതെ ജീവിക്കുമ്പോൾ ഇവർ നിയമപരമായ പരിമിതികളെ നേരിടേണ്ടിവരുന്നു. മറ്റൊന്ന് കേരളത്തിൽ മുക്കുവജാതി ഒ. ഇ. സി വിഭാഗത്തിൽ പെടുമ്പോൾ അവർക്ക് കൂടുതൽ ആനുകൂല്യങ്ങൾ ലഭിക്കുന്നു. മയ്യഴിയിൽ ഇവർ ഒ.ബി.സി വിഭാഗത്തിൽ പെടുന്നതു കൊണ്ടുതന്നെ ഈ ആനുകൂല്യങ്ങൾ നഷ്ടമാവുന്നു.



സ്വാതന്ത്ര്യ സമരസേനാനി: ശിശുപാലൻ മാസ്റ്റർ. മയ്യഴി വിമോചകൻ: ഐ.കെ. കുമാരൻ മാസ്റ്റർ

മയ്യഴിയുടെ മക്കൾ സമീപഭാവിയിൽ കുറെയൊക്കെ മയ്യഴി വിട്ടുപോകാൻ നിർബന്ധിക്കപ്പെടുന്ന ഒരവസ്ഥയുണ്ട്. മയ്യഴി വലിയൊരു കച്ചവടകേന്ദ്രമായതും ഭൂമിയുടെ വില കൂടുന്നതും കൊണ്ടാണിത്. സെന്റിന് ലക്ഷക്കണക്കിന് രൂപ വിലപേശുന്ന കേരളക്കാരോട് ' പിടിച്ചുനിൽക്കാൻ ഇവർക്കാകുന്നില്ല. അതുകൊണ്ടുതന്നെ പുതിയൊരു വീടുവെയ്ക്കുമ്പോൾ മയ്യഴിയിലെ ഭൂമി വിറ്റ് കേരളത്തിൽ ചുരുങ്ങിയ വിലയ്ക്ക് ഭൂമി വാങ്ങി സുഖമായി കഴിയാൻ അവർ നിർബന്ധിക്കപ്പെടുന്നു.

വളരെയധികം കൊട്ടിഘോഷിക്കുന്ന നികുതിയിളവിന്റെ കാര്യത്തിൽ മയ്യഴി ഏറെയൊന്നും ചെയ്യുന്നില്ലെന്നു കാണാം. സാനിട്ടറി ഗുഡ്സ്. ഇലക്ട്രിക് ഗുഡ്സ്. മദ്യം. പെട്രോൾ. ഡീസൽ തുടങ്ങിയ ചില സാധനങ്ങൾ മാറ്റി നിർത്തിയാൽ സാധാരണക്കാരന്റെ ഉപ്പുതൊട്ടുകർപ്പൂരം വരെയുള്ള അവശ്യസാധനത്തിന്റെ വില കേരളത്തിലുള്ളതിന് തുല്യം തന്നെയാണ്. എന്നാൽ കേരളക്കാരുടെ നികുതിവെട്ടിപ്പിന്റെ കേന്ദ്രമാക്കി മയ്യഴി മാറുന്നു.

പലപ്പോഴും നികുതി വെട്ടിക്കാൻ മയ്യഴിയെ കേരളത്തിൽ നിന്നുവരുന്ന കച്ചവടക്കാർ ഉപയോഗിക്കുന്നു. ഇതുവഴി സർക്കാരിന് കനത്തതുക നഷ്ടമാവുന്നുണ്ട്. ഇവിടെ വ്യക്തമാവുന്ന ഒരു കാര്യം സാധാരണക്കാരനെ മയ്യഴിയുടെ ലയനം വലിയ തോതിലൊന്നും ബാധിക്കില്ലെന്ന സത്യം. ഇതിൽ മദ്യത്തിന്റെ വളർച്ച മയ്യഴിക്കാർക്ക് ദോഷം തന്നെ ചെയ്യുന്നു. ഒമ്പത് ചതുരശ്ര കി.മീ. വിസ്തൃതിയുള്ള മയ്യഴിയിൽ ഇപ്പോൾ അറുപത്തിനാല് മദ്യഷാപ്പുകളുണ്ട്. പോണ്ടിച്ചേരി സർക്കാരിന്റെ വലിയ വരുമാനമാർഗ്ഗം ഇതുതന്നെ. ഈ ഷോപ്പുകൾ നടത്തുന്നവരിൽ പലരും കേരളക്കാരുമാണ്. മയ്യഴി പൊലീസ് സ്റ്റേഷനിൽ മദ്യം കൊണ്ടുള്ള കുറ്റകൃത്യങ്ങൾ കുറച്ചുമാത്രമേ രേഖപ്പെടുത്തിയിട്ടുള്ളുവെങ്കിലും മയ്യഴിക്ക് പുറത്ത് കൂടുതൽ കുറ്റങ്ങൾ ഇതുവഴി പെരുകുന്നതായി കാണാം. മാത്രമല്ല ഇവിടെയുള്ള മദ്യത്തിന്റെ ഭവിഷ്യത്ത് കോഴിക്കോട്. കണ്ണൂർ ജില്ലകളിൽ അനധികൃത മദ്യഷാപ്പിന്റെ എണ്ണം പെരുകാൻ കാരണമാകുന്നുണ്ട്. മയ്യഴിക്കാർ സൃഷ്ടിക്കാത്ത കുഴപ്പങ്ങൾ മയ്യഴി മദ്യം മറ്റിടങ്ങളിൽ സൃഷ്ടിക്കുന്നു. വിശേഷദിവസങ്ങളിൽ ഈ ജില്ലകളിലെ ചെറിയ ഗ്രാമങ്ങളിലേക്ക് പോലും മദ്യം യാതൊരു തടസ്സവുമില്ലാതെ ഒഴുകുന്നു.

മയ്യഴിയിൽ മറ്റേതു വൻ നഗരത്തെയും പോലെ ഒരാൾക്കു വേണ്ട സാധനങ്ങൾ ഒരു നിശ്ചിതദൂരത്തിൽ നിന്നു ലഭിക്കുന്നു. കൂടുതൽ സെലക്ഷൻ ഉള്ള ഒന്നാംകിട വ്യാപാരകേന്ദ്രമായി മയ്യഴി മാറിയിട്ടുമുണ്ട്. ലയനത്തിന് എതിരാണെങ്കിലും വ്യാപാര വ്യവസായ ഏകോപനസമിതിയുടെ പ്രസിഡന്റ് അനിൽ ഇക്കാര്യം സമ്മതിക്കുന്നു. ഒരു വ്യാപാരകേന്ദ്രം അതിന്റേതായ മികവിൽ എത്തിക്കഴിഞ്ഞാൽ പിന്നെ ഏത് ഉപഭോക്താവും അവിടേക്ക് വന്നെത്തുമെന്ന് നഗരത്തിന്റെ പൊതുരീതിവെച്ച് നമുക്ക് പറയാം. കേരളത്തിലെ ഏതൊരു നഗരത്തിലും ഇന്ന് ആൾക്കാർ വന്നുചേരുന്നത് വിലകുറവിനുപരി സെലക്ഷൻ മോഹിച്ചു തന്നെയാണ്. ആ അർത്ഥത്തിൽ മയ്യഴി കേരളത്തിൽ ലയിച്ചു കഴിഞ്ഞാലും വ്യാപാരകേന്ദ്രങ്ങൾ യാതൊരു കുഴപ്പവുമില്ലാതെ മുന്നോട്ടുപോവുമെന്ന് കണക്കാക്കാം. അതേസമയം പുറത്തുനിന്നുവരുന്ന കച്ചവടക്കാരുടെ തള്ളിച്ച അല്പം തടയപ്പെടുകയും മയ്യഴിക്കാരന് കൂടുതൽ അവസരങ്ങൾ ഉണ്ടാവുകയും ചെയ്യും.

മയ്യഴി ഒരു പ്രത്യേക ഭാവത്തോടെ നില്ക്കണമെന്നു പറയുന്നവർ ചൂണ്ടിക്കാട്ടുന്നകാര്യം ഈ സ്ഥലത്തിന്റെ ചരിത്രപരമായ പ്രത്യേകതയാണ്. ഫ്രഞ്ചുകാർ കുടിയിറക്കപ്പെട്ട മയ്യഴിയിൽ അവരുടെ ചിഹ്നങ്ങളായുള്ളത് ഫ്രഞ്ചുഭാഷ പഠിപ്പിക്കുന്ന സ്കൂളും ഫ്രഞ്ചു പൗരന്മാരുമാണ്. ഒരു ചരിത്രസ്മാരകമായി നിന്ന മറിയാനിന്റെ പ്രതിമ എന്നേ തകർക്കപ്പെടുകയും ചെയ്തു. പിന്നെ എല്ലാ മതസ്ഥരും സവിശേഷ കൗതുകമായും ആത്മീയതയുടെ ഭാഗമായും കാണുന്ന മയ്യഴിയിലെ ക്രിസ്ത്യൻ ദേവാലയം മാത്രം. നീണ്ടചരിത്രത്തിന്റെ ഒരു മ്യൂസിയമോ മികച്ചൊരു ലൈബ്രറിയോ പോലും മയ്യഴിയിൽ ഇല്ല തന്നെ. അതേസമയം കേരളത്തിലെ മട്ടാഞ്ചേരിയിൽ എന്നേ വിട്ടുപോയ ജൂതന്മാരുടെ ചിഹ്നങ്ങൾ ഇന്നും നിലനില്ക്കുന്നു. മയ്യഴി കൂടുതൽ വ്യാപാരകേന്ദ്രമാവുന്നതിലൂടെ അതിന്റെ ചരിത്രപരമായ മാനം കെട്ടടങ്ങുകയും കൂടുതൽ കൂടുതൽ നിരർത്ഥതയിലേക്ക് ചരിത്രപാനം കൈമാറ്റം ചെയ്യപ്പെടുകയും ചെയ്യും. മയ്യഴിയുടെ ചരിത്രപരമായ അംശം ഇനിയും നിലനിർത്താൻ ലയനം ഏറെ സഹായിക്കുന്നതായി നമുക്കു കാണാം. ചുരുങ്ങിയ പക്ഷം കേരളത്തിലെ പല ചരിത്രസ്മാരകങ്ങളും നിലനിർത്തിയ പാരമ്പര്യം കേരള സർക്കാരിനുള്ളതുകൊണ്ട് നമുക്ക് ഇക്കാര്യത്തിൽ ആ

ശിക്കാവുന്നതാണ്. മയ്യഴി ചരിത്രപരമായ പ്രത്യേകതകളാൽനിലനില്ക്കണമെന്നു കരുതുന്ന. മയ്യഴിയുടെ ചരിത്രം ഭംഗിയായി രചിച്ച സി. എച്ച്. ഗംഗാധരൻ ലയനത്തെ എതിർക്കുമ്പോഴും ഈ തലത്തിലൂടെവരുന്ന മാറ്റം കാണേണ്ടതുതന്നെയാണെന്ന കാര്യത്തിൽ തർക്കമില്ല.

മയ്യഴിയുടെ ഭാവി പോണ്ടിച്ചേരി സ്റ്റേറ്റാകുമ്പോൾ എന്താകും എന്നു ചിന്തിച്ചപ്പോഴാണല്ലോ ലയനവാദവും ലയിക്കാതിരിക്കാനുള്ള വാദവും മറ്റും ഉണ്ടായത്. പോണ്ടിച്ചേരി സ്റ്റേറ്റാകുമ്പോൾ മയ്യഴി തനിച്ച് ഒരു കേന്ദ്രഭരണ പ്രദേശമാകണമെന്ന് ചിലർ വാദിക്കുന്നുണ്ട്. (ഗോവ വിട്ടുപോയപ്പോൾ ഡാമൻ. ഡിയു കേന്ദ്രഭരണപ്രദേശമായി തുടരുന്നതുപോലെ) എന്നാൽ അങ്ങനെ വരുമ്പോഴും മയ്യഴി ഒരു കച്ചവടകേന്ദ്രമായി വളരുന്നതിനപ്പുറം സാധാരണ മയ്യഴിക്കാരന്റെ ജീവിതരീതി ഒരിക്കലും കൂടുതൽ മെച്ചപ്പെടാൻ ഇടയില്ല. കൂടുതൽ കൂടുതൽ കച്ചവടവൽക്കരിക്കുന്നതിലൂടെ മയ്യഴിമക്കൾ സ്വന്തം നാട്ടിൽ നിന്നും നാടുകടത്തപ്പെടുകയായിരിക്കും സംഭവിക്കുക.

മുൻപറഞ്ഞ വസ്തുതകളുടെ അടിസ്ഥാനത്തിൽ ഒരു കാര്യം വ്യക്തമാവുന്നു, മയ്യഴിയുടെ ആനുകൂല്യങ്ങൾ ഏറെ അനുഭവിക്കുന്നത് മയ്യഴിക്കു പുറത്തുള്ളവരാണെന്നത്. വിദ്യാഭ്യാസത്തിനായി മയ്യഴിയിലുള്ള ഏഴു സ്കൂളുകളും, ഒരു കോളേജും മയ്യഴിക്ക് പുറത്തുള്ളവർക്കാണ് നേട്ടം നൽകുന്നത്. ആശുപത്രി സൗകര്യങ്ങൾ ലഭിക്കുന്നതും അധികവും പുറത്തുള്ളവർക്കു തന്നെ. കച്ചവടം കൊണ്ട് 'ധന്യ' രാകുന്നതും മയ്യഴിക്ക് പുറത്തുള്ളവർ. ഇങ്ങനെ ചെന്നെത്തുമ്പോൾ മയ്യഴിക്കുവേണ്ടി വാദിക്കുകയും ലയനത്തെ നിഷേധിക്കുകയും ചെയ്യുന്നത് മയ്യഴിക്കു പുറത്തുനിന്നുള്ളവരുടെ പ്രത്യേക താത്പര്യം സംരക്ഷിക്കാൻ മാത്രമാണെന്നു കാണാം. മറ്റൊന്ന് അനാവശ്യമായ സർക്കാർ സ്ഥാപനങ്ങളാണ്. ഏത് സർക്കാരിന്റെ കീഴിലായാലും ഇത്രയും ധൂർത്ത് കണ്ടില്ലെന്ന് നടിക്കാൻ ആർക്കു കഴിയും.

മയ്യഴിയുടെ പ്രത്യേകതകൾ പലതും പറയുമ്പോഴും മയ്യഴിക്കാർക്ക് ചുറ്റുപാടുള്ള ബന്ധം വിസ്മരിച്ചുകൂടാ. മൂന്നുമതവിഭാഗങ്ങളും അവരുടെ ആരാധനാലയങ്ങളും നിലവിലുള്ള മയ്യഴിയിൽ പറയത്തക്ക വർഗ്ഗീയസംഘട്ടനമോ ജാതിസ്പർദ്ധയോ ഉണ്ടായിട്ടില്ല. ഈ ജനങ്ങളുടെ വിവാഹബന്ധങ്ങളും മറ്റ് സാമൂഹ്യബന്ധങ്ങളും ഇപ്പോൾ അധികവും നിലവിലുള്ളത് കേരളക്കാരുമായിട്ടാണ്. ഇത് നേരത്തേ ചൂണ്ടിക്കാട്ടിയ സംതുലനത്തിന് പുറമേയാണ്. ലയനത്തെ അനുകൂലിക്കുന്ന ഒരു പ്രധാനഘടകമായി ഇതും മാറുന്നു.

മയ്യഴിയിൽ ചർച്ച ചെയ്യപ്പെടുന്ന വാദങ്ങളും മയ്യഴിക്കാരുടെ യഥാർത്ഥപ്രശ്നങ്ങളും തിരിച്ചറിയുമ്പോൾ ഒരു കാര്യത്തിൽ നമ്മൾ എത്തിച്ചേരുന്നു. മയ്യഴി കേരളത്തിൽ ലയിപ്പിക്കുമ്പോൾ ചില നഷ്ടങ്ങൾ വരാമെന്നുള്ള ഭയം. ഇത് ദുരീകരിക്കുന്ന രീതിയിൽ കാര്യങ്ങൾ നീങ്ങേണ്ടതുണ്ട്. നിലവിലുള്ള സർക്കാർ സ്ഥാപനങ്ങൾ ഒരു നിശ്ചിതകാലം വരെ നിലനിർത്താൻ കേരള സർക്കാർ ശ്രമിക്കുകയും മയ്യഴിയിലെ സാധാരണക്കാരുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ കെല്പുള്ള ജനകീയ പങ്കാളിത്തമുള്ള മുൻസിപ്പൽ ഭരണം മയ്യഴിയിൽ വരികയും ചെയ്താൽ മയ്യഴി സ്വസ്ഥമാവുന്നു. അതോടെ ഒമ്പതു ചതുരശ്ര കി.മീ ചുറ്റളവിലുള്ള മലയാളം സംസാരിക്കുന്നവർ കേരളത്തിന്റെ ഭാഗമാവുന്നു. ഒരു പ്രാദേശികവാദം വരെയോ തൊട്ടുകിടക്കുന്ന സ്വന്തം ഭാഷ സംസാരിക്കുന്നവരോടുള്ള പുച്ഛം കലർന്ന സംസാരമോ പിന്നീട് നിലനില്ക്കാനിടയില്ല. മാത്രമല്ല കച്ചവടക്കണ്ണോടെ മയ്യഴിയെ പിഴിയുന്നവരിൽ നിന്നും അവർക്ക് മോചനവുമായി. തമിഴന്റെ ജല്പനങ്ങളിൽ നിന്നും സ്വന്തം ഭാഷയുടെ മാധുര്യം കൈമാറുകയും ചെയ്യാം. അതോടെ നീണ്ട ഒരങ്കലാപ്പിൽ നിന്നും മയ്യഴി രക്ഷപ്പെടുകയും ചെയ്യും.

മുകുന്ദൻ സൃഷ്ടിച്ച മയ്യഴിയുടെ ചിത്രവും യാഥാർത്ഥ്യവും തമ്മിൽ ഒരുപാടുദൂരമുണ്ട്. എങ്കിലും ഇനിയുമൊരുപാട് കഥകളുടെ ശേഖരവുമായി മയ്യഴി നിലനില്ക്കുന്നു. ഒരു ചെറിയനാട് ഒരു വലിയ എഴുത്തുകാരനിലൂടെ വായനക്കാരുടെ മനസ്സിൽ പെയ്തിറക്കിയ മിത്തുകളും യാഥാർത്ഥ്യങ്ങളും നിരവധി കഥാപാത്രങ്ങളും ഇനിയും അനാവരണം ചെയ്യാൻ വീണ്ടും മുകുന്ദന്മാർ വന്നേക്കാം. അതുവരേക്കും മയ്യഴി നിലനില്ക്കുകയും വേണം.

ഒടുക്കം മയ്യഴിയുടെ വലിയ കഥാകാരന്റെ വാക്കുകൾ തന്നെ കടമെടുക്കാം.

-മയ്യഴീ നിന്റെ കഥ ഇവിടെ തീരുന്നില്ല,

കുമാരൻ വൈശ്യരുടെയും അൽഫോൺസച്ചന്റേയും അവരുടെ മക്കളുടെയും കഥ അവസാനിച്ചിരിക്കാം. പക്ഷെ എൽസിയുടെയും രോഹിണിയുടെയും ആമിനയുടെയും മക്കളുടെ കഥ തുടങ്ങുന്നേയുള്ളൂ. കൊച്ചു ഫ്രോക്കിട്ട് ഇരുവശവും മുടി മെടഞ്ഞിട്ട് എൽസിയുടെ മകൾ സ്കൂളിൽ പോകും. അന്നേരം രോഹിണിയുടെ മകനും ആമിനയുടെ മകനും അവളുടെ കൂടെയുണ്ടാകും. കുമാരൻ വൈശ്യരുടെ വീടിനുമുമ്പിലെത്തുമ്പോൾ മയ്യഴിയിലെ പുതിയ മാന്ത്രികനായ ശശി മണ്ണുവാരി നിറമുള്ള മുട്ടായികളാക്കി മാറ്റി അവർക്ക് നല്കും.

-മയ്യഴി, അങ്ങനെ നിന്റെ കഥ തുടരും

(ദൈവത്തിന്റെ വികൃതികൾ)

നീണ്ടുപോകുന്ന മയ്യഴിയുടെ കഥപറയാൻ മയ്യഴി നിലനില്ക്കേണ്ടതുണ്ട്. ഒരു ഗ്രാമത്തിന്റെ വിശുദ്ധിയോടെ. പാണ്ടികശാലയുടെ ജീർണ്ണതയിൽ നിന്നും പാപമോചനം നേടി. പിന്നെ മലയാളക്കരയുടെ ഭാഗമായി അതുണ്ടാകണം.

വീണ്ടും മയ്യഴിയുടെ ഗാഥയ്ക്കു കാതോർക്കാൻ, ഓർക്കുന്തോറും വെള്ളിയാങ്കല്ലു തേടിയലയുന്ന ഓർമ്മകളുടെ തുമ്പികളാകാൻ മയ്യഴിക്കാരും മയ്യഴിയും നമുക്കവസരം നല്കുമെന്ന് ആശ്വസിക്കാം.







പി.എം. ബിനുകുമാർ

# വേരറ്റുപോകുന്ന കൈപ്പുണ്യം



*മൊയ്തൂട്ടി വൈദ്യർ*

(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

## ഉള്ളാട്ട് വൈദ്യന്മാർ

**കോ**ഴിക്കോട് ജില്ലയിലെ വെള്ളയിൽ കടലോര പ്രദേശമാണ്. വെള്ളയിൽ എന്നു പേരുകേട്ടാൽ തന്നെ ആദ്യമോർക്കുക അഹമ്മദ് വൈദ്യരെയും മൊയ്തൂട്ടി വൈദ്യരെയുമാണ്. ഇന്ന് അഹമ്മദ് വൈദ്യർ ജീവിച്ചിരിപ്പില്ല. എങ്കിലും കോഴിക്കോട്ടുകാർക്ക് അനുഗ്രഹം ചൊരിയാൻ മൊയ്തൂട്ടി വൈദ്യരുണ്ട്.

വെയിൽ മുറുകിയ ഒരു മധ്യാഹ്നത്തിൽ മൊയ്തൂട്ടി വൈദ്യരെ കാണാൻ നഗരാതിർത്തിവിട്ടുള്ള വെള്ളയിൽ എത്തുമ്പോൾ വൈദ്യശാലയിൽ വൈദ്യരുടെ ഇളയ മകൻ മാത്രം. 'ബാപ്പ പള്ളിയിലാണ്.' പിന്നെയാണോർത്തത്. അതൊരു വെള്ളിയാഴ്ചയായിരുന്നു. അഞ്ച് തലമുറകളായി പാരമ്പര്യവൈദ്യം പ്രാക്ടീസ് ചെയ്യുന്ന ഉള്ളാട്ടുകാരിൽ ആദ്യത്തെ വൈദ്യൻ അലി വൈദ്യരായിരുന്നു. അദ്ദേഹത്തിന്റെ മകൻ സെയ്തൂട്ടി വൈദ്യർ. വീണ്ടും സെയ്തൂട്ടി വൈദ്യരുടെ മകൻ ആലി വൈദ്യർ. ആലി വൈദ്യർക്ക് രണ്ടുമക്കൾ. അഹമ്മദ് വൈദ്യരും മൊയ്തൂട്ടി വൈദ്യരും. അഹമ്മദ് വൈദ്യരുടെ ഒരു മകൻ യു. അബ്ദുള്ള കോയ വൈദ്യർ അഞ്ചാമത്തെ തലമുറയിലെ അംഗമാകുന്നു. മൊയ്തൂട്ടി വൈദ്യരുടെ മക്കളാരും ചികിത്സാ രംഗത്തില്ല. അലി വൈദ്യർക്കു മുമ്പ് ചില ചികിത്സകന്മാർ ഉള്ളാട്ട് കുടുംബത്തിൽ ഉണ്ടായിരുന്നതായി ചരിത്രം രേഖപ്പെടുത്തുന്നു.

ഏതാണ്ട് ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ മൊയ്തൂട്ടി വൈദ്യരെത്തി. കാലം കൈവച്ച രേഖകൾ മുഖത്ത്. പ്രായമേറിയതിനാൽ അതിന്റെ ക്ഷീണവും ഉണ്ട്. വൈദ്യരോട് വിവരം പറഞ്ഞപ്പോൾ ആദ്യം അദ്ഭുതം കൂറി. "ഞങ്ങളുടെ കുടുംബക്കാർക്ക് പല രഹസ്യമരുന്നുകളെയും കുറിച്ച് ജ്ഞാനമുണ്ട്. അതൊന്നും പറഞ്ഞുതരാൻ നിവൃത്തിയില്ല." ആമുഖമായി അദ്ദേഹം പറഞ്ഞു. ഒടുവിൽ ചികിത്സാരംഗത്ത് തങ്ങളുടെ പാരമ്പര്യത്തിന്റെയും ഗുണമേന്മയുടെയും കഥകൾ വൈദ്യർ പറഞ്ഞുതന്നു.

"എന്റെ ബാപ്പയുടെ ബാപ്പാന്റെ കാലം മുതലുള്ള സംഭവങ്ങളാണ് ഓർമ്മയുള്ളത്. ബാപ്പയുടെ ബാപ്പാന്റെ പേര് സെയ്തൂട്ടി വൈദ്യർ. അദ്ദേഹം മമ്പറത്ത് സെയ്തലവി തങ്ങളെ ചികിത്സിച്ച സംഭവമുണ്ട്. ഒരിക്കൽ തങ്ങൾക്ക് ശരീരം മുഴുവൻ ചൊറിവന്നു. നിരവധി വൈദ്യന്മാരെ വിളിച്ചു പരിശോധിച്ചു. ഒരു ഫലവുമില്ല. യഥാർത്ഥ രോഗകാരണം കണ്ടെത്താതെ ചികിത്സിച്ചപ്പോൾ രോഗം കൂടി. ഒടുവിൽ ആരോ പറഞ്ഞു, സെയ്തൂട്ടി വൈദ്യരെ വിളിപ്പിച്ചു. പണ്ട് ബ്രിട്ടീഷുകാരും ഇന്ത്യാക്കാരും കോഴിക്കോട്ടു വച്ച് യുദ്ധത്തിലേർപ്പെട്ടിട്ടുണ്ട്. 'ചേറകപ്പട യുദ്ധം' എന്ന് ഇന്നത് അറിയപ്പെടുന്നു. അതിൽ തങ്ങളും പങ്കെടുത്തിരുന്നു. അന്ന് ബ്രിട്ടീഷുകാരിൽ നിന്ന് അദ്ദേഹത്തിന് വെടിയേറ്റു. അതിന്റെ വിഷം തങ്ങളുടെ ശരീരത്തിലുണ്ടായിരുന്നു. അതാണ് ചൊറിയുടെ രൂപത്തിൽ പിന്നീട് പ്രത്യക്ഷമായത്. സെയ്തൂട്ടി വൈദ്യർക്ക് കാരണം വേഗം മനസ്സിലാവുകയും പച്ചിലമരുന്നുകൾ കൊണ്ടുണ്ടാക്കിയ തൈലം കൊടുത്ത് രോഗം ഭേദമാക്കുകയും ചെയ്തു. അങ്ങനെയാണ് സെയ്തൂട്ടി വൈദ്യർ പ്രസിദ്ധനായത്.'

സെയ്തൂട്ടി വൈദ്യർക്കു മുമ്പു തന്നെ ഉള്ളാട്ടിലെ വൈദ്യന്മാർ ഏറെ പ്രസിദ്ധരായിരുന്നു. മരുന്നില്ലാത്ത രോഗങ്ങൾ നിഷ്പ്രയാസം തുടച്ചുമാറ്റി പേരെടുത്തവരാണവർ. അതിനു പിന്നിലൊരു കഥയുണ്ട്. പല അപൂർവ്വസിദ്ധികളുമുണ്ടായിരുന്ന മമ്പറം തങ്ങളുടെ മാറാരോഗം സെയ്തൂട്ടി വൈദ്യർ കുറുന്തോട്ടി കൊണ്ട് കഷായം ഉണ്ടാക്കി കൊടുത്ത് ഭേദമാക്കിയപ്പോൾ അദ്ദേഹം, ഒരു വരം കൊടുത്തത്രേ. "പരമ്പരയായി നിങ്ങൾ വൈദ്യന്മാരായിത്തീരട്ടെ" എന്നതായിരുന്നു വരം. തൃക്കളം തിരൂരങ്ങാടി പ്രദേശങ്ങളിലാണ് ഉള്ളാട്ട് കുടുംബത്തിന്റെ വേരുകൾ. സെയ്ദൂട്ടി വൈദ്യരുടെ മകൻ അലി വൈദ്യരാണ് അച്ഛനിൽ നിന്നും ലഭിച്ച സിദ്ധിയുമായി കോഴിക്കോട്ടുള്ള വെള്ളയിലെത്തി താമസമുറപ്പിച്ചത്. അദ്ദേഹം തന്റെ രണ്ടുമക്കളായ അഹമ്മദിനെയും മൊയ്തൂട്ടിയെയും വൈദ്യം പഠിപ്പിച്ചു. ഇരുപത്തിയഞ്ച് വർഷങ്ങൾക്ക് മുമ്പ് പ്രസിദ്ധിയുടെ പരകോടിയിലിരിക്കുമ്പോൾ അഹമ്മദ് വൈദ്യർ അന്തരിച്ചു.

ഇനിയുമുണ്ട് സെയ്തൂട്ടി വൈദ്യരുടെ കഥകൾ. ഒരിക്കൽ സെയ്തൂട്ടി വൈദ്യരും ഒരു സ്നേഹിതനും കൂടി ഒരു രോഗിയെ പരിശോധിക്കാൻ യാത്രയായി. പോയവഴിക്ക് ഒരു സ്ത്രീ പറയറുണക്കിക്കൊണ്ട് അവരുടെ വീട്ടുമുറ്റത്ത് നിൽക്കുന്നതു കണ്ടു. സെയ്തൂട്ടി വൈദ്യർ അപ്പോൾ പ്രവചിച്ചത്രേ "തിരികെ വരുമ്പോൾ ഈ വീട്ടിൽ നിലവിളി കേൾക്കും" അത് ശരിയായിരുന്നു. വൈദ്യനും സ്നേഹിതനും തിരികെയെത്തിയപ്പോൾ ആ സ്ത്രീ മരിച്ചുകഴിഞ്ഞിരുന്നു.

അതെങ്ങനെയാണ്? വൈദ്യരോട് ചോദിച്ചു. "പ്രഗല്ഭനായ വൈദ്യനാണെങ്കിൽ അയാൾക്ക് മരണലക്ഷണങ്ങൾ തിരിച്ചറിയാൻ കഴിയും. ജ്യോതിഷം, പഞ്ചപക്ഷിശാസ്ത്രം, ശരങ്കൽ. രസവാദം. കർമ്മകാണ്ഡം തുടങ്ങിയ കാര്യങ്ങൾ വൈദ്യന്മാർക്ക് അറിയാമായിരിക്കും. മരണം സംഭവിക്കുന്നതിന് മുമ്പ് ചില അടയാളങ്ങളുണ്ടാകും. ദീർഘശ്വാസം വിട്ട് മൂച്ചടയ്ക്കുന്ന ശബ്ദമുണ്ടാകും, കണ്ണിമ മൂടാതെ മിഴിച്ചിരിക്കും. ശബ്ദത്തിന് മാറ്റമുണ്ടാകും. കൈകൾ കൊണ്ട് മുഖം തടവുകയും കണ്ണുകൾ പാതി അടയുകയും ചെയ്യും. ശരീരം കുളിരും. വിയർപ്പ് അധികമുണ്ടാകും... ഇങ്ങനെ മരണലക്ഷണങ്ങൾ ഒരുപാടുണ്ട്. പ്രഗല്ഭനായ വൈദ്യർ ശക്തിയേറിയ കണ്ണുകൾ കൊണ്ട് നോക്കിയാൽ ഒരാളിന്റെ ആയുസ്സ് നിർണ്ണയിക്കാൻ കഴിയും. ഇങ്ങനെയാണ് സെയ്തൂട്ടി വൈദ്യർ രോഗിയുടെ മരണം പ്രവചിച്ചത്."

ഒരിക്കൽ അഹമ്മദ് വൈദ്യരുടെ അടുത്ത് ഒരഗ്നി പരീക്ഷയുമായി കോഴിക്കോട്ടെ ഒരു അലോപ്പതി ഡോക്ടറെത്തി. ഒരു സ്ത്രീയ്ക്ക് ഗർഭമുണ്ടോ ഇല്ലയോ എന്നതായിരുന്നു ഡോക്ടറുടെ സംശയം. പരിശോധനയിലൂടെ കണ്ടുപിടിക്കാൻ കഴിയാതെ വന്നപ്പോഴാണ് ഡോക്ടർ. വൈദ്യ



നിൽ അഭയം തേടിയത്. അഹമ്മദ് 'വൈദ്യർ സ്ത്രീയോട് നൂറുവാര നടക്കാൻ പറഞ്ഞു. അങ്ങോട്ടും തിരിച്ച് ഇങ്ങോട്ടും നടക്കാനാണ് ആവശ്യപ്പെട്ടത്. സ്ത്രീ നടന്നു കഴിഞ്ഞയുടൻ വൈദ്യർ കല്പിച്ചു. അവർക്ക് ഒന്നരമാസം ഗർഭമുണ്ടെന്ന്.

ഇനി അഹമ്മദ് വൈദ്യരുടെ മറ്റൊരു കഥ കേൾക്കൂ. ഒരിക്കൽ ഊട്ടിയിൽ താമസമുറപ്പിച്ചിരുന്ന യൂഫ്സക്കർ അബ്ദുള്ള എന്ന അറബിക്ക് കഴുത്തിലൊരു വീക്കം വന്നു. വലിയൊരു പണക്കാരനായിരുന്നു അയാൾ. അഹമ്മദ് വൈദ്യർ ഊട്ടിയിലേക്കു പോയി. അറബി ഒരേ കിടപ്പാണ്. ആരെയും അടുപ്പിക്കുന്നില്ല.' ഭാര്യ മാത്രം അടുത്തു പോകും. മുഴ നീക്കണമെങ്കിൽ ഓപ്പറേറ്റ് ചെയ്യണം. വൈദ്യരെ അടുത്തു ചെല്ലാൻ അറബി സമ്മതിച്ചില്ല. വൈദ്യർ ഒരുപായം ചെയ്തു. അറബിയുടെ ഭാര്യയോട്, ഭർത്താവിന്റെ കൈയിൽ മുറുകെ പിടിക്കാൻ പറഞ്ഞു. ഭാര്യയുടെ കരസ്പർശം ലഭിച്ചപ്പോൾ അറബി ശാന്തനായി. ഇതിനിടയിൽ വൈദ്യർ, അറബിയുടെ മുഴ കത്തികൊണ്ട് കീറിയിരുന്നു. ഒരു നിമിഷത്തെ വേദന മാത്രം. തുടർന്ന് ചില ആയുർവേദ മരുന്നുകൾ കൊണ്ട് രോഗം ഭേദമാക്കി.


മൊയ്തൂട്ടി വൈദ്യർ അലിംവൈദ്യരോടൊപ്പം

അഹമ്മദ് വൈദ്യരുടെ മകൻ ആര്യവൈദ്യനായ യു. അബ്ദുള്ളകോയ പറഞ്ഞു. "ഞാൻ ഫൈനൽ ഈയർ പരീക്ഷയ്ക്ക് തയ്യാറെടുക്കുമ്പോഴായിരുന്നു വാപ്പയുടെ മരണം. വാപ്പയുടെ വൈദഗ്ദ്ധ്യത്തിന്റെ പകുതി പോലും എനിക്ക് കിട്ടിയില്ല. മരണലക്ഷണം പറയുന്നതിൽ വളരെ വിദഗ്ദ്ധനായിരുന്നു അദ്ദേഹം. ചില രോഗികളെ നോക്കി, ഇത്ര ദിവസം കഴിയട്ടെ എന്നുപറഞ്ഞാൽ അത്രയും ദിവസം കഴിയില്ല. ഒരിക്കൽ പുനൂർ നിന്നും ഡോ. ബാലകൃഷ്ണൻനായരുടെ ആശുപത്രിയിലെ ഉദ്യോഗസ്ഥൻ ഒരു അർദ്ധരാത്രി അഹമ്മദ് വൈദ്യരെ തേടിവന്നു. ആശുപത്രിയിൽ ഒരു രോഗി എത്തിയിട്ടുണ്ടത്രേ. മരണവെപ്രാളം കാണിക്കുന്നു. ഡോക്ടർക്ക് രോഗം മനസ്സിലാവുന്നില്ല. വൈദ്യർ പുനൂരിലേക്ക് പോയി. രോഗിയെ കണ്ടയുടൻ അദ്ദേഹം ഒരു ഗ്ലാസ് വെള്ളം കൊണ്ടുവരാൻ ആവശ്യപ്പെട്ടു. വെള്ളം കൊടുത്തപ്പോൾ രോഗി വെള്ളം കുടിക്കില്ല. വൈദ്യർക്ക് രോഗം മനസ്സിലായി. ഭ്രാന്താണ്. പേപ്പട്ടിവിഷം അകത്തു ചെന്നു ഭ്രാന്തുപിടിച്ചതാണ്. രോഗി വളർത്തിയിരുന്ന നായ്ക്കുട്ടിയാണ് കടിച്ചത്. അന്ന് കാര്യമാക്കിയില്ല. രാത്രി രണ്ടുമണിവരെ വൈദ്യർ സമയം കൊടുത്തു. അതിനകത്തു രോഗി മരിച്ചു." അബ്ദുള്ള കോയ പറഞ്ഞു.

ആയുർവേദത്തിലാണ് ഉള്ളാട്ടിൻ കുടുംബക്കാരുടെ പാരമ്പര്യം. ഉള്ളാട്ടിൻ കുടുംബക്കാരിലെ മുൻകാല വൈദ്യൻമാർ ഹിന്ദുക്കളായിരുന്നുവെന്ന് സംശയിക്കപ്പെടുന്നു. ഹിന്ദുസമുദായത്തിലെ 'മണ്ണാൻ' ജാതിയിൽ പെട്ടവരാണ് ഉള്ളാട്ടിൻ വൈദ്യൻമാർ എന്നാണ് തന്റെ കുടുംബത്തിലെ ചരിത്രരേഖകൾ പരിശോധിച്ച മൊയ്തൂട്ടി വൈദ്യർ പറയുന്നത്. ഇന്നും ഉള്ളാട്ടിൻ കുടുംബത്തിൽ താളിയോലകൾ ഏറെയുണ്ട്. വലിയൊരു പെട്ടി നിറച്ചും ഓലകളാണ്. ഇതൊക്കെ പരിശോധിച്ചാൽ ദുർല്ലഭമായ ഒത്തിരി അറിവുകൾ ലഭിക്കുമെന്ന് അബ്ദുള്ളകോയ പറഞ്ഞു. സെയ്തൂട്ടി വൈദ്യരാണ് ഉള്ളാട്ടിലെ ഏറ്റവും കൈപ്പുണ്യമുള്ള വൈദ്യൻ. ആ കൈപ്പുണ്യം പിന്നീട് ലഭിച്ചത് അഹമ്മദ് വൈദ്യർക്കാണ്. എന്നാൽ പണ്ഡിതനായിരുന്ന അദ്ദേഹം അകാലത്തിൽ അന്തരിച്ചു. അന്ന് കോഴിക്കോട്ടെ പ്രഗ്ലഭ ഡോക്ടർമാരായിരുന്ന പ്രൊഫ. ബാലകൃഷ്ണൻ നായർ, ഡോ.നാരായണസ്വാമി, ഡോ. ബി. ഐ. രാമൻ എന്നിവരുമായി അഹമ്മദ് വൈദ്യർക്കു നിരന്തര ബന്ധമുണ്ടായിരുന്നു. അവർക്കുള്ള സംശയങ്ങൾ വരെ തീർത്തു കൊടുക്കാൻ അഹമ്മദ് വൈദ്യർക്ക് കഴിഞ്ഞിരുന്നു. അഹമ്മദ് വൈദ്യർക്ക് 'ഡിവൈൻ പവർ' ഉണ്ടായിരുന്നുവെന്നാണ് പറയപ്പെടുന്നത്.

കോഴിക്കോടു മുഴുവൻ കോളറ പടർന്നപ്പോൾ വീടുവീടാന്തരം നടന്ന് ചികിത്സ നടത്തിയിരുന്ന അഹമ്മദ് വൈദ്യരും മൊയ്തൂട്ടി വൈദ്യരും നാട്ടുകാർക്ക് ഇന്നും പ്രിയപ്പെട്ടവരാണ്. അഹമ്മദ് വൈദ്യരെ ദേവദൂതനായി കാണുന്ന ഒത്തിരി ആളുകൾ ഇന്നും വെള്ളയിലുണ്ട്. മരുന്നുകൾ സ്വന്തമായി നിർമ്മിച്ചു കൊടുക്കാനും ഈ വൈദ്യൻമാർ പ്രഗല്ഭരാണ്. പുറത്തുനിന്ന് ഇവർ മരുന്ന് വാങ്ങാറില്ല. ഉള്ളാട്ട് തറവാട്ടിൽ ഒരു സ്ത്രീ വൈദ്യയും ഉണ്ടായിരുന്നതായി പറയപ്പെടുന്നുണ്ട്. വെള്ളയിൽ സ്ഥിരമായി ഉണ്ടാകാറുള്ള മഞ്ഞപിത്തത്തിന് വിദഗ്ദ്ധ ചികിത്സ അറിവുള്ളത് ഉള്ളാട്ടിൻ തറവാട്ടുകാർക്കാണ്. ഇന്നും മഞ്ഞപ്പിത്തം വന്നാൽ രോഗികൾ വെള്ളയിലെ വൈദ്യശാലയിൽ എത്തിച്ചേരുന്നു. "വളരെ ഫലപ്രദമായ ഒരു മരുന്നാണ് ഞങ്ങൾ നല്കാറ്. അതിന്റെ പേരു പറയുന്നത് പ്രയാസകരമാണ്. യാതൊരു കേടുമില്ലാതെ മഞ്ഞപ്പിത്തം മാറ്റാൻ കഴിയുമെന്ന് ഞങ്ങൾക്ക് ഉറപ്പുണ്ട്" മൊയ്തൂട്ടി വൈദ്യർ പറഞ്ഞു.

അഞ്ചുതലമുറകളായി തുടർന്നു വരുന്ന ഉള്ളാട്ടിൻ തറവാട്ടുകാരുടെ വൈദ്യസിദ്ധി അഞ്ചാമത്തെ തലമുറയിൽ അവസാനിക്കാനാണ് സാധ്യത. അതിനുകാരണമുണ്ട്. അബ്ദുള്ള കോയ പറയുന്നു. "കാലം വളർന്നതോടെ കുടുംബത്തിലെ പുതിയ പിള്ളേർക്ക് വൈദ്യം പഠിക്കാനൊന്നും താത്പര്യമില്ലാതായി. മൊയ്തൂട്ടി വൈദ്യരുടെ കാലശേഷം പേരിന് ഞാനുണ്ടാകും. എന്നോടുകൂടി ഈ കുടുംബത്തിലെ വൈദ്യസിദ്ധി അവസാനിക്കുനാണ് സാധ്യത. കാരണം കുടുംബത്തിലെ മറ്റാളുകൾ ഇതു പഠിക്കാൻ ശുഷ്കാന്തി കാണിക്കുന്നില്ല."


മൊയ്തൂട്ടി വൈദ്യരുടെ താളിയോല ശേഖരത്തിൽ നിന്ന്







പ്രസന്നരാജൻ

# പ്രഹരമേൽപ്പിക്കുന്ന ഫലിതങ്ങൾ



ആധുനികാനന്തരഘട്ടത്തിലെ ജീവിതത്തിന്റെയും കലയുടെയും സ്വഭാവരേഖകൾ അന്വേഷിച്ചുപോകുമ്പോൾ നാം കണ്ടെത്തുന്ന ചുരുക്കം ചില കഥാകാരന്മാരിലൊരാൾ എൻ.എസ് മാധവനാണ്. അദ്ദേഹം മുൻഗാമികളിൽനിന്നും വ്യത്യസ്തമായെഴുതുന്നു. വിഭിന്നമായ കണ്ണുകൾകൊണ്ടു ജീവിതത്തെ കാണുന്നു. പുതിയൊരു ദർശനദീപ്തിയും സൗന്ദര്യബോധവും സാഹിത്യസംസ്കാരവും തേടിപ്പുറപ്പെട്ടതിന്റെ പ്രത്യക്ഷരേഖകളാണ് ഇക്കഴിഞ്ഞ നാലഞ്ചു വർഷക്കാലത്ത് അദ്ദേഹമെഴുതിയ കഥകൾ. എഴുപതുകളുടെ തുടക്കം മുതൽ എഴുതിത്തുടങ്ങുകയും, 'ഇരുളേ വിഴുങ്ങ്', 'കനകം', 'ചൂളൈമേട്ടിലെ ശവങ്ങൾ' തുടങ്ങിയ കഥകളിലൂടെ വായനക്കാരുടെ ശ്രദ്ധ പിടിച്ചുപറ്റുകയും ചെയ്തിട്ടുണ്ടെങ്കിലും എൻ.എസ്. മാധവൻ മലയാളകഥയുടെ ചരിത്രത്തിൽ പ്രവേശിച്ചത് അടുത്തകാലത്തെഴുതിയ ചില കഥകളോടെയാണ്. ഈ ദശകത്തിന്റെ തുടക്കത്തിൽ അദ്ദേഹമെഴുതിയ 'ഹിഗ്വിറ്റ' എന്ന കഥ അദ്ദേഹത്തിന്റെ കഥാലോകത്തിന്റെ ചരിത്രത്തിലും, മലയാളകഥയുടെതന്നെ ചരിത്രത്തിലും പുതിയൊരു ഘട്ടത്തെ കുറിക്കുന്ന കഥയാണ്. ജീവിതസമീപനത്തിന്റെയും ദർശനത്തിന്റെയും ഭാഷയുപയോഗിക്കുന്നതിന്റെയും കാര്യത്തിൽ പക്വത പ്രാപിച്ച കലാകാരനെയാണ് ആ കഥകൾ പുറത്തുകൊണ്ടുവരുന്നത്. നല്ല കഥകൾക്കുവേണ്ടിയുള്ള മലയാളത്തിലെ വായനക്കാരുടെ ഇടക്കാലത്തെ ദീർഘമായ കാത്തിരിപ്പ് സാഫല്യമടഞ്ഞത് മാധവനും മറ്റു ചിലരും ഇക്കഴിഞ്ഞ ചില വർഷങ്ങളിലെഴുതിയ കഥകൾ പുറത്തു വന്നതോടെയാണ്.

'വേദനയ്ക്കും ഭീതിക്കുംവേണ്ടി ജീവിതം നല്കപ്പെട്ടിരിക്കുന്നു' എന്ന ഭീതിദമായ ദസ്തേയ്വ്സ്കിയുടെ 'ഭൂതാവിഷ്ടരി'ലെ കാഴ്ചപ്പാട് അദ്ദേഹത്തിന്റേതു മാത്രമല്ല, ക്ളാസ്സിക്കൽ ആധുനികതയുടെ പൊതുവായ കാഴ്ചപ്പാടാണ്. ഈ സമീപനം മാധവന്റെ കഥകളിലില്ല. ജീവിതത്തിന്റെ അർത്ഥശൂന്യതയോർത്തുള്ള ദാർശനികമായ വ്യസനവും സന്ത്രാസവും അദ്ദേഹം അവതരിപ്പരിക്കുന്നില്ല. തനിക്കുമുമ്പുള്ള എഴുത്തുകാർ സൃഷ്ടിച്ച ഭാഷയും ശൈലിയും ദർശനവും ഉൾക്കൊണ്ടും. ആ പാരമ്പര്യത്തിൽനിന്നും ഊർജ്ജം സംഭരിച്ചും വേറെ വഴികളിലൂടെ നീങ്ങുകയാണ് എൻ.എസ്. മാധവൻ. ആധുനികതയെ പാടേ നിഷേധിക്കുകയല്ല. അതിനെ വികസിപ്പിച്ചു മുന്നോട്ടു പോകുകയാണ് ഈ കഥാകാരൻ. എല്ലാ നല്ല എഴുത്തുകാരെയുംപോലെ ജീവിതത്തിലെ വേദനയും ഭീതിയും ഈ കഥാകാരൻ കാണുന്നുണ്ട്. വർത്തമാനകാലജീവിതം മനുഷ്യന്റെ ബോധമണ്ഡലത്തിൽ സൃഷ്ടിക്കുന്ന വലിയ സംഭ്രാന്തികളും, ഭ്രാന്തും അദ്ദേഹമറിയുന്നു. കാരുണ്യമില്ലാത്ത ഭരണകൂടത്തിന്റെയും അധികാര ഘടനയുടെയും ക്രൂരരൂപങ്ങൾ ഈ കഥാകൃത്ത് വ്യക്തമായി കാണുന്നുണ്ട്. മനുഷ്യാവസ്ഥയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രശ്നങ്ങളെ അദ്ദേഹം സ്വീകരിക്കുന്നു. മനുഷ്യപ്രകൃതിയിലെ വൈരുദ്ധ്യങ്ങളും. മനുഷ്യബന്ധങ്ങളുടെ ശൈഥില്യവും. വർത്തമാനകാലജീവിതത്തിന്റെ തകർച്ചയും. ചരിത്രയാഥാർത്ഥ്യങ്ങളും കഥാകാരൻ അത്യന്തം സൂക്ഷ്മമായി മനസ്സിലാക്കുന്നു.



**നമുക്കു വേഗം വായിച്ചുതീർക്കാവുന്ന കഥകളല്ല മാധവന്റേത്. അദ്ദേഹത്തിന്റെതന്നെ ശൈലിയുപയോഗിച്ചു പറഞ്ഞാൽ 'വാക്കുകൾക്കിടയിൽ വെടിയുപ്പു നിറച്ചുവച്ചാ'ണ് അദ്ദേഹം കഥകൾ പറയുന്നത്.**

ഇതെല്ലാം ആധുനികാനന്തരകഥയുടെ സ്വഭാവങ്ങളാണ്. ജീവിതത്തിന്റെ ക്രൗര്യത്തെ ഒരുതരം കാട്ടുവീര്യത്തോടെ അദ്ദേഹം നേരിടുന്നു. നല്ല ആരോഗ്യവും കനത്ത ഭാരവുമുള്ള ഫലിതത്തിലൂടെ മനുഷ്യന്റെ ദുരവസ്ഥയെ തുറന്നുകാണിക്കുകയും ചെയ്യുന്നു. കഠിനമായ നൈരാശ്യത്തിന്റെയും വ്യഥയുടെയും പാതാളങ്ങളിലേക്ക് അദ്ദേഹം ഓടിയൊളിക്കുന്നില്ല. ഇതും ആധുനിക കലയിൽനിന്നുള്ള അടിസ്ഥാനപരമായ വ്യത്യാസംതന്നെയാണ്. ഇന്നത്തെ ജീവിതത്തിന്റെ ദുരന്തമറിയുന്ന ഈ കഥാകാരൻ, പക്ഷേ, ഏതെങ്കിലും ദാർശനികപദ്ധതിയുടെയോ. രാഷ്ട്രീയ പ്രത്യയശാസ്ത്രത്തിന്റെയോ ശൈത്യത്തിൽ മയങ്ങിക്കിടക്കുന്നില്ല. തത്ത്വവിചാരത്തിന്റെ യുക്തിക്കപ്പുറമുള്ള ആഴമുള്ള ജീവിതയാഥാർത്ഥ്യങ്ങളിലേക്കു കടക്കുകയാണ് കഥാകാരൻ.

## വാക്കുകൾക്കിടയിൽ വെടിയുപ്പ്

നമുക്കു വേഗം വായിച്ചുതീർക്കാവുന്ന കഥകളല്ല മാധവന്റേത്. അദ്ദേഹത്തിന്റെതന്നെ ശൈലിയുപയോഗിച്ചു പറഞ്ഞാൽ 'വാക്കുകൾക്കിടയിൽ വെടിയുപ്പു നിറച്ചുവച്ചാ'ണ് അദ്ദേഹം കഥകൾ പറയുന്നത്. പുരാണധ്വനികളും ചരിത്രവസ്തുതകളുമെല്ലാം ഭാഷയുടെ ഘടനയ്ക്കുള്ളിൽ ഉറഞ്ഞുകിടക്കുന്നു. ക്ളാസ്സിക് കൃതികളിലെ വാക്കുകളും കല്പനകളും അലങ്കാരങ്ങളുമെല്ലാം കൃതിയുടെ കേന്ദ്രഘടനയിലേക്കു ഭാവസന്ദേശങ്ങളയയ്ക്കുന്നതുപോലെ മാധവന്റെ സൂചകങ്ങളും ബിംബകല്പനകളും കഥയുടെ കേന്ദ്രതലത്തിലേക്കു ഭാവധ്വനികൾ അയയ്ക്കുന്നുണ്ട്. 'ഹിഗ്വിറ്റ', 'നാലാം ലോകം', 'കാർമ്മൻ', 'വിലാപങ്ങൾ' തുടങ്ങിയ കഥകളിലെ പദാവലികളും ബിംബങ്ങളും പരിശോധിച്ചാൽ ഇക്കാര്യം ബോദ്ധ്യപ്പെടും. രസകരമായ അസംബന്ധങ്ങളും അതിക്രൂര യാഥാർത്ഥ്യങ്ങളും ഇടകലർത്തി കഥപറഞ്ഞുപോകുന്ന രീതി പല കഥകളിലുമുണ്ട്. എന്നാൽ ഒരൊറ്റത്താളത്തിൽ നീങ്ങുന്നവയല്ല ഈ കഥകൾ. ഓരോ കഥയും വ്യത്യസ്തമായ ഭാഷാക്രമവും ഭാവശ്രുതികളുമാണ് സൃഷ്ടിക്കുന്നത്. ചില കഥകളിൽ രണ്ടു വ്യത്യസ്ത കാലങ്ങൾ മാറിമാറി ഉരസിപ്പോകുന്നു. രണ്ടു വിഭിന്ന ജീവിതസംസ്കാരങ്ങളുടെ ചിഹ്നങ്ങൾ സംഘർഷം സൃഷ്ടിക്കുന്നതു ചില കഥകളിൽ കാണാം. വിപരീതഭാവങ്ങളുടെ ഏറ്റുമുട്ടലിലൂടെ ജീവിത പരമാർത്ഥങ്ങൾ കണ്ടെത്തുവാൻ കഥാകൃത്ത് ശ്രമിക്കുകയാണ്. ഇങ്ങനെ വ്യത്യസ്തമായ രീതിയും ഭാവനയും ഉപയോഗിച്ച് മനുഷ്യയാഥാർത്ഥ്യത്തെ ഉൾക്കൊള്ളുവാൻ കഥാകാരൻ ശ്രമിച്ചിരിക്കുകയാണ്.

നവീനവും വിഭിന്നവും സ്വതന്ത്രവുമായ ആവിഷ്കരണതന്ത്രമുപയോഗിച്ചു രചിക്കപ്പെട്ട 'ഹിഗ്വിറ്റ' മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രത്യക്ഷപ്പെട്ടപ്പോൾത്തന്നെ നല്ല വായനക്കാരുടെ ആദരവ് വേഗത്തിൽ പിടിച്ചുപറ്റി. മയക്കത്തിലായിരുന്ന മലയാളകഥയെ 'ഹിഗ്വിറ്റ' ഉണർത്തിയെന്നുതന്നെ പറയാം. വ്യത്യസ്തമായ അർത്ഥസൂചനകളടങ്ങിയ ഭാഷയും ശൈലിയും കല്പനകളുമുപയോഗിച്ചാണ് ദില്ലിയിൽ വീട്ടുവേലയെടുത്തു ജീവിക്കുന്ന. ബിഹാറിൽനിന്നുമെത്തിയ ലൂസി മരണ്ടിയെന്ന

ആദിവാസിപ്പെണ്ണിന്റെ അത്യന്തം ദയനീയമായ കഥ പറയുന്നത്. ആ നിസ്സഹായയായ ആദിവാസിപ്പെണ്ണിനെ, കൂടെച്ചെന്നില്ലെങ്കിൽ മുഖത്ത് ആസിഡൊഴിച്ചു പൊള്ളിക്കുമെന്നു ഭീഷണിപ്പെടുത്തിയ നീചനും ഇടനിലക്കാരനുമായ ജബാറിൽനിന്നും, ഗീവർഗ്ഗീസച്ചൻ എന്ന പുരോഹിതൻ ധീരമായി രക്ഷപ്പെടുത്തുന്നു. വലിയ പുതുമയൊന്നും അവകാശപ്പെടാനില്ലാത്ത 'കഥ'യാണ് മാധവൻ പറയുന്നത്. പുതുമയില്ലാത്ത 'പഴയ' ഈ കഥ അർത്ഥവത്തായ സൗന്ദര്യാനുഭൂതിയായി മാറിയത് ആവിഷ്കരണത്തിൽ കൈക്കൊണ്ട നവീനമായ കൗശലംകൊണ്ടുതന്നെയാണ്. ഇന്നത്തെ ജീവിതസങ്കീർണ്ണതകൾ വൈരുദ്ധ്യങ്ങളുടെ ചേരുവയിലൂടെ പ്രത്യക്ഷമാക്കുകയാണ് കഥാകാരൻ. ലൂസിയുടെ ദയനീയമായ ജീവിതത്തെ അതിനു കടകവിരുദ്ധമായ ജീവിതഭാവവുമായി ഏറ്റുമുട്ടിച്ചാണ് ചിത്രീകരിച്ചത്. ഗീവർഗ്ഗീസച്ചന്റെ ഫുട്ബാൾ കളിയോടുള്ള കന...ായയാണ് അവളുടെ ജീവിതത്തെ കഥാകാരൻ രസകരമായി ബന്ധിച്ചു ചേർത്തത്. ഈ വിരുദ്ധഭാവങ്ങളാണ് കഥ മുന്നോട്ടു പോകുമ്പോൾ കൂട്ടിമുട്ടുന്നത്. പന്തുകൾ തട്ടിമാറ്റുന്ന ഗോളിയെക്കുറിച്ചും, ഗോളിയുടെ ഏകാന്തതയെക്കുറിച്ചും, യേശുക്രിസ്തു ഒന്നാം നമ്പർ ജഴ്സിയണിഞ്ഞ് പല പന്തുകളും തട്ടിമാറ്റിയതിനെക്കുറിച്ചും മറ്റും ഓർക്കുമ്പോഴാണ് പുരോഹിതന്റെ മുമ്പിൽ ദൈന്യതയുമായി ലൂസി വരുന്നത്. ലൂസി എന്ന ആദിവാസിപ്പെൺകുട്ടിയുടെ വ്യഥയും ഭീതികളും ഗോളിയെക്കുറിച്ചുള്ള ഗീവർഗ്ഗീസച്ചന്റെ ചിന്തകളും കഥയിൽ മാറിമാറി പ്രത്യക്ഷപ്പെടുന്നു.

ഒരു ഗോളിയുടെ നിലമറന്ന് മൈതാനത്തിന്റെ മദ്ധ്യംവരെ കയറിക്കളിക്കുന്ന കൊളംബിയയുടെ ഗോളി ഹിഗ്വിറ്റയെക്കുറിച്ചു ഗീവർഗ്ഗീസച്ചൻ മനസ്സിലാക്കുന്നതോടെ കഥയുടെ ഗതി സാവധാനം മാറുന്നു. ലൂസിയെ കണ്ടപ്പോൾ സ്കൂട്ടറിന്റെ വേഗത വർദ്ധിപ്പിച്ചു രക്ഷപ്പെട്ടുപോയ പുരോഹിതനിൽ ചില ചലനങ്ങളുണ്ടാക്കുവാൻ ഹിഗ്വിറ്റ എന്ന ഗോളിക്കു സാധിച്ചു. ഒരിക്കൽ എതിരാളി ഹിഗ്വിറ്റയെ തള്ളിമാറ്റി ഒഴിഞ്ഞ പോസ്റ്റിൽ ഗോളടിച്ച് കൊളംബിയയെ ലോകകപ്പിൽനിന്നും പുറത്താക്കിയെങ്കിലും ഹിഗ്വിറ്റയെ ഗീവർഗ്ഗീസച്ചൻ ശ്രദ്ധിച്ചു. മൈതാനത്തിന്റെ മദ്ധ്യത്തുവച്ച് കൂട്ടുകാരനു പന്തു കൊടുത്തിട്ടു തിരിച്ചുവരുന്ന ഹിഗ്വിറ്റയെ കാണുവാനായിരുന്നു അച്ചനു താത്പര്യം. കൂട്ടുകാരനു പന്തു കൊടുത്തിട്ട് സ്വന്തം ഗോൾപോസ്റ്റിലേക്കു ശാന്തനായി ഗൃഹാതുരത്വം കൂടാതെ ഗോൾ പോസ്റ്റിലേക്കു മടങ്ങുന്ന ഗോളിയെ കാണുവാനായിരുന്നു അദ്ദേഹത്തിന് ഇഷ്ടം. പിന്നീടാണ് ഗീവർഗ്ഗീസച്ചൻ എന്ന പുരോഹിതൻ ളോഹയും ജപമാലയും ഊരിവച്ച് ലൂസിയെയും കൂട്ടി സ്കൂട്ടറിൽ ജബാറിന്റെ വീട്ടിലെത്തിയതും, ജബാറിനെ കാലുയർത്തി അടിച്ചുവീഴ്ത്തിയതും, തന്റെ മുറിയിലേക്കു ശാന്തനായി യാതൊരു ഗൃഹാതുരത്വവും കൂടാതെ മടങ്ങിയതും. ഹിഗ്വിറ്റയിൽനിന്നും പഠിച്ച പാഠമാണ് സ്ഥാനംമാറിയുള്ള ആപൽക്കരമായ കളി കളിക്കുവാൻ പുരോഹിതനെ പ്രേരിപ്പിച്ചത്.

## താണ്ഡവനൃത്തമാടുന്ന ശിവൻ

**ഈ** കഥ പല ദിശകളിലേക്കും അർത്ഥവത്തായ ചില സന്ദേശങ്ങളയയ്ക്കുന്നു. സ്ഥാനം മാറിയുള്ള ഒരു കളി. ചിട്ടയും അടുക്കുമില്ലാത്ത ഒരു ധീരചിന്ത. വ്യവസ്ഥാപിത വഴികളിൽനിന്നും മാറിയുള്ള ഒരു ചലനം ഈ കാലഘട്ടമാവശ്യപ്പെടുന്നുവെന്ന് ഗീവർഗ്ഗീസച്ചന്റെ വേഷംമാറിയുള്ള കളിയിലൂടെ കഥാകാരൻ സൂചിപ്പിക്കുന്നു. 'ഹിഗ്വിറ്റ' എന്ന കഥയുടെ പുറമേ ഫുട്ബാൾ കളിയും ഗോളിയും, ഗോളിയുടെ ഏകാന്തതയുമൊക്കെയാണെങ്കിലും, കഥ ആവർത്തിച്ചു വായിക്കുമ്പോൾ പാഠത്തിന്റെ അബോധത്തിൽ രാഷ്ട്രീയമായ വിഷമപ്രശ്നങ്ങൾ നിറഞ്ഞുനില്ക്കുന്നതായി വായനക്കാർക്ക് അനുഭവപ്പെടും. ഇതൊരു രാഷ്ട്രീയ കഥയാണെന്ന് വായനക്കാർ മനസ്സിലാക്കും. മാത്രമല്ല, ഈ കഥയിൽ മതത്തിന്റെ മൂല്യങ്ങളെ സംരക്ഷിക്കുവാനുള്ള ശ്രമമുണ്ടെന്നും, രാഷ്ട്രീയവശത്തെ നിരാകരിക്കുന്നുവെന്നുമുള്ള ഒരു വിമർശകന്റെ ആരോപണം ശരിയല്ലെന്നും വായനക്കാർ മനസ്സിലാക്കുന്നു. 'പൊലീസിനെ എനിക്കു ജബാറിനെക്കാൾ പേടിയാ-' എന്ന ദില്ലിയിൽ ജീവിക്കുന്ന ആദിവാസിപ്പെൺകുട്ടിയുടെ ഭീതിയിലും തീവ്രവ്യഥയിലും നിസ്സഹായതയിലും രാഷ്ട്രീയമായ വിഷമധ്വനികൾ കലർന്നിട്ടുണ്ടെന്നു വ്യക്തമാണ്. പൗരോഹിത്യത്തിന്റെ പ്രതീകമായ ളോഹയും ജപമാലയും ഊരിവച്ചാണ് ഗീവർഗ്ഗീസച്ചൻ ജബാറിനെ നേരിട്ടത്. അതുകൊണ്ട് മതത്തിന്റെ സനാതനമൂല്യങ്ങൾക്കു പ്രസക്തി നഷ്ടപ്പെട്ടെന്നുകൂടി കഥാകൃത്ത് സൂചിപ്പിക്കുന്നുവെന്നു കരുതാം. കലാകാരന്റേതായ രീതിയിൽ വർത്തമാന കാലഘട്ടത്തെ നിരീക്ഷിക്കുകയും പൊള്ളുന്ന പരമാർത്ഥങ്ങൾ ചിത്രീകരിക്കുകയും ചെയ്യുകയാണ് ഈ കഥാകാരൻ. ക്രിസ്തുവിനെക്കുറിച്ചും പരമശിവനെക്കുറിച്ചുമുള്ള സൂചനകൾ കഥയ്ക്കു വേറെ മാനങ്ങൾ നല്കുന്നു. ഹിഗ്വിറ്റയെ കഥാകാരൻ താരതമ്യപ്പെടുത്തുന്നത് 'താണ്ഡവനൃത്തത്തിനുമുമ്പ് സശ്രദ്ധം ജടയഴിച്ച ശിവനോടാ'ണ്. സാമ്പ്രദായിക രീതിയിൽനിന്നും മാറി സഞ്ചരിക്കുന്ന ഒരു കരുത്തിന്റെ ദേവനെ നമ്മുടെ കാലം കാത്തിരിക്കുന്നുവെന്ന് കഥാകാരൻ ധ്വനിപ്പിക്കുകയാണ്.

> **ഹിഗ്വിറ്റ ഒരു രാഷ്ട്രീയ കഥയാണെന്നു വായനക്കാർ മനസ്സിലാക്കും. ഈ കഥയിൽ മതത്തിന്റെ മൂല്യങ്ങളെ സംരക്ഷിക്കാനുള്ള ശ്രമമുണ്ടെന്നും.**

സ്വന്തമായ ഒരു ജീവിതം മാത്രമല്ല, ഒരാൾ ജീവിച്ചുതീർക്കുന്നത്. തന്റെ കാലത്തിന്റെയും തന്റെ സമകാലികരുടെയും ജീവിതംകൂടിയാണ് എന്നു നോവലിസ്റ്റായ തോമസ്മൻ പറയുന്നുണ്ട്. ഇതു കലാകാരന്മാരെയും എഴുത്തുകാരെയും സംബന്ധിച്ച് ഏറ്റവും ശരിയാണ്. ആധുനികാനന്തരഘട്ടത്തിൽ രചനയിലേർപ്പെടുന്ന ഒരു കലാകാരന് ഭരണകൂടത്തിന്റെ ക്രൂരതയേറ്റു പിടയുന്ന വ്യക്തികളെയും രാഷ്ട്രീയ യാഥാർത്ഥ്യങ്ങളെയും അവഗണിക്കുവാനാകില്ല. രാഷ്ട്രീയത്തെ സ്പർശിക്കുന്നുവെന്നു പറഞ്ഞാൽ കക്ഷിരാഷ്ട്രീയത്തിൽ ഇടപെടുന്നു എന്നല്ല, നൈതികതയെ സ്പർശിക്കുന്നു എന്നാണർത്ഥം. എപ്പോഴും സാർവകാലികമായ മനുഷ്യാവസ്ഥയെപ്പറ്റി യാന്ത്രികമായി ചിന്തിക്കുവാൻ ഇന്നത്തെ കലാകാരനു കഴിയില്ല. എല്ലാ നല്ല എഴുത്തുകാരും രചനയിലൂടെ സ്വന്തം കാലത്തിന്റെ ആന്തരികതയിലെത്തുന്നു. ഇന്നു ജീവിക്കുകയെന്നു പറഞ്ഞാൽ, ഭീകരമായ പീഡനമേല്ക്കുക എന്നുതന്നെയാണ് അർത്ഥമെന്ന് എഴുത്തുകാരൻ മനസ്സിലാക്കുന്നു. അധികാരത്തിന്റെ ഭീഷണരൂപങ്ങൾ കണ്ടു കലാകാരൻ നടുങ്ങുന്നു. ഇതെല്ലാം കണ്ട് കാല്പനികവാദികളെപ്പോലെ വിവേകശൂന്യമായി ക്രോധം ചൊരിയാതെ, കലുഷമായ വക്രിച്ച ചിരിയിലൂടെ യാഥാർത്ഥ്യത്തെ നേരിടുകയാണ് കഥാകാരൻ. പ്രത്യയശാസ്ത്രപാഠങ്ങളുടെ സഹായത്തോടെ ഇന്നത്തെ പ്രശ്നങ്ങളെ ലഘൂകരിക്കുവാൻ അദ്ദേഹം ശ്രമിക്കുന്നില്ല. കഥാകൃത്ത് പഴയതിനെക്കാൾ കൂടുതൽ സൂക്ഷ്മമായി വ്യക്തിയുടെ സ്വാതന്ത്ര്യത്തെയും വർത്തമാനകാല രാഷ്ട്രീയ സമസ്യകളെയും സംബന്ധിക്കുന്ന പ്രശ്നങ്ങൾ അവതരിപ്പിക്കുന്നു. 'വന്മരങ്ങൾ വീഴുമ്പോൾ', 'നാലാം ലോകം', 'വിലാപങ്ങൾ' എന്നീ കഥകളിൽ പഴങ്കഥകളിലെ ദുർഭൂതങ്ങളെ മാത്രം ഓർമ്മിപ്പിക്കുന്ന ഇന്നത്തെ രാഷ്ട്രീയത്തിന്റെ പേടിപ്പിക്കുന്ന ചലനങ്ങളും, ഭരണകൂടങ്ങളുടെ അദൃശ്യകരങ്ങൾ വ്യക്തികളെ പീഡിപ്പിക്കുന്നതും, രാഷ്ട്രീയ സംസ്കാരം ചീയുന്നതും ചിത്രീകരിക്കുന്നു. ലോകരാഷ്ട്രീയത്തെയും നമ്മുടെ രാഷ്ട്രീയ ജീവിതത്തെയും സ്പർശിച്ചു നീങ്ങുന്ന കഥകൾ ജീവിതത്തെ അനുനിമിഷം ആക്രമിച്ചു നശിപ്പിക്കുന്ന തിന്മയുടെയും ഇരുട്ടിന്റെയും ദുഷ്ടരൂപങ്ങളെ തൊട്ടുകാണിച്ചു തരുന്നു. ഊക്കുള്ള ചിരിയിലൂടെ ചരിത്രത്തിന്റെ പതനം എടുത്തുകാണിക്കുവാൻ 'നാലാം ലോക'ത്തിൽ കഥാകാരനു കഴിയുന്നു. ചരിത്രയാഥാർത്ഥ്യങ്ങളെ അസംബന്ധഫലിതമാക്കി മാറ്റുവാൻ 'വിലാപ'ങ്ങളിൽ അദ്ദേഹത്തിനു സാധിക്കുന്നു. ഉദാത്തമായ മൂല്യങ്ങൾ ഉയർത്തിപ്പിടിക്കുകയും, ഓരോ പ്രതിസന്ധിയേയും പ്രത്യയശാസ്ത്രപരമായി വ്യാഖ്യാനിക്കുകയും ചെയ്യുന്ന ഭരണസ്ഥാപനങ്ങളെല്ലാം നേർവിപരീതമായാണ് പ്രവർത്തിക്കുന്നതെന്ന് ഈ കഥകൾ വ്യക്തമാക്കുന്നുണ്ട്. ആധുനിക കാലഘട്ടത്തിൽ എല്ലാ അധികാരസ്ഥാപനങ്ങളുടെയും സ്വഭാവം ഒന്നുതന്നെയാണ്. വ്യക്തിയുടെ സ്വാതന്ത്ര്യം എടുത്തുമാറ്റുകയും, വ്യക്തിയെ നിരന്തരം പീഡിപ്പിക്കുകയും ചെയ്യുന്ന ഭീകരസ്ഥാപനങ്ങളാണ് ഭരണകൂടങ്ങളെന്നു കഥകൾ വിളംബരം ചെയ്യുന്നു. 'നാലാം ലോക'ത്തിൽ ചാട്ടവാർച്ചിരിയെന്നു തീർത്തും പറയാവുന്ന ഒരുതരം ചിരിയിലൂടെ കഥാകാരൻ ചരിത്രത്തിന്റെ ക്രൂരതകളെയും ഭരണാധികാരികളുടെ നീതികേടുകളെയും പരിശോധിക്കുകയാണ്. ഈ കഥയൊന്നും 'ചുവന്ന' രാഷ്ട്രീയ കഥകളല്ല. മനുഷ്യന്റെ ഭീതിജനകമായ അവസ്ഥയെക്കുറിച്ചുള്ള ഒരു കലാകാരന്റെ ഉറക്കമില്ലാത്ത വെളിപാടുകളാണ് ഈ കഥകൾ.

## സ്വതന്ത്രമായ ജീവിതാവസ്ഥ

**ഇ**ന്നു ഗൗരവപൂർവ്വം രചിക്കപ്പെടുന്ന ഏതു കൃതിയും ഹാസ്യകൃതിയാകുന്നതുപോലെ, 'നാലാം ലോക'വും ഒരു ഹാസ്യകഥയാണ്. 'ഒരിക്കൽ ഒരു റഷ്യാക്കാരനും ഇന്ത്യാക്കാരനമുണ്ടായിരുന്നു' എന്നിങ്ങനെ മുത്തശ്ശിക്കഥയുടെ രൂപത്തിൽ ആരംഭിക്കുന്ന കഥയിൽ ഭൂമിയിലിറങ്ങുവാൻ കഴിയാതെ ശൂന്യാകാശത്തു ചുറ്റിത്തിരിയുന്ന സോയൂസ് ഇരുപത്തിനാല് എന്ന റഷ്യൻ ശൂന്യാകാശപേടകത്തിൽ കഴിയുന്ന റഷ്യാക്കാരനായ ക്യാപ്റ്റൻ ഇഗോർ ബക്കുനിൻ, കേരളീയനായ ഗോവിന്ദൻകുട്ടി എന്നിവരുടെ കഥയാണ് പറയുന്നത്. സോവിയറ്റ് യൂണിയൻ നിലനിന്നപ്പോഴാണ് അവർ ശൂന്യാകാശത്തേക്കു പോയത്. ഇപ്പോൾ സോവിയറ്റ് യൂണിയൻ ഇല്ലാതെയായിരിക്കുന്നു. ഭൂമിയുമായുള്ള ബന്ധം നഷ്ടപ്പെടുകയും ചെയ്തു. അങ്ങനെ അനാഥമായ ആ വാഹനത്തിലിരുന്ന് ബക്കുനിനും ഗോവിന്ദൻകുട്ടിയും പലതുമോർക്കുന്നു. ആ ഓർമ്മകളിലാണ് ചരിത്രത്തിന്റെ ക്രൂരതയും ഫലിതങ്ങളും ഘനീഭവിച്ചു കിടക്കുന്നത്. ഒടുവിൽ ഭൂമിയുമായുള്ള ബന്ധം പുനഃസ്ഥാപിച്ചു കിട്ടിയപ്പോൾ റിസീവറിലൂടെ ഒരു പെൺകുട്ടിയുടെ പരിഹാസച്ചിരിയാണ് അവർ കേട്ടത്. സോവിയറ്റ് യൂണിയൻ ഇന്നൊരു ഫലിതമായി മാറിക്കഴിഞ്ഞു. പേടകത്തിന്റെ പുറത്തേക്കു പോകുന്ന ബക്കുനിനോട് ഗോവിന്ദൻകുട്ടി 'നിങ്ങൾ പോയാൽ ഞാനെന്തു ചെയ്യും, ഈ മൂന്നാം ലോകം?' എന്നു ചോദിച്ചു. 'ഗോവിന്ദൻകുട്ടീ, നാലാം ലോകത്തോടാണോ ഇങ്ങനെ ചോദിക്കുന്നത്?' എന്നായിരുന്നു ബക്കുനിന്റെ മറുപടി.

ഈ കഥ വായിച്ചുപോകുമ്പോൾ കനത്ത ഭാരമുള്ള ഫലിതം നമ്മുടെമേൽ വീഴുന്നതായി അനുഭവപ്പെടും. ചരിത്രം കണ്ട വലിയൊരു സ്വപ്നത്തിന്റെ തകർച്ച ഭാരമുള്ള ഫലിതത്തിലൂടെ ഇവിടെ ആവിഷ്കരിക്കപ്പെടുന്നു. വൈരുദ്ധ്യങ്ങളുടെ ഏറ്റുമുട്ടൽ ഈ കഥയിലും ഭാവപരമായ സംഘർഷം സൃഷ്ടിക്കുന്നു. "സ്റ്റാലിന്റെ കാലത്ത് ആരും കുറ്റം ചെയ്യണമെന്നില്ല. ഓർക്കസ്ട്രയിൽ പാർട്ടിക്കെതിരായി പ്രവർത്തിക്കുന്ന ഒരു സംഘമുണ്ടായിരുന്നുപോലും. അച്ചരൻ അതിൽ സജീവമായിരുന്നുപോലും. എനിക്ക് ആറുവയസ്സുള്ളപ്പോഴാണ് അവർ അച്ചരനെ കൊണ്ടുപോയത്. ഒന്നുരണ്ടു മാസം കഴിഞ്ഞ് അച്ചരൻ മരിച്ചുവെന്നറിഞ്ഞപ്പോൾ അമ്മയ്ക്കു ഭ്രാന്തായി. അന്നു മുതൽ എനിക്കു ഭൂമി വേണ്ടാതായി. ആകാശത്തിൽ മാത്രം ജീവിക്കുവാൻ ഞാൻ പൈലറ്റായി" എന്നു ഫലിതമില്ലാതെ ചിരിച്ചുകൊണ്ടു പറഞ്ഞ റഷ്യാക്കാരനായ ബക്കുനിനെയാണ് കഥാകാരൻ നമുക്കു പരിചയപ്പെടുത്തുന്നത്. എന്നാൽ കേരളത്തിൽ പാർട്ടി വളർത്തിയ ഗോവിന്ദൻകുട്ടിയുടെ അച്ചരനും, അറോറമത്തായിയും, സാന്റോ ഗോപാലനും സ്റ്റാലിന്റെ ആരാധകരായിരുന്നു. മാറ്റങ്ങൾ കൊണ്ടുവന്ന ഗോർബച്ചേവിനെ ബക്കുനിൻ ആദരിച്ചപ്പോൾ ഗോർബച്ചേവിനെ അന്തിമാക്സായിട്ടാണ് കേരളത്തിലെ ഒരു സഖാവ് കണ്ടത്. ഫലിതവും ഭീതിയും സത്യവും ഒന്നായി ലയിച്ചുചേർന്നു കിടക്കുന്ന ഈ കഥയിൽ ചരിത്രാവസ്ഥകളെ ഉൾക്കാഴ്ചയോടെ, സത്യസന്ധമായി തിരിച്ചറിയുവാൻ കഥാകാരൻ ശ്രമിക്കുന്നു. ചരിത്രത്തെയും സംസ്കാരത്തെയുംപറ്റി ഒരു കലാകാരൻ പ്രസരിപ്പിക്കുന്ന സത്യവെളിച്ചമാണ് ഈ കഥയ്ക്ക് അപൂർവ്വതയും ശക്തിയും നല്കുന്നത്. പ്രഹരംപോലെ വന്നുപതിക്കുന്ന ഫലിതം ചരിത്രത്തിന്റെ തകർച്ചകളിലേക്കു വെളിപാടായുണരുന്നു. നമുക്ക് ഒട്ടും രസിക്കാത്ത പരമാർത്ഥങ്ങൾ കലാകാരനു മാത്രം സാധിക്കുന്നവിധത്തിൽ കഥാകൃത്തു പറയുകയാണ്.

> **ഇന്നു ഗൗരവപൂർവ്വം രചിക്കപ്പെടുന്ന ഏതു കൃതിയും ഹാസ്യകൃതിയാകുന്നതുപോലെ, 'നാലാം ലോക'വും ഒരു ഹാസ്യ കഥയാണ്.**

സമകാലിക ഭരണക്രമത്തിന് ഒരു കോമാളിക്കഥയുടെ രൂപഘടന കൊടുത്തിരിക്കുകയാണ് 'വിലാപങ്ങ'ളിൽ. കഠിനപാപങ്ങൾ ചെയ്തു, അതിക്രമങ്ങൾ പെരുകി, ദൈവത്തിന്റെ കോപത്തിനു പാത്രമായി തരിശാക്കപ്പെട്ട ജറുസലേം നഗരത്തിന്റെ വിലാപങ്ങൾ വേദപുസ്തകത്തിൽനിന്നും ഉദ്ധരിച്ചു ചേർത്തിട്ടാണ് കഥാകാരൻ കഥ പറഞ്ഞുതുടങ്ങുന്നത്. ഈ വാക്കുകൾ കഥയ്ക്കു വേറെ മാനം കൊടുക്കുന്നു. ഈ കഥയിൽ കഥാകാരൻ മസൂറി എന്ന രാജ്യം ഭരിച്ചിരുന്ന നെട്ടൂർ ഹാജി പെരുമാളിന്റെ അദ്ഭുതകഥ അനുകമ്പയും കാരുണ്യവും സ്പർശിക്കാത്ത ഭാഷയിലൂടെ പറയുന്നു. സ്വാർത്ഥനും ക്രൂരനുമായ ആ നാടുവാഴി നാട്ടുകാരോടോ, സ്വന്തം മക്കളോടോ നീതി കാണിക്കുന്നില്ല. അധികാരം കിട്ടിയപ്പോൾ അയാൾ ഒറ്റയ്ക്കാവുന്നു. മാത്രമല്ല, അപ്പോൾ മനുഷ്യബന്ധങ്ങൾ അവസാനിക്കുകും ചെയ്യുന്നു. എന്നാൽ കടൽക്കാക്കകളുടെ കാഷ്ഠം ഖനനംചെയ്തു സമ്പദ്‌വ്യവസ്ഥയെ കൊഴുപ്പിച്ച ആ നാടുവാഴി നൂറുവയസ്സായിട്ടും മരിക്കുന്നില്ല. ഇനിയും നൂറുവർഷംകൂടി ജീവിക്കുമെന്നു ഭീഷണിപ്പെടുത്തുകയും ചെയ്യുന്നു. തനിക്കുചുറ്റും ചുമരെഴുത്തുകളുണ്ടായപ്പോൾ ചിരിച്ചുകൊണ്ട് 'ചുമരുണ്ടെങ്കിലല്ലേ?' എന്നു ചോദിച്ച് ബുൾഡോസറുകളുപയോഗിച്ച് മതിലുകൾ ഇടിച്ചുനിരത്തുവാൻ ആജ്ഞാപിച്ചും, ആകാശത്തുനിന്നും നോക്കിയാൽ റോഡുകൾ വളഞ്ഞും പുളഞ്ഞും കോക്രിച്ചും കാണുന്നതായി മനസ്സിലാക്കി വഴികൾ നേർരേഖകളാക്കുവാൻ കെട്ടിടങ്ങൾ ഇടിച്ചുവീഴ്ത്തുവാൻ എൻജിനീയർക്കു നിർദ്ദേശം കൊടുത്തും നാടുവാഴുന്ന ഭരണാധികാരിയെയാണ് അവതരിപ്പിച്ചിരിക്കുന്നത്. നമ്മെ രസിപ്പിക്കുന്ന അസംബന്ധകഥയിലെ നായകൻ മാത്രമല്ല ഈ നാടുവാഴിയെന്ന് വായനക്കാർ വേഗത്തിൽ മനസ്സിലാക്കും. ഇന്നത്തെ അധികാരരൂപങ്ങളുടെ ഛായകൾ ഈ പഴങ്കഥയിലെ നായകനിൽ വായനക്കാർ കണ്ടുതുടങ്ങുകയും ചെയ്യും. ഫാസിസ്റ്റ് സ്വഭാവം പുലർത്തുന്ന ഇന്നത്തെ ഏതു ഭരണാധികാരിയുടെയും ജീവിതമാണ് പഴയ കഥയുടെ രൂപഭാവത്തിൽ പ്രത്യക്ഷമാക്കുന്നത്. ഭരണകൂടങ്ങളുടെ രാക്ഷസരൂപത്തെ പൊള്ളുന്ന പരിഹാസത്തോടെ ചിത്രീകരിക്കുകയാണ് കഥാകാരൻ. അദ്ദേഹം മനുഷ്യജീവിതത്തിന്റെയും സംസ്കാരത്തിന്റെയും അവസ്ഥയെക്കുറിച്ചുള്ള അന്വേഷണത്തിന്റെ ഭാഗമായാണ് രാഷ്ട്രീയ യാഥാർത്ഥ്യങ്ങളിൽ എത്തിച്ചേർന്നത്. സാമൂഹികമാറ്റത്തെക്കുറിച്ചുള്ള പഴയ തലമുറയുടെ ഉപരിപ്ലവമായ ധാരണകളൊന്നും അദ്ദേഹത്തിനില്ല. ക്ലാസ്സിക്കൽ ആധുനികതയുടെ സങ്കല്പങ്ങളിൽനിന്നും വേർപെട്ടുകൊണ്ടും, ടെറി ഈഗിൾടണിന്റെ രാഷ്ട്രീയമായ ആധുനികത എന്ന സങ്കല്പത്തെ ഓർമ്മിപ്പിച്ചുകൊണ്ടും കഥാകാരൻ പുതിയ ഘട്ടത്തെ ജീവിതദുരന്തങ്ങൾ അന്വേഷിക്കുകയാണ്.

## കാർമെന്റെ സൗന്ദര്യം

**രാ**ഷ്ട്രീയമായ അർത്ഥമാനങ്ങളുള്ള ഈ കഥയിൽനിന്നെല്ലാം പാടേ ഭിന്നമായി മനുഷ്യപ്രകൃതിയിലെ വൈരുദ്ധ്യങ്ങളെക്കുറിച്ചും, ബന്ധങ്ങളുടെ ശൈഥില്യത്തെക്കുറിച്ചും, വികാരങ്ങളുടെ അയുക്തികതയെക്കുറിച്ചും മനഃശാസ്ത്രപരമായ ഉൾക്കാഴ്ചയോടെ മാധവൻ എഴുതിയിട്ടുണ്ട്. 'കാർമെൻ', 'എന്റെ മകൾ ഒരുസ്ത്രീ', 'കാണി' എന്നീ കഥകൾ അതു കാണിക്കുന്നു. ഇവിടെ വേറെ ഭാഷയിൽ സംസാരിക്കുന്ന വേറൊരു എൻ.എസ്. മാധവൻ പ്രത്യക്ഷപ്പെടുന്നു. സദാചാരത്തിന്റെ നിയമങ്ങളെ ഭയപ്പെടാതെ മനുഷ്യന്റെ ഏറ്റവും അടിസ്ഥാനപരമായ വാസനകളെക്കുറിച്ചും, അതു ജീവിതത്തിൽ സൃഷ്ടിക്കുന്ന ദുരന്തസംഘർഷങ്ങളെക്കുറിച്ചും സൗന്ദര്യാത്മകമായി ഈ കഥാകാരൻ എഴുതുന്നു.

നിഗൂഢമായ അർത്ഥസൂചനകൾകൊണ്ടും ഭാവകാന്തികൊണ്ടും നമ്മെ വശീകരിക്കുന്ന 'കാർമെൻ' മലയാളത്തിലെ മികച്ച കഥകളിൽ ഒന്നായി പരിഗണിക്കാമെന്നു തോന്നുന്നു. കാമത്തിന്റെ കരുത്തും കാന്തിയും വിശുദ്ധിയും അതു സൃഷ്ടിക്കുന്ന വിഷമസന്ധികളും ചിത്രീകരിച്ച് മനുഷ്യയാഥാർ

ത്ഥ്യത്തിന്റെ മറ്റൊരു വശത്തെക്കുറിച്ച് അന്വേഷിക്കുന്നു ഈ കഥാകാരൻ. ഈ കഥയുടെ മൂലകഥയ്ക്ക് എന്തെങ്കിലും വിധേയത്വമുണ്ടെങ്കിൽപ്പോലും കലയുടെ മൗലികത്വം നാമിവിടെ ദർശിക്കുന്നു. വിപരീതങ്ങൾ തമ്മിലുള്ള ആകർഷണവും ഏറ്റുമുട്ടലുമാണ് കഥയിൽ സംഘർഷം സൃഷ്ടിക്കുന്നത്. രണ്ടു വ്യത്യസ്ത സംസ്കാരങ്ങൾ തമ്മിലുള്ള തീവ്രമായ ഉരസൽ ഇവിടെയുണ്ട്. പ്രാചീന കേരളവും ആധുനിക വെനീസും മുഖാമുഖം നിന്നു സംഘർഷം സൃഷ്ടിക്കുന്നു. ഇറ്റലിയിലേക്കു പോയ കേരളത്തിലെ ഒരു കളിയരങ്ങിലെ കഥകളിനടനായ രാഘവനും, വെനീസിലുള്ള കാർമെനും തമ്മിലുള്ള പൊരുത്തവും പൊരുത്തക്കേടുമാണ് സൂക്ഷ്മമായി കഥാകാരൻ പറയുന്നത്. കഥ നടക്കുന്നത് ആദ്യം വെനീസിലും പിന്നീട് ഇന്ത്യയിലെ കാശിയിലും ഒടുവിൽ കേരളത്തിലുമാണ്. രാഘവൻ കാർമെനെ ആദ്യം കാണുന്നതു വെനീസിൽവച്ചാണ്. പുരുഷത്വത്തിന്റെ ആഘോഷത്തിൽ അത്യാസക്തിയുള്ള പടിഞ്ഞാറൻ നാഗരികതയുടെ പ്രതിനിധിയാണ് കാർമെൻ. അവളുടെ രാശി മീനമാണെന്ന് കഥാകാരൻ പറയുന്നു. ജലമാണ് മൂലകം. എപ്പോഴും ചലിക്കുന്ന ജലം അവളുടെ സ്വഭാവത്തിലേക്കു വിരൽചൂണ്ടുന്നു. വെനീസിലെ മാംസ സംസ്കരണശാലയിൽ ജോലിചെയ്യുകയാണ് കാർമെൻ. കൈകൊണ്ടു ജോലിചെയ്യുന്നതിൽ അഭിമാനിക്കുകയും ചെയ്യുന്നവളാണ്. രാഘവനാകട്ടെ, കേരളത്തിലെ പ്രാചീനമായ വിവാഹസമ്പ്രദായത്തിന്റെ അവശിഷ്ടകണ്ണികളിലൊരാളും. അച്ഛൻ നമ്പൂതിരിയുടെ സംബന്ധക്കാരിയായിരുന്നു രാഘവന്റെ അമ്മ. രാഘവനു നാട്ടിൽ ഭാര്യയും മക്കളുമുണ്ട്. വെനീസിലെ സാന്മാർക്കോ ചത്വരത്തിനു സമീപത്തുവച്ച് ഭാഷയറിയാത്തതുകൊണ്ട് രാഘവനും കാർമെനും മൗനത്തിൽ ആശയവിനിമയം നടത്തുന്ന ഒരു രംഗമുണ്ട്. മേളക്കാരൻ തിരുമേനി എന്ന രാഘവന്റെ പിതാവിനെക്കുറിച്ചും. പിതാവിന്റെ മരണശേഷം കൂടെത്താമസിച്ച് ആട്ടം പഠിപ്പിക്കുന്നതിനിടയിൽ ഒരുനാൾ കളിയച്ഛൻ അച്ഛനായതിനെക്കുറിച്ചുമെല്ലാം മനസ്സിലാടി മൗനത്തിലൂടെ അവളെ അറിയിക്കുകയാണ് രാഘവൻ. കാർമെനുമായുള്ള രാഘവന്റെ ബന്ധം ഗുരുവിൽനിന്നും അയാളെ അകറ്റുന്നു. ആശാനുമായി തെറ്റിപ്പിരിഞ്ഞ രാഘവൻ കാർമെനുമൊത്തു കാശിയിലെത്തുന്നു. ഗംഗയുടെ തീരത്തുവച്ച് പുരുഷത്വത്തിന്റെ മറ്റൊരാഘോഷം കണ്ട കാർമെൻ രാഘവനിൽനിന്നകലുകയും, ഗുസ്തിക്കാരനായ മുന്നാഷാഹിയിൽ ആകൃഷ്ടയാവുകയും ചെയ്യുമ്പോഴാണ് കാർമെനും രാഘവനും തമ്മിലുള്ള ചേർച്ചയില്ലായ്മയുടെ കുരുക്കുകൾ കൂടുതൽ മുറുകുന്നത്. രാഘവൻ മുല്ലപ്പൂമാല വാങ്ങിയപ്പോൾ ചീയുന്ന സംസ്കാരങ്ങളുടെ ചിഹ്നങ്ങളാണ് അതിലവൾ കണ്ടത്. എതിരാളിയായ കാളീസിങ്ങിനെ തോല്പിക്കുന്ന ദിവസം മുന്നാഷാഹിയുമായി ഗുസ്തിപിടിക്കാമെന്നു കാർമെൻ സമ്മതിച്ച വിവരമറിഞ്ഞപ്പോൾത്തന്നെ രാഘവൻ അവളിൽനിന്നും അകലുന്നു. പിന്നീടു ഹിംസാത്മകമായ രതിയിലൂടെ അവളെ കീഴടക്കിയശേഷം ആശാന്റെ സമീപത്തേക്കു മടങ്ങുകയാണ്.

രാഘവനും കാർമെനും തമ്മിലുള്ള ബന്ധത്തിൽ മാത്രമല്ല, ശൈഥില്യവും തകർച്ചയും സംഭവിക്കുന്നത്. ഈ കഥയിലെ എല്ലാ ബന്ധങ്ങളും ആന്തരികമായ ശൈഥില്യത്തെ നേരിടുന്നു. മേളക്കാരൻ തിരുമേനിയും രാഘവന്റെ അമ്മയുമായുള്ള ബന്ധം. മിക്കയില എന്ന കാർമെന്റെ കൂട്ടുകാരിയും രാഘവനും തമ്മിൽ നാട്ടിൽവച്ചുണ്ടായ ബന്ധം. രാഘവനും ഭാര്യയും തമ്മിലുള്ള ബന്ധം. കാർമെനും മുന്നാഷാഹിയും തമ്മിലുള്ള ബന്ധം- ഇങ്ങനെയുള്ള എല്ലാ ബന്ധങ്ങളും കാമത്തിൽ മാത്രം അധിഷ്ഠിതവും ആന്തരികദാർഢ്യം കുറഞ്ഞതും ആഴമില്ലാത്തതുമാണ്. രതിയെ സംബന്ധിക്കുന്ന പരാമർശങ്ങളും, ചിഹ്നങ്ങളും, സൂചകങ്ങളും ഈ കഥയിലുടനീളമുണ്ട്. കഥയുടെ അബോധതലത്തിൽ കാമത്തിന്റെ കാട്ടുതീ കത്തിപ്പടരുന്നുവെന്നുതന്നെ പറയാം. രാഘവൻ നാട്ടിൽവച്ചു മിക്കയിലയുമൊത്തു പാമ്പുകളുടെ രതിക്രീഡ കാണുന്ന രംഗം ഇതിനു തെളിവാണ്. ആറു പാമ്പിണകൾ കെട്ടിപ്പുളയുന്നത് അവർ രതിസുഖലഹരിയിൽ നോക്കിക്കാണുന്നു. 'ജലസേചിതമായ ഭൂമിയിൽ പാമ്പുകൾ സമൃദ്ധമായി. ഒന്നിനു പിറകേ ഒന്നായി ആറു പാമ്പിണകൾ തലയുയർത്തി തൊടിയുടെ നെഞ്ചുപോലെ അവ ഉയർന്നുതാണുകൊണ്ടിരുന്നു' എന്ന് എഴുതി രതിയുടെ സ്വഭാവം എടുത്തുകാണിക്കുന്നു കഥാകൃത്ത്. ഗുസ്തിക്കാർ ഗോദയിൽ ഏറ്റുമുട്ടുന്നതു ചിത്രീകരിക്കുമ്പോഴും രതിയുടെ താളം സൃഷ്ടിക്കുവാൻ കഥാകാരൻ തുനിയുന്നു: "ഗോദയിൽ എത്തുമ്പോൾ ഇണകൾ വേർപിരിയും വിരഹത്തിന്റെ ആക്കത്തിൽ പിന്നെയും സന്ധിക്കുവാൻ അവർ മുന്നോട്ടായും. കുറേനേരം കൈകോർത്തുപിടിച്ച് അവർ ബലം പരീക്ഷിക്കും. പിന്നെ, പിടിവിട്ട്, തുടമലർത്തി, അതിൽ കൈകൊണ്ടൊന്നടിച്ച് അവർ ഇമവെട്ടാതെ പരസ്പരം നോക്കിനില്ക്കും. സ്പർശിക്കാതിരിക്കുവാൻ നിവൃത്തിയില്ലാതെയാകുമ്പോൾ അവർ ഇണകളെ കെട്ടിപ്പുണർന്ന് നിലത്തേക്കു വീഴ്ത്തുന്നു. തുടർന്ന് ചുമല് മണ്ണിനോടു ചേർക്കുവാനുള്ള ഗാഢമായ ആലിംഗനങ്ങൾ. നാഡിമിടിപ്പും ചങ്കിടിപ്പും അന്യോന്യം കേൾപ്പിച്ചുകൊണ്ട് ഗുസ്തിക്കാരുടെ ശരീരങ്ങൾ തമ്മിലുള്ള അടുപ്പം തുടരുമ്പോൾ കാർമെന് രാഘവന്റെമേൽ പടർന്നു കയറാതിരിക്കുവാൻ കഴിഞ്ഞില്ല." ഗുസ്തിയെക്കുറിച്ചുള്ള വിവരണത്തിൽ രതിയുടെ താളമാണ് മുഴങ്ങിക്കേൾക്കുന്നതെന്നു വ്യക്തമാണ്.

## മനുഷ്യനെ കണ്ടെത്തുന്ന കഥാകാരൻ

**ആ**ഗ്രയിൽ യമുനയുടെ തീരത്തു പൗർണ്ണമിരാത്രിയിൽ ശ്രീകൃഷ്ണനും ഗോപികമാരും ഒത്തുചേരുന്നതിനെക്കുറിച്ചു മിക്കയില ഓർക്കുന്നത് അർത്ഥവത്താണ്. കീചകന്റെ വേഷത്തിൽത്തന്നെ വന്നുകാണണമെന്ന് കുറിയേടത്തു താത്രി പറഞ്ഞതനുസരിച്ച് ഉടുത്തുകെട്ടി ചിലങ്കയിടാതെ കാവുങ്കൽ ശങ്കരപ്പണിക്കർ അന്തർജ്ജനത്തെ കാണുവാൻ പോയതിനെക്കുറിച്ച് രോഷത്തോടെ ആശാൻ രാഘവനോടു ചോദിക്കുന്നുണ്ട്. രാഘവനും കാർമെനും തമ്മിലുള്ള ബന്ധമറിഞ്ഞതിനു ശേഷമാണത്. കത്തുന്ന കാമത്തെ സൂചിപ്പിക്കുന്ന ഈ പരാമർശങ്ങളെല്ലാം കഥയുടെ കേന്ദ്രഭാവവുമായി ആഴത്തിൽ ബന്ധപ്പെട്ടു കിടക്കുന്നു. രാഘവൻ എന്ന കഥകളിനടനെ കാവുങ്കൽ ശങ്കരപ്പണിക്കരെന്ന ചരിത്രത്തിലെ വലിയൊരു കഥകളിനടനുമായി ബന്ധിപ്പിച്ചത് കഥയ്ക്ക് മറ്റൊരു ഗംഭീരമായ അർത്ഥതലം നല്കുന്നു. കുറിയേടത്തു താത്രിക്കുട്ടിയോടു ശങ്കരപ്പണിക്കർക്കു തോന്നിയ കാമമാണ് ആ കലാകാരന്റെ ജീവിതത്തെ തകർത്തത്. കാവുങ്കൽ ശരങ്കപ്പണിക്കരുടെയും രാഘവന്റെയും ജീവിതത്തെ താരതമ്യപ്പെടുത്തിയപ്പോൾ രാഘവന്റെ ദുരന്തത്തിന്റെ മാനം വർദ്ധിക്കുന്നു. രാഘവനും കാർമെനും തമ്മിലുള്ള ബന്ധം ചിത്രീകരിച്ചത് കഥകളിയുമായി ബന്ധപ്പെട്ട പദാവലികളും കല്പനകളും ചിഹ്നങ്ങളുമുപയോഗിച്ചാണ്. കളിയരങ്ങ്. കേളികൊട്ട്, ചുവന്ന താടി, പച്ചവേഷം, ചെണ്ടയും ചേങ്ങലയും, പുണ്യാഹച്ചുണ്ടയിട്ടു ചുവന്ന കണ്ണ് എന്നിങ്ങനെയുള്ള കഥകളിയുമായി ബന്ധപ്പെട്ട പദാവലികളും ചിഹ്നങ്ങളും കഥയിലുടനീളമുണ്ട്. കഥകളിയിലെ ഗോഗ്വാ, താടിയുടെ അലർച്ച, സന്തോഷസൂചകമായ ഗ്ഗൂയി, സങ്കടപ്പെടുന്ന ആയ്ഹി, പുച്ഛത്തിലുള്ള പുപ്പൂയി ഇവയെല്ലാം ധാരാളമായി കഥയിൽ കടന്നുവരുന്നു. രാഘവനും കാർമെനും തമ്മിലുള്ള രതി ചിത്രീകരിക്കുവാൻ കഥകളിയിലെ ചിഹ്നങ്ങളാണ് കഥാകൃത്ത് ഉപയോഗിച്ചത്. പതിഞ്ഞ ചെമ്പടയിൽ ആരംഭിച്ച രതി 'ഗോഗ്വാ'യിലൂടെ പുപ്പ്യിലൂടെ മുന്നേറുന്നു. പിന്നീടു പാട്ടുകാരനിൽനിന്നു കഥകളിയിലെ ഏറ്റവും വലിയ അട്ടഹാസത്തിനുള്ള അടയാളം കിട്ടിയപ്പോൾ രാഘവൻ അതിഭയങ്കരമായി സിംഹനാദത്തിൻ തരിയിട്ട് അലറുന്നതു ചിത്രീകരിച്ചപ്പോൾ കഥാകാരൻ രതിയുടെ കിരാതഭാവം പ്രകാശിപ്പിക്കുകയാണു ചെയ്തത്. ഗംഗയുടെ തീരത്ത് ഒരു നദീതട സംസ്കാരംപോലെ നിലകൊള്ളുമെന്നു പറഞ്ഞ കാർമെൻ പിന്നീടു ഗുസ്തിക്കാരനായ മുന്നാഷാഹിയുടെ പുരുഷത്വത്താൽ ആകർഷിക്കപ്പെട്ടപ്പോൾ രാഘവൻ അവളെ രതിയിലൂടെ പീഡിപ്പിക്കുന്നതു കഥകളിയിലെ സൂചകങ്ങളിലൂടെ ചിത്രീകരിക്കുന്നു. മനസ്സിൽ കലിദ്വാപരന്മാർ ഒരുമിച്ചു തിരനോക്കിയപ്പോൾ രാഘവൻ കാർമെനെ രതിയിലൂടെ ആക്രമിച്ചു തുടങ്ങുന്നു. നെഞ്ചിൻകൂട് തകർത്തു രുധിരപാനം ചെയ്യുവാൻ രാഘവൻ മുന്നോട്ടാഞ്ഞു. കഥാകാരൻ പറയുന്നു: "രാഘവൻ മുല ചപ്പുവാൻ തുടങ്ങിയപ്പോൾ കാർമെൻ സ്വതന്ത്രമായ അവളുടെ ഇടംകൈകൊണ്ട് അയാളുടെ കഴുത്തിന്റെ പിറകുവശം തലോടി: അമ്പാടിക്കണ്ണാ, വയറുനിറയെ കുടി, പൈദാഹമുണ്ടെങ്കിൽ പ്രീതിയോടെ ഈ ലളിതയുടെ മുലകൾ വീണ്ടും വീണ്ടും പാനം ചെയ്യ്." രതിയുടെ ക്രൂരവും

(ശേഷം 51-ാം പേജിൽ)







എച്ച്.കെ.സന്തോഷ്

# സാഹിത്യദർശനങ്ങളുടെ സമഗ്രതയും സമകാലികതയും

## ഇത്തവണത്തെ പരീക്ഷിത് സ്മാരക പ്രഭാഷണത്തെപ്പറ്റിയുള്ള റിപ്പോർട്ട്. "സാഹിത്യ വിമർശനത്തിലെ സമഗ്രത ഒരന്വേഷണം" എന്നതായിരുന്നു വിഷയം



**സ**മകാലവിമർശനസമീപനങ്ങളിൽ വ്യക്തമായ ഒരു സാഹിത്യദർശനത്തിന്റെ അഭാവം പ്രകടമാണ്. ആധുനികവും ആധുനികോത്തരവുമായ സാഹിത്യരചനകളുടെ സങ്കീർണ്ണമായ രൂപഭാവതലങ്ങൾ ഉന്മീലനം ചെയ്യാൻ പര്യാപ്തമായ ഒരു വിമർശനപദ്ധതിയുടെയും സാഹിത്യദർശനത്തിന്റെയുംസാധ്യതയെ സംബന്ധിച്ച അന്വേഷണങ്ങൾ ശ്രദ്ധേയമാകുന്നത് ഈ പശ്ചാത്തലത്തിലാണ്. തൃപ്പൂണിത്തറ ഗവ. സംസ്കൃതകോളേജിന്റെ ആഭിമുഖ്യത്തിൽ നടന്ന എട്ടാമത് പരീക്ഷിത്സ്മാരകപ്രഭാഷണത്തിലും സാഹിത്യസെമിനാറിലും വിമർശനത്തിന്റെ സമഗ്രതയും ഭാരതീയവിമർശനപദ്ധതികളുടെ സമകാലികതയും ചർച്ചാവിഷയമായതിന്റെ പ്രസക്തിയും അതുതന്നെ.

### സാഹിത്യ വിമർശനത്തിന്റെ സമഗ്രത

**ഈ** വർഷത്തെ പരീക്ഷിത് സ്മാരക പ്രഭാഷണം നിർവ്വഹിച്ചത് പൗരസ്ത്യസാഹിത്യപണ്ഡിതന്മാരിൽ പ്രമുഖനും ധ്വന്യാലോകയുടെ സാരഥിയുമായ സി.ഡി. നരസിംഹയ്യ ആണ്. പ്രഭാഷണത്തിന്റെ വിഷയം 'സാഹിത്യവിമർശനത്തിലെ സമഗ്രത - ഒരന്വേഷണം' എന്നതായിരുന്നു. വിമർശനപദ്ധതികളുടെ സമഗ്രതയെക്കുറിച്ചുള്ള അന്വേഷണം ഭാരതീയ കാവ്യചിന്തയിലാണ് ചെന്നെത്തുന്നതെന്ന്. ശ്രീ.നരസിംഹയ്യ തന്റെ പ്രഭാഷണത്തിൽ വാദിച്ചു. പാശ്ചാത്യനാടുകളിലെ പുതിയ ദർശനപദ്ധതികളിൽ പൗരസ്ത്യചിന്തയുടെ സ്വാധീനം പ്രബലമാണ്. പാശ്ചാത്യസാഹിത്യതത്ത്വചിന്തയെക്കാൾ സമഗ്രത ഭാരതീയ ദർശനങ്ങൾക്കുണ്ട്. പ്ളേറ്റോ കവിയെ വഞ്ചകൻ എന്നു വിളിച്ചു. പക്ഷെ നമുക്ക് കവി ദേവഗായകനാണ് എങ്കിലും പ്ളേറ്റോ കവിയെ അറിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ആദർശാത്മകതയല്ല അരിസ്റ്റോട്ടിലിന്റെ ഭൗതികവീക്ഷണമാണ് പാരമ്പര്യം എന്നതാണ് പാശ്ചാത്യ സാഹിത്യത്തിന്റെ കുഴപ്പം.

ഭയം. കരുണ എന്നീ വികാരങ്ങളെ കേന്ദ്രമാക്കിയ അരിസ്റ്റോട്ടലിയൻ ചിന്താപദ്ധതിയെക്കാൾ നവരസങ്ങളെ ആസ്പദമാക്കിയ ഭാരതീയ ചിന്ത കൂടുതൽ സമഗ്രമാണ്. കവിതയുടെ ദിവ്യമായ അനുഭൂതി തലത്തെ കൂടുതൽ വ്യക്തമായി നിർവ്വചിക്കാൻ നമുക്കുകഴിഞ്ഞു. ശബ്ദമോ ഭാവമോ അല്ല. അതിന്റെ പ്രതിഫലനവും ഇവിടെ നിരൂപക ശ്രദ്ധയ്ക്കു വിഷയമാണ്. ചാപസങ്കല്പം പാശ്ചാത്യ രചനകളിൽ സംഭ്രമത സൃഷ്ടിക്കുന്നുണ്ട്. സമഗ്രമായ ഒരു ജീവിതവീക്ഷണത്തിന്റെ അഭാവമാണിതിന് കാരണം. ശ്രീ. നരസിംഹയ്യ പറഞ്ഞു.

ഇന്ത്യൻ സമീപനത്തിൽ ലോകപ്രജ്ഞ പുരുഷപ്രജ്ഞയിൽ സാഫല്യം നേടുന്നു. പ്രപഞ്ചത്തിന്റെ സാകല്യത്തെക്കുറിച്ചുള്ള ബോധമാണ് പ്രധാനം. മിസ്റ്റിക്കിനും ഭൗതികശാസ്ത്രജ്ഞനും ഈ തിരിച്ചറിവുണ്ട്. എന്നാൽ ശാസ്ത്രജ്ഞൻ മനസ്സിലാക്കുകയും മിസ്റ്റിക്ക് അനുഭവിക്കുകയുമാണ് ചെയ്യുന്നത്. നിർവ്യക്തികവും സ്വതന്ത്രവുമായ ഒരു ഘടനകൃതിക്കുണ്ടെന്ന ചിന്തയിൽ നിന്നാണ് രചനയുടെ പൂർണ്ണത എന്ന ആശയം തുടങ്ങുന്നത്. എന്ത് കാണുന്നു എന്നത് സൃഷ്ടിയിൽ തീവ്രമായി വർത്തിക്കുന്ന ഘടകമാണ്. സൃഷ്ടിയിൽ ഭയത്തിന്റേതും തൃഷ്ണയുടെയും ബീഭത്സത്തിന്റെയും ചിഹ്നങ്ങൾ കൂടുതലായും പാശ്ചാത്യമായ അനുഭവമാണ്. അദ്ദേഹം തുടർന്നു.

അനുഭൂതിയുടെ സാക്ഷാത്കാരം എന്ന നിലയിൽ വേർഡ്സ്വർത്തിൽ പോലും പ്രകൃതി ചിത്രീകരിക്കപ്പെടുന്നില്ല. വിശ്വാസത്തിന്റെ ചിത്രണമാണ് അദ്ദേഹത്തിന്റെപ്രകൃതി. പ്രകൃതിയുടെ കൂടുതൽ സഹജവും സാന്ദ്രവുമായ അനുഭവം തരുദത്തിനെപ്പോലുള്ള ഇന്ത്യൻ എഴുത്തുകാരിൽ കാണാം.

സാഹിത്യവിമർശനത്തിന്റെ സമഗ്രതയ്ക്കുവേണ്ടിയുള്ള അന്വേഷണങ്ങളിൽ പ്രധാനത്വത്തിന്റെ കാര്യത്തിൽ പുനർവിചിന്തനം ആവശ്യമാണ്. നരസിംഹയ്യ ഉപസംഹരിച്ചു.

നേരത്തേ പരീക്ഷിത്ത് സ്മാരക പ്രഭാഷണത്തിന്റെ ഉദ്ഘാടനം ഡോ. സുകുമാർ അഴീക്കോട് നിർവ്വഹിച്ചു. ആത്മാവിന്റെ ഔന്നത്യത്തോടൊപ്പം വിനയത്തിന്റെ ആഴവും ഒത്തുചേർന്ന മഹാനായിരുന്നു പരീക്ഷിത് തമ്പുരാൻ എന്ന് അഴീക്കോട് അനുസ്മരിച്ചു. ഇന്നത്തെ വിമർശനസമ്പ്രദായത്തിൽ അതൃപ്തി പ്രകടിപ്പിച്ച അഴീക്കോട് പുതിയ തലമുറ വിമർശനത്തെ ശാസ്ത്രമാക്കുകയാണെന്നു പരാതിപ്പെട്ടു. "ഏറ്റവും എളുപ്പത്തിൽ ഉപലഭ്യമായ സാഹിത്യോപാധികളെ വിമർശനവിധേയമാക്കുന്നവരാണ് നവവിമർശകർ. ആസ്വാദനത്തിന്റെ അടിസ്ഥാനം അനുസന്ധാനമാണ്. സാഹിത്യം ഒരനുഭവവിഷയമാണ്. ഭാരതീയരുടെ കണ്ടെത്തലാണത്." അഴീക്കോട് പറഞ്ഞു. യോഗത്തിൽ ജസ്റ്റിസ് ജാനകിയമ്മ അധ്യക്ഷതവഹിച്ചു. കെ.ബാബു, എം. എൽ. എ ആശംസാപ്രസംഗവും നടത്തി. കെ.ജി. പൗലോസ് സ്വാഗതവും ആലീസ് മാഞ്ഞൂരാൻ നന്ദിയും പറഞ്ഞു.



*പരിക്ഷിത് പ്രഭാഷണം ഡോ: സുകുമാർ അഴിക്കോട് ഉത്ഘാടനം ചെയ്യുന്നു*

### രസദർശനത്തിന്റെ സമകാലികത

**സാ**ഹിത്യസെമിനാറിന്റെ വിഷയം 'ക്ളാസിക്കൽ നിരൂപണ പദ്ധതികളുടെ സമകാലിക പ്രസക്തി' എന്നതായിരുന്നു. ആധുനിക കാലഘട്ടത്തിൽ ഭാരതീയ സാഹിത്യചിന്തയുടെ രണ്ട് അടിസ്ഥാനസങ്കല്പങ്ങളായ രസധ്വനി ദർശനത്തി

ന്റെയും തിണസങ്കല്പത്തിന്റെയും പ്രയോഗസാധ്യതയാണ് രണ്ടുഭാഗമായി നടന്ന സെമിനാറുകൾ ചർച്ച ചെയ്തത്.

'രസനിഷപ്ത്തിയെ സംബന്ധിച്ച വ്യാഖ്യാനഭേദങ്ങൾ ഇന്ന് നമുക്കു ലഭിക്കുന്നത് അഭിനവഗുപ്തനും മറ്റും പൂർവ്വപക്ഷമാക്കി ഉന്നയിക്കുന്ന രീതിയിൽ മാത്രമാണ്. പൂർവ്വപക്ഷത്തെ ദുർബലമായി അവതരിപ്പിക്കുന്ന തന്ത്രം ഖണ്ഡനോത്സാഹികൾ കാണിക്കുന്നതിനാൽ ആ പൂർവ്വമതങ്ങളുടെ സമഗ്രരൂപം ഇന്നു ലഭിക്കുന്നില്ല. ഇന്ന് രസാസ്വാദവും കവിതയും തമ്മിലുണ്ടായിട്ടുള്ള അകൽച്ച സഹൃദയത്വത്തിന്റെ അഭാവം കൊണ്ടുകൂടിയാണ്." രസധ്വനി ദർശനത്തിന്റെ സമകാലപ്രസക്തി എന്ന വിഷയത്തിൽ രാവിലെ നടന്ന സെമിനാർ ഉദ്ഘാടനം ചെയ്തുകൊണ്ട് എൻ.പി. ഉണ്ണി പ്രസ്താവിച്ചു.

"കവിത ഒരു നടരാജവിഗ്രഹമാണ്. ഒരു കേന്ദ്രത്തിൽ നിന്നും ചുറ്റും സംക്രമിച്ച് തിരിച്ച് കേന്ദ്രത്തിലേക്കുതന്നെ നിഷ്ക്രമിക്കുന്ന ഒരു അർദ്ധവലയമാണ് കാവ്യസത്ത" രസധ്വനി ദർശനത്തിന്റെ അടിസ്ഥാനസങ്കല്പങ്ങൾ വിശദീകരിച്ചുകൊണ്ട് പ്രൊഫ. കെ.ജി. പൗലോസ് പറഞ്ഞു. വ്യക്തിനിരപേക്ഷമായ ഒരു ഘടനയിലാണ് കവിയും കാവ്യവും സഹൃദയനും പ്രവർത്തിക്കുന്നത് എന്ന ആശയമാണ് രസദർശനം കാഴ്ചവയ്ക്കുന്നത്. പാശ്ചാത്യസാഹിത്യതത്ത്വചിന്തയിൽ എഴുത്തുകാരന്റേയും അനുവാചകന്റേയും കൃതിയിലുള്ള ഉൾച്ചേരൽ കല്പിക്കുന്നതുകൊണ്ട് സംഘർഷം എന്ന ആശയം അവിടുത്തെ സാഹിത്യദർശനങ്ങളിൽ പ്രബലമാണ്. രസാഭിവ്യക്തിയിലാവട്ടെ അതിഭൗതികമായ ഒരു നിർവ്വഹണമാണ് സാധിക്കുന്നത്.

തുടർന്ന് അവതരിപ്പിച്ച ആദ്യപ്രബന്ധത്തിൽ രസധ്വനി വാദത്തിന്റെ സൈദ്ധാന്തിക പരിസരത്തിൽ സച്ചിദാനന്ദന്റെ 'ഒടുവിൽ ഞാനൊറ്റയാകുന്നു' എന്ന കവിതയുടെ സൂക്ഷ്മപഠനം ശ്രീ.ചാത്തനാത്ത് അച്യുതനുണ്ണി നിർവഹിച്ചു. പുതിയ പാശ്ചാത്യനിരൂപണസങ്കല്പങ്ങൾക്കും ഭാരതീയ കാവ്യശാസ്ത്രത്തിനുമുള്ള സമാന്തരതയിലൂന്നുന്നതായിരുന്നു പ്രസ്തുത പ്രബന്ധം. രസതത്ത്വചിന്തകൾ പൂർണ്ണമായും ആധുനികകവിതയിൽ അന്വയിക്കുക വിഷമകരമാണ്. ശാന്തരസത്തെ പാര്യന്തികസ്ഥാനമായി കാണുന്ന അഭിനവഗുപ്തന്റെ രീതി സമകാലജീവിതത്തിന് ചേരുന്നതല്ല. അതൊരു പെറ്റിബൂർഷ്വാ പരികല്പനയാണ്. പദം തൊട്ട് പ്രബന്ധം വരെ പുതിയ കവിതയിൽ ലക്ഷണാവ്യാപാരമാണ്. ദൈന്യം എന്ന സഞ്ചാരിയിൽ നിന്നു തുടങ്ങി പ്രത്യാശയിൽ അവസാനിക്കുന്ന സച്ചിദാനന്ദന്റെ ഈ കവിതയിൽ അംഗിരസം ധർമ്മവീരമാണെന്നായിരുന്നു ശ്രീ.അച്യുതനുണ്ണിയുടെ പക്ഷം. പുതിയ കവിതയിലെ എല്ലാ ധ്വനികളും രസതലത്തിൽ വിശ്രാന്തമാകുന്നില്ല. അവവ്യഞ്ജിച്ചുകൊണ്ടേയിരിക്കുന്നു. അതിനാൽ ഏതുവായനയും അപൂർണ്ണമാണ്. അച്യുതനുണ്ണി പറഞ്ഞു.

ഡോ: അയ്യപ്പപ്പണിക്കർ

പ്രൊഫ. ഡി.സി. നരസിംഹയ്യ

എൻ. എസ്. മാധവന്റെ കാണി എന്ന കഥയെ രസസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ പഠിക്കുവാനുള്ള ശ്രമമായിരുന്നു ഡോ. സി.രാജേന്ദ്രന്റേത്. ന്യൂനോക്തികളുടെ സംവൃതിവക്രതയുടെ കഥാകാരനാണ് മാധവൻ. എന്നാൽ പുതിയ കഥകളിലെ അനുഭൂതിതലത്തെ ഒരു നിശ്ചിതരസം എന്നു നിർണ്ണയിക്കാനാവില്ല. സങ്കീർണ്ണമാണവയുടെ ഭാവാന്തരീക്ഷം. രാഗത്തിന്റേപേരു കണ്ടെത്തിയാൽ സംഗീതമായെന്നും മുദ്ര അറിഞ്ഞാൽ കഥകളി ആസ്വാദിക്കാമെന്നും പറയുന്നതുപോലെ രസങ്ങളുടെ പേരിൽ ചുറ്റിക്കറങ്ങുന്ന രസനിരൂപണങ്ങൾ രസദർശനത്തിന്റെ റിഡക്ഷണിസമാണ്. പുതിയ കഥകളിൽ ലക്ഷണയല്ല, കൂടുതൽ സൂക്ഷ്മമായ വികാരരഹിതമായ ഭാഷയിലൂടെ വികാരവ്യഞ്ജനം നടത്തുന്ന അർത്ഥധ്വനിയാണുള്ളതെന്നായിരുന്നു രാജേന്ദ്രന്റെ വാദം.

വക്രോക്തിയും ധ്വനിയും കാര്യമായ വ്യത്യാസമില്ലെന്ന മുഖവുരയോടെ ശ്രീ. എൻ.വി.പി. ഉണിത്തിരി വൈലോപ്പിള്ളിയുടെ ഋശ്യശൃംഗനെ വക്രോക്തിസങ്കല്പങ്ങളുടെ അടിസ്ഥാനത്തിൽ വിശദീകരിച്ചു. വക്രോക്തിതത്ത്വങ്ങൾ ആധുനികകൃതികളിൽ കൃത്രിമത്വം ഇല്ലാതെ തന്നെ സമന്വയിക്കാം എന്നായിരുന്നു അദ്ദേഹത്തിന്റെമതം.

രസദർശന സങ്കല്പങ്ങളെ പുതിയ രൂപങ്ങളിലേക്ക് സ്ഥൂലമായി അന്വയിക്കുന്ന രീതി സെമിനാറിൽ അവതരിപ്പിച്ച പ്രബന്ധങ്ങളുടെ പൊതുന്യൂനതയായിരുന്നു. പുതിയ കാലഘട്ടത്തിന്റെ സൗന്ദര്യശാസ്ത്രമായി വികസിക്കേണ്ടതിലേക്ക് രസദർശനവും വികസിക്കേണ്ടതുണ്ട് എന്നതാണ് വെളിവാക്കപ്പെട്ട മറ്റൊരു വസ്തുത. രസാസ്വാദനവുമായി ബന്ധപ്പെട്ട കാര്യങ്ങളിൽ ചുറ്റിക്കറങ്ങിയ പ്രബന്ധകാരന്മാർ പലരും ധ്വനി എന്ന കാവ്യസങ്കേതത്തിന്റെ പ്രവർത്തനരീതിയെ വ്യാഖ്യാനിക്കുന്നതിൽ കാണിച്ച വിമുഖതയും ശ്രദ്ധേയമായിരുന്നു.

## തിണസങ്കല്പം ഉയിർത്തെഴുന്നേൽക്കുമ്പോൾ

**ഭാ**രതീയ കാവ്യശാസ്ത്രത്തിലെ മറ്റൊരു അടിസ്ഥാനസിദ്ധാന്തമായ തിണസങ്കല്പത്തിന്റെ സമകാലപ്രസക്തിയായിരുന്നു അടുത്ത ചർച്ചായോഗത്തിലെവിഷയം. കൃതിയുടെ ജൈവതയിൽ ജൈവപ്രകൃതി എങ്ങനെ ഇടപെടുന്നു എന്നതിന്റെ ദ്രാവിഡമായ ദർശനമാണ് തിണസങ്കല്പം. തൊൽക്കാപ്പിയത്തിൽ പൊരുളവികാരത്തിലാണ് പരിസ്ഥിതി ലാവണ്യശാസ്ത്രവുമായി ബന്ധപ്പെട്ട ഈ അടിസ്ഥാനനിരീക്ഷണങ്ങൾ കാണുന്നത്.

പതിനാല് തിണകളെയും അവയുടെ സ്വഭാവത്തെയും വിശദീകരിക്കുന്ന തൊൽക്കാപ്പിയർക്ക് തിണകളുടെ എണ്ണത്തിന്റെ കാര്യത്തിൽ നിർബന്ധമില്ലായിരുന്നെന്നും അതിനാൽ വികസനോന്മുഖമായ ഒരു സാഹിത്യസിദ്ധാന്തമാണ് തിണസങ്കല്പമെന്നും ആമുഖപ്രസംഗം നടത്തിയ ഡോ. കെ. അയ്യപ്പണിക്കർ പറഞ്ഞു.

"പുതിയതിനേക്കാൾ നമുക്ക് വികസിപ്പിച്ചെടുക്കാം. മനുഷ്യജീവിതത്തെ അതിന്റെ പശ്ചാത്തലവും പ്രേരകശക്തിയുമായ ഭൂപ്രകൃതിയോടും കാലാവസ്ഥയോടും ബന്ധപ്പെടുത്തുന്ന ഒരു സമഗ്രദർശനമാണ് തിണ സങ്കല്പം. വിശ്വസാഹിത്യ കൃതികളെ സമീപിക്കുന്നതിൽ കാര്യക്ഷമമായ ഒരുപകരണമാണിത്. ജോസഫ് കോൺറാഡിന്റെ നോവലുകൾ കടൽത്തിണയുമായി ബന്ധപ്പെട്ടു പഠിക്കണം. ഡോസ്റ്റോവ്സ്കിയുടെ നോവലുകളുടെ ഭാവാന്തരീക്ഷം സൈബീരിയായുടെ ഭൂപ്രകൃതിയുമായി ബന്ധപ്പെട്ടു കിടക്കുന്നു. ഓരോ എഴുത്തുകാരനും ഒരു തിണയുണ്ട്. അവിടുത്തെ ജീവിതാവസ്ഥ ചിത്രീകരിക്കുന്നതിൽ അയാളുടെ തിണമിടുക്ക് കാണാം. വേർഡ്സ്വർത്തിന്റെ തിണ 'ലേക്ഡിസ്ട്രിക്ട് ആണ്. അവിടെ എഴുതിയ കവിതകൾക്ക് കൂടുതൽ ശക്തിയുണ്ട്. എന്നാൽ അദ്ദേഹം ലണ്ടൻ നഗരത്തെ ഉപജീവിച്ചെഴുതിയ കവിതകൾക്ക് ശക്തി കുറയും. തകഴിയുടെ തിണ കുട്ടനാടാണ്. തകഴി തിരുവനന്തപുരത്തെ ജീവിതം ചിത്രീകരിക്കുമ്പോൾ വിശ്വാസ്യത കുറവായി അനുഭവപ്പെടും.

"തിണമയക്കം കൊണ്ട് തൊൽക്കാപ്പിയർ തിണകളുടെ യോജനവും ഉദ്ദേശിക്കുന്നു. തിണമയക്കം പോലെ തിണപ്പിണക്കവും ഉണ്ട്: മാക്ബത്തിൽ വ്യത്യസ്തമായ രണ്ടു തിണകളുണ്ട്. വിരുദ്ധമായ ഈ തിണകളെ സംയോജിപ്പിച്ചതു വഴിയാണ് മാക്ബത്തിൽ ഐറണി സൃഷ്ടിക്കപ്പെടുന്നത്." അദ്ദേഹം വിശദീകരിച്ചു.

ഒരു കൃതിയെ സമീപിക്കുന്നതിൽ തിണ സങ്കല്പം

(ശേഷം 51-ാം പേജിൽ)





സത്യജിത്ത് വാരിയത്ത്

# സോപാന സംഗീതജ്ഞന്റെ പിറന്നാൾ

"തിരുമന്ധാം കുന്നിലമ്മയെ ഭജിച്ചുകൊണ്ടുള്ള സംഗീത ജീവിതമായിരുന്നു ഞരളത്തിന്റേത്" - അക്കിത്തം

**മ**കരമാ[illegible]സ്സിൽ തിരുമാന്ധാംകുന്നിലെ[illegible]ത്തുന്ന തെക്കൻ കാറ്റിലും സോപാന[illegible]ഗീതത്തിന്റെ ചെറിയ ധാരകൾ കേൾക്കാം. പടർന്നു പന്തലിച്ച ആൽമരത്തിലെ ഇലകളും തെക്കൻകാറ്റിൽ തത്തിക്കളിക്കുകയാണ്. തിരുമാന്ധാംകുന്നിലെ ഭഗവ[illegible] നിത്യ[illegible] ഴനായി[illegible] എ[illegible]ങ്ങിയ [illegible] രാമപ്പൊതുവാൾ തോളിൽ ഇടയ്ക്കയും തൂക്കി സോപാനത്തിൽനിന്നുകൊണ്ട് അമ്മയ്ക്കുവേണ്ടി തന്റെ പിറന്നാൾസമ്മാനമായി മംഗള ശ്ലോകങ്ങൾ പാടുകയാണ്. ആഴിക്കുള്ളിലെ പവിഴമുത്തുപോലെ ഞരളത്തിൽനിന്നും ഉയർന്നുവരുന്ന നാദബ്രഹ്മം. ശ്രീകോവിലിനുള്ളിലെ നിശ്ശബ്ദതയിൽ ഞരളത്തിന്റെ ശബ്ദം മാറ്റൊലിക്കൊള്ളുകയാണ്. ഞരളത്തിന്റെ കണ്ണുകൾ ഈറനണിഞ്ഞിരിക്കുന്നു. ശബ്ദം ഇടറുന്നു. അമ്മയെ സാഷ്ടാംഗം നമസ്കരിച്ചുകൊണ്ട് ഞരളത്ത് ചുറ്റമ്പലത്തിലേക്കു നീങ്ങുകയാണ്. തിരുമാന്ധാംകുന്നു ക്ഷേത്രവും അങ്ങാടിപ്പുറത്തുകാരും ഞരളത്തിന്റെ എൺപതാം പിറന്നാൾ ആഘോഷത്തിന്റെ ഉത്സവത്തിലായിരുന്നു.

കാലത്ത് ഒമ്പതുമണിയോടെ അങ്ങാടിപ്പുറം കല്യാണി കല്യാണമണ്ഡപത്തിലെ വേദിയിൽ തെളിഞ്ഞുകത്തുന്ന നിറദീപങ്ങൾ, നടുവിൽ നിറപറയും, പൂക്കുലയും, തളിർവെറ്റിലയും, ഇതിനുമുന്നിൽ ചെമ്പൈ വൈദ്യനാഥ ഭാഗവതരുടെ ഛായാചിത്രത്തെ നമസ്കരിച്ചുകൊണ്ട് ഞരളത്ത് തോളിൽ ഇടയ്ക്ക തൂക്കി ദേവീസ്തുതിഗീതങ്ങൾ പാടുകയാണ്. ആഘോഷപരിപാടികളുടെ ഉദ്ഘാടനകർമ്മം നിർവഹിച്ചുകൊണ്ട് കേരള സംഗീത നാടക അക്കാദമി ചെയർമാൻ കാവാലം നാരായണപ്പണിക്കർ പറഞ്ഞു: "ക്ഷേത്രമതിലകത്തു മാത്രം ഒതുങ്ങിനിന്നിരുന്ന ഭക്തിസാന്ദ്രമായ സംഗീത പാരമ്പര്യമാണ് ഞരളത്തിലൂടെ സാംസ്കാരിക കേരളത്തിനു ലഭിച്ചത്. ക്ഷേത്രത്തിലെ കൊട്ടിപ്പാടിസേവയിൽനിന്ന് ഈ സംഗീത അനുഷ്ഠാനകലകളിലൂടെ കൃഷ്ണനാട്ടം, കഥകളി, മോഹിനിയാട്ടം എന്നിവയിലേക്കു വികാസംപ്രാപിച്ചതിൽ പൊതുവാളിനുള്ള പങ്ക് നിസ്സാരമല്ല-കാവാലം ഉദ്ഘാടനപ്രസംഗത്തിൽ ചൂണ്ടിപ്പറഞ്ഞു. കലാമ

ണ്ഡലം ചെയർമാൻ വി.എസ്. ശർമ്മ അദ്ധ്യക്ഷത വഹിച്ചുകൊണ്ട് "വരുംതലമുറയ്ക്ക് ഉപയോഗപ്രദമാകുന്നവിധത്തിൽ സോപാനസംഗീതത്തെക്കുറിച്ച് ശില്പശാലയോ, ഒരു പരിശീലനക്കളരിയോ ഞരളത്തിനെ മുഖ്യാചാര്യനാക്കിക്കൊണ്ടു നടത്തുവാൻ ശ്രമം തുടങ്ങണമെന്നു നിർദ്ദേശിച്ചു. ഞരളത്ത് പാടിയ സോപാനസംഗീതത്തിന്റെ രണ്ടു വാല്യം കാസറ്റുകൾ മഹാകവി അക്കിത്തം പ്രകാശനം ചെയ്തു. മഹാകവി പൂന്താനത്തിന്റെ ഘനസംഘത്തിന്റെ ശ്രേഷ്ഠമായ അവതരണത്തിലൂടെയാണ് കാസറ്റ് തുടങ്ങുന്നത്. "പ്രേമത്തെ ഭക്തിയുടെ ലഹരിയിലൂടെയാണ് സോപാനസംഗീതത്തിൽ അവതരിപ്പിക്കേണ്ടതെന്നും, തിരുമാന്ധാംകുന്നിലമ്മയെ ഭജിച്ചുകൊണ്ടുള്ള സംഗീതജീവിതമായിരുന്നു ഞരളത്തിന്റേതെന്നും അക്കിത്തം" പറഞ്ഞു. എൻ.പി. വിജയകൃഷ്ണൻ പുറത്തിറക്കുന്ന ഞരളത്തിന്റെ ആത്മകഥയായ സോപാനം എന്ന പുസ്തകത്തിന്റെ പ്രകാശനകർമ്മം പി.ടി. നരേന്ദ്രമേനോൻ നിർവ്വഹിച്ചു.

ശേഷം നടന്ന സോപാനസംഗീതം ആലാപനവും. കേൾവിയും



*തിരുമന്ധാം കുന്നു ക്ഷേത്രം*

എന്ന സംവാദത്തിൽ കെ.സി. നാരായണൻ ആമുഖപ്രസംഗം നടത്തി. "സംഗീതത്തിന്റെ വൈവിധ്യങ്ങളാണ് സംസ്കാരത്തിന്റെ വൈവിധ്യമെന്നും. വൈവിധ്യങ്ങൾക്കുവേണ്ടി നമ്മുടെ കലാരൂപങ്ങൾ ഇന്നു നശിക്കുകയാണെന്നും. സോപാനസംഗീതത്തിന്റെ സവിശേഷതകളെക്കുറിച്ചു വിശദമായ പഠനങ്ങൾ നടത്തണമെന്നും കെ.സി. നാരായണൻ പറഞ്ഞു. ഡോ. എസ്.പി. രമേശ്, വി. കലാധരൻ, ചൊവ്വല്ലൂർ കൃഷ്ണൻകുട്ടി, ജനാർദ്ദനൻ നെടുങ്ങാടി തുടങ്ങിയവരും സംവാദത്തിൽ പങ്കെടുത്തു. ഉച്ചയ്ക്കുശേഷം കേരളത്തിലെ സംഗീതമാർഗ്ഗങ്ങളെക്കുറിച്ചു സുകുമാരി നരേന്ദ്രമേനോൻ സോദാഹരണ പ്രഭാഷണം നടത്തി.

തിരുമാന്ധാംകുന്നിലെ ആലിലക്കൊമ്പിൽ പോക്കുവെയിൽ പതിച്ചുതുടങ്ങി. കരിമഷി പടർന്ന കല്ലുവിളിക്കിന്റെ തട്ടുകളിലൂടെ ഓടിമറയുന്ന അണ്ണാറക്കണ്ണന്മാർ. ആൽമരത്തിലെ വവ്വാൽക്കൂട്ടം ഇപ്പോഴും ഉറങ്ങുകയാണ്. വെടിപ്പുരയിൽനിന്നും കനത്ത ശബ്ദത്തിൽ വെടി പൊട്ടിത്തുടങ്ങി. താഴെ തെക്കേനടയിൽ നെറ്റിപ്പട്ടം കെട്ടിയ ഗജവീരന്റെയും മട്ടന്നൂർ ശിവരാമന്റെ പഞ്ചവാദ്യമേളത്തിന്റെ അകമ്പടിയോടെയും ഘോഷയാത്ര നീങ്ങിത്തുടങ്ങി. ഞരളത്തിന്റെ ഭാര്യ ലക്ഷ്മിക്കുട്ടിഅമ്മയും മറ്റു കുടുംബാംഗങ്ങളും കൂടെയുണ്ടായിരുന്നു. അവാച്യമധുരമായ ഭക്തിയെ അവലംബിച്ച് താളവും മേളവും ശ്രുതിയും വീണവാദ്യത്തിന്റെ സാന്നിധ്യത്തോടുകൂടി പൂർണ്ണമായും മലയാളത്തിൽ ആവിഷ്കരിക്കുന്ന ഒരു സംഗീതപാരമ്പര്യം കേരളത്തിനു നല്കിയ ഈ സംഗീതാചാര്യന്റെ പിറന്നാൾ ആഘോഷത്തിൽ എത്തിയവരെല്ലാം ഉപഹാരങ്ങളും. പൊന്നാടയും അണിയിച്ച് അനുഗ്രഹങ്ങൾ വാങ്ങുകയായിരുന്നു. രാവിലെ ചടങ്ങിൽ പങ്കെടുക്കാനെത്തിയ ചൊവ്വല്ലൂർ കൃഷ്ണൻകുട്ടി ഞരളത്തിന് ഗുരുവായൂരപ്പന്റെ പ്രസാദവുമായാണ് എത്തിച്ചേർന്നിരുന്നത്. നാരായണാലയത്തിലെ ആഞ്ഞം കൃഷ്ണൻ നമ്പൂതിരി കൊടുത്തയച്ച പ്രസാദവും ഗുരുവായൂരപ്പന്റെ മനോഹര സ്വർണ്ണരൂപവും ചൊവ്വല്ലൂർ നല്കി. സോപാനസംഗീതാചാര്യന്റെ അപൂർവ്വസിദ്ധികളെക്കുറിച്ചറിഞ്ഞ സിനിമാസംവിധായകനായിരുന്ന അന്തരിച്ച അരവിന്ദന്റെ ഭാര്യയും പരിപാടികളിൽ പങ്കെടുക്കാനെത്തിയിരുന്നു.

## സ്വീകരണ സമ്മേളനം

**വൈ**കുന്നേരത്തെ സ്വീകരണസമ്മേളനത്തിൽ കല്യാണി കല്യാണമണ്ഡപം നിറഞ്ഞുകവിഞ്ഞിരുന്നു. "ഓരോ കാലഘട്ടത്തിലും രാമപ്പൊതുവാളിനെപ്പോലെ അപൂർവ്വം ചിലരുണ്ടാകും. അദ്ഭുതപ്രതിഭാസംപോലെ, അവർക്ക് കല ജീവിതവും, ജീവിതം കലയുമാണ്. കേരളത്തിന്റെ വിശിഷ്ടമായ തനതു സംഗീതപാരമ്പര്യം നിലനിർത്താൻ യത്നിക്കുന്ന പൊതുവാളിനെ ആദരിക്കുക വഴി നമ്മുടെ പഴയ സംസ്കാരത്തെ നാം മറന്നിട്ടില്ലെന്നും സ്വീകരണസമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് എം.ടി. വാസുദേവൻനായർ പറഞ്ഞു. "ഞരളത്ത് ജീവിക്കുന്ന ഇതിഹാസമാണെന്നും. ഇദ്ദേഹത്തെക്കുറിച്ചു പലപ്പോഴും എന്റെ സുഹൃത്തായ അന്തരിച്ച സംവിധായകൻ അരവിന്ദൻ പറയാറുണ്ടെന്നും ഞരളത്തിനെ അന്നുമുതലേ ഒരു അദ്ഭുത പ്രതിഭാസമായി നോക്കിക്കാണുവാനും തനിക്കു കഴിഞ്ഞിട്ടുണ്ടെന്നും എം.ടി പറഞ്ഞു. ജ്ഞാനപീഠം അവാർഡ് നേടിയ എം.ടിയെ ഞരളത്ത് രാമപ്പൊതുവാൾ പൊന്നാടയണിയിച്ച് ആദരിച്ചു. പെരിന്തൽമണ്ണ ദൃശ്യവേദി ഞരളത്തിന് ഉപഹാരമായി സമർപ്പിച്ചത് സ്വർണ്ണംകൊണ്ടുള്ള ഒരു കൊച്ച് ഇടയ്ക്കയായിരുന്നു. സംഘാടക സമിതിയുടെ ഉപഹാരം മഹാകവി ഒളപ്പമണ്ണ ഞരളത്തിനു നല്കി. നിറഞ്ഞുകവിഞ്ഞ സദസ്സിനെ വികാരം കൊള്ളിച്ചത് ബാലചന്ദ്രൻ ചുള്ളിക്കാടിന്റെ പ്രസംഗമായിരുന്നു. "ലോകമാതാവായ തിരുമാന്ധാംകുന്നിലമ്മയുടെ നിത്യഭക്തനായി ദേവിയുടെ കൃപാകടാക്ഷങ്ങൾക്കും അനുഗ്രഹങ്ങൾക്കും പാത്രീഭൂതനായ ആചാര്യശ്രേഷ്ഠനെ ആദരിക്കുവാൻ അവസരം കിട്ടിയത് ജീവിതത്തിൽ തനിക്കു ലഭിച്ച വിലമതിക്കാനാവാത്ത അംഗീകാരമാണെന്നും, ഞാൻ ചെയ്ത എല്ലാ പാപകർമ്മങ്ങൾക്കും പ്രായശ്ചിത്തമായി ആചാര്യനെ നമിക്കുകയാണെന്നും പറഞ്ഞു സാഷ്ടാംഗം നമസ്കരിക്കുകയും പൊന്നാടയണിയിക്കുകയും ചെയ്ത് ഒരു പിഞ്ചുകുട്ടിയെപ്പോലെ ചുള്ളിക്കാട് തേങ്ങിക്കരയുകയായിരുന്നു.

"ഞരളത്ത് എന്റെ ഗുരുനാഥനാണെന്നും ഞാനിവിടെ ഒരു സിനിമാനടനായിട്ടല്ല എത്തിയതെന്നും, എന്റെ ആചാര്യനെ ആദരിക്കുന്ന ചൈതന്യം നിറഞ്ഞ ചടങ്ങിൽ പങ്കെടുത്തു ചാരിതാർത്ഥ്യം കൊള്ളുവാൻവേണ്ടി മാത്രമാണെന്നും ഗുരുപൂജ നടത്തിക്കൊണ്ട് സിനിമാതാരം നെടുമുടി വേണു പറഞ്ഞു. കോട്ടയ്ക്കൽ ആര്യവൈദ്യശാല അഡ്മിനിസ്ട്രേറ്റർ സി.എ. വാരിയർ അദ്ധ്യക്ഷനായിരുന്നു.കൈതപ്രം. ഇയ്യങ്കോട് ശ്രീധരൻ, റസാക്ക് കോട്ടയ്ക്കൽ തുടങ്ങിയവർ ആശംസാപ്രസംഗം നടത്തി. ദേഹാസ്വാസ്ഥ്യം വകവയ്ക്കാതെ തനിക്കു സമാപനവേദിയിൽ ഭജിക്കണമെന്നു പറഞ്ഞ് ഞരളത്ത് തന്റെ പ്രധാന ശ്ലോകമായ പൂന്താനത്തിന്റെ ഘനസംഘം സദസ്സിൽ അവതരിപ്പിച്ചു. മകൻ ഹരിഗോവിന്ദൻ കൂടെ ഭജിച്ചു. പാടിത്തീർന്നപ്പോൾ തൊഴുകൈകൾ ഉയർത്തിക്കൊണ്ട് വടക്കുകിഴക്കേ നടയിൽ സ്ഥിതിചെയ്യുന്ന തിരുമാന്ധാംകുന്നു ക്ഷേത്രത്തിലേക്കു തിരിഞ്ഞ് 'അമ്മേ' എന്ന് ഉരുവിടുകയും ചെയ്തു. രാത്രിയിൽ ഹരി ആലങ്കോടിന്റെ സന്തൂർക്കച്ചേരിയും. വള്ളുവനാട് ദൃശ്യവേദിയുടെ കുചേലവൃത്തം. ദുര്യോധനവധം (സമ്പൂർണ്ണം) കഥകളിയും അരങ്ങേറി.



സ്വീകരണ ഘോഷയാത്ര

ഫോട്ടോ: [illegible]

(48-ാം പേജിൽ നിന്നും തുടർച്ച)

ആധാരമാക്കി ഒരു പ്രയോഗപദ്ധതിയും ശ്രീ. അയ്യപ്പണിക്കർ വിശദീകരിച്ചു. പ്രായോഗികചർച്ചയിൽ ആദ്യപ്രബന്ധം അവതരിപ്പിച്ചുകൊണ്ട് സാഹിത്യത്തിൽ മാത്രമല്ല ജീവിതത്തിലും തിണകളുണ്ടെന്ന് ശ്രീ.പി.നാരായണക്കുറുപ്പ് പറഞ്ഞു. ഓരോവ്യക്തിക്കും ഒരു പക്ഷി, വൃക്ഷം തുടങ്ങിയ ജ്യോതിഷസങ്കല്പങ്ങൾക്കെല്ലാം അടിസ്ഥാനം ദ്രാവിഡമായ തിണസങ്കല്പമാണ്. എസ്.കെ.പൊറ്റക്കാടിന്റെ ഒരു ദേശത്തിന്റെ കഥയിലെ ഏഴു തിണകളുടെ സ്വഭാവം അദ്ദേഹം വിശദീകരിച്ചു.

കോട്ടയത്തുതമ്പുരാന്റെ ആട്ടക്കഥകളിലെ മുല്ലൈ തിണയെക്കുറിച്ചായിരുന്നു ഡോ.പി.വേണുഗോപാലിന്റെ പ്രബന്ധം. കാവ്യത്തിന്റെ അകംപൊരുൾ വായിച്ചറിയാൻ തിണ് പഠനം സഹായിക്കുന്നു. കോട്ടയം തമ്പുരാന്റെ തിണ കാട്ടുപ്രദേശമാണ് പിൽക്കാലത്ത് പഴശ്ശിരാജാവിന് അഭയം നൽകിയ വയനാടൻ വനങ്ങളായിരുന്നു കോട്ടയം രാജവംശത്തിന്റെ മുതൽപ്പൊരുൾ. വിസ്തൃതമായ കുരു പാണ്ഡവകഥയിൽ പാണ്ഡവരുടെ വനവാസകാലാനുഭവങ്ങൾ മാത്രം തമ്പുരാൻ ഇതിവൃത്തമായി സ്വീകരിച്ചതിന്റെ പൊരുളതാണ്. ശ്രീ. വേണുഗോപാൽ സമർത്ഥിച്ചു.

ലോകത്തിലെ ഏതുസാഹിത്യസിദ്ധാന്തവും ഒരു മറയാണ്. ഒരേസമയം ഒരു സാധ്യതയും പരിമിതിയുമാണ് എന്ന മുഖവുരയോടെ തിണ സങ്കല്പത്തെ ആധാരമാക്കി വൈലോപ്പിള്ളിയുടെ കണ്ണീർപ്പാടത്തെ സമീപിക്കുന്ന തന്റെ പ്രബന്ധം പ്രശസ്ത കവി ഡി.വിനയചന്ദ്രൻ തുടർന്നവതരിപ്പിച്ചു. തിണ സങ്കല്പത്തിന്റെ പരിഷ്കരിച്ച രൂപം കാർഷികസംസ്കാരത്തിന്റെ പരിപ്രേക്ഷ്യത്തിലുണ്ടായ കേരള കവിതയിൽ പ്രയോഗിക്കാവുന്നതാണ്. പഴയ സിദ്ധാന്തങ്ങൾ നൂതനസാഹചര്യത്തിൽ പ്രയോഗിക്കുമ്പോൾ പുതിയ പാഠാന്തരം സൃഷ്ടിക്കപ്പെടണം. തൊൽക്കാപ്പിയരുടെ കാലത്തെപ്പോലെ ഗ്രാമങ്ങളല്ല മറിച്ച് കോളേജ് കാമ്പസുകളാണ് ഇന്ന് കളവിന്റെ രംഗവേദി. അയ്യപ്പപ്പണിക്കരുമായി വിയോജിച്ചു കൊണ്ട് ആര്യ - ദ്രാവിഡം എന്ന വംശീയമായ വേർതിരിവ് ചോദ്യം ചെയ്യപ്പെടുന്ന ഈ കാലത്ത് തിണ സങ്കല്പത്തെ ദ്രാവിഡലാവണ്യശാസ്ത്രം എന്നു വിളിക്കുന്നത് ശരിയല്ലെന്ന് വിനയചന്ദ്രൻ പറഞ്ഞു. ശ്രീ. സ്കറിയാ സക്കറിയ ചർച്ചകൾ ക്രോഡീകരിച്ചു.

സമഗ്രമായ ഒരു സാഹിത്യദർശനത്തിന്റെ സാധ്യതയെ സംബന്ധിച്ച അന്വേഷണങ്ങൾ നമ്മുടെ പാരമ്പര്യസമീപനങ്ങളുടെ സമകാലപ്രസക്തിയുമായി ബന്ധപ്പെട്ട ചിന്തകളിൽ എത്തുന്നത് ആശാവഹമായ ഒരു സംഗതിയാണ്. എന്നാൽ അത്തരം ദർശനങ്ങൾക്ക് വ്യാഖ്യാനിക്കാൻ കഴിയാത്ത പുതിയ രൂപങ്ങളെയും അവയെ വ്യാഖ്യാനിക്കാൻ കഴിയുന്ന ഒരു നവനിരൂപണസങ്കേതത്തിന്റെ സാധ്യതയേയും അംഗീകരിക്കാനുള്ള സൗമനസ്യം കൂടി ഇതിന്റെ പ്രയോക്താക്കൾ കാണിക്കേണ്ടതുണ്ട് എന്നു തോന്നുന്നു.

(46-ാം പേജിൽ നിന്നും തുടർച്ച)

രൗദ്രവുമായ ആനന്ദരൂപമാണ് നാമിവിടെ കാണുന്നത്. ഹിംസാത്മകമായ രതിയെന്ന് ഇതിനെ വിശേഷിപ്പിക്കാം. രതിയുടെ പീഡനലഹരി ഏറ്റുവാങ്ങിയ കാർമെൻ രാഘവനെ നോക്കി അക്രൂരമായി ചിരിച്ചിട്ട് വിജയിച്ച ഗുസ്തിക്കാരനായ മുന്നാഷാഹിയെ നോക്കി കൈവീശുന്നു. രാഘവൻ ഉറയൊഴിഞ്ഞ പാമ്പിനെപ്പോലെയായ മനസ്സുമായി കഥകളിയാശാന്റെ സമീപത്തു പശ്ചാത്താപവിവശനായി എത്തുകയും ചെയ്യുന്നു. ആശാൻ രാഘവനെ സ്വീകരിച്ചതായി സൂചനയൊന്നും നല്കാതെയാണ് കഥ അവസാനിക്കുന്നത്.

തീവ്രമായ രതിയുടേതായ ഈ കഥ മനുഷ്യബന്ധങ്ങളുടെ വിപൽക്കരമായ ആന്തരഭാവങ്ങളെക്കുറിച്ച് അറിയിക്കുന്നു. മനുഷ്യന്റെ വികാരങ്ങളിലെ വൈരുദ്ധ്യങ്ങളും അയുക്തികതയും കഥ ധ്വനിപ്പിക്കുന്നു. ചരിത്രത്തിലെന്നുമുണ്ടായിരുന്ന മനുഷ്യബന്ധങ്ങളുടെ ഉള്ളിലെ ഭയാനകമായ ശൂന്യതയെക്കുറിച്ച് 'കാർമെൻ' ശക്തിയായി ഓർമ്മിപ്പിക്കുന്നുണ്ട്. 'അച്ഛൻ തിരുമേനിയുടെ മരണവാർത്തയറിഞ്ഞപ്പോൾ വീട്ടിന്റെ ഉള്ളിലേക്കു വലിയുന്ന പുളിയിലക്കരയൻ മുണ്ടിന്റെ കോന്തല മാത്രമായി കാണപ്പെന്ന ഒരച്ഛനുവേണ്ടി കരയുവാൻ രാഘവൻ' വിസമ്മതിച്ചത് കഥാകാരൻ എടുത്തു പറയുന്നു. കേരളചരിത്രത്തിലെ മഹാവേദനകളിൽ ഒന്നിനെ കഥാകാരൻ ഉചിതമായി സ്പർശിക്കുകയാണ്. കാർമെനും രാഘവനും തമ്മിലുള്ള ബന്ധമാകട്ടെ, ആധുനികകാലത്തെ ഉറപ്പുള്ള അടിസ്ഥാനമില്ലാത്ത ബന്ധമായി പരിണമിക്കുന്നു. തന്നെ കല്യാണംകഴിക്കുമോ എന്നു രാഘവൻ താത്പര്യപൂർവ്വം കാർമെനോടു ചോദിച്ചപ്പോൾ മുന്നാഷാഹിയുടെ ഗുസ്തി ആസ്വദിച്ചു തുടങ്ങിയ കാർമെൻ അലോസരത്തോടെ ഇല്ല എന്നാണു മറുപടി പറഞ്ഞത്. എന്തുകൊണ്ടെന്ന് അന്വേഷിച്ചപ്പോൾ അവൾ രോഷത്തോടെ ജ്വലിക്കുന്നു:

"എല്ലാറ്റിനും എന്ത് എന്തുകൊണ്ട്? ഗംഗയ്ക്കുണ്ടോ എന്തുകൊണ്ട്? അതൊഴുകുന്നു. അതുകൊണ്ട് അതൊഴുകുന്നു." കാർമെന്റെ ജ്വലിക്കുന്ന ഈ വാക്കുകൾ ജീവിതത്തെ സംബന്ധിക്കുന്ന ചില അർത്ഥരഹസ്യങ്ങൾ കണ്ടെത്തുന്ന കവിത തന്നെയാണ്. യുക്തിയോടെ പരിശോധിച്ചുത്തരം കണ്ടെത്തുവാൻ കഴിയാത്ത ജീവിതഭാവങ്ങളിലെ വൈപരീത്യത്തിലേക്കു കഥാകാരൻ വിരൽചൂണ്ടുന്നു. കാരണം പറയുവാൻ കഴിയാത്ത ജീവിതകാമനകളാൽ നാം പീഡിപ്പിക്കപ്പെടുന്നു എന്ന് ഒട്ടും രസിക്കാത്ത ജീവിതസത്യം ഇവിടെ കഥാകാരൻ സൂചിപ്പിക്കുന്നു. കപടവും പൊള്ളയുമായ നൈതികതയിൽ മുഖംപൂഴ്ത്താതെ യാഥാർത്ഥ്യത്തെ അതായി കാണുന്ന, മനുഷ്യനെ അവനായിത്തന്നെ കാണുന്ന യഥാർത്ഥ കലാകാരന്റെ സാന്നിദ്ധ്യം ഈ കഥയിലുണ്ട്. എഴുത്തുകാരൻ എന്ന നിലയിൽ കഥാകാരന്റെ നേട്ടംതന്നെയാണിത്.



രാജുനാരായണസ്വാമി ഐ.എ.എസ്

# കമ്പ്യൂട്ടർ കാട്ടിക്കൂട്ടുന്ന വിക്രിയകൾ

മനുഷ്യനെ ചിരിപ്പിച്ചു മണ്ണുകപ്പിക്കുന്ന കമ്പ്യൂട്ടറുകളെപ്പറ്റി, അവയാടുന്ന നാടകങ്ങളെപ്പറ്റി

**ശാ**സ്ത്രലോകത്തിലെ അത്ഭുതപ്രതിഭാസമായ കംപ്യൂട്ടർ ഏതൊരു ഹാസ്യസമ്രാട്ടിനെയും അമ്പേ പരാജയപ്പെടുത്തത്തക്കവിധം രസനിഷ്യന്ദികളായ ചിരിക്കുടുക്കകൾ പൊട്ടിക്കുന്നത് തികഞ്ഞ വിരോധാഭാസമാണ്. ആരെയും ചിരിപ്പിച്ച് മണ്ണുകപ്പിക്കുന്ന ഈ തമാശകളിലൂടെ അനുവാചകരോടൊപ്പം സഞ്ചരിക്കുന്നതിനേക്കാൾ സന്തോഷദായകമായി മറ്റൊന്നില്ല.

ഒരിക്കൽ ഒരു യുവകോമളൻ ജീവിതപങ്കളിയെ കണ്ടെത്തുവാൻ പരക്കം പാഞ്ഞു. മുക്കിലും മൂലയിലും തപ്പിത്തടഞ്ഞ ആ ഹതാശൻ ഒടുവിൽ കംപ്യൂട്ടറിൽ അഭയം പ്രാപിച്ചു. അയാൾക്ക് തന്റെ പ്രാണപ്രേയസിയെക്കുറിച്ചുണ്ടായിരുന്ന മോഹനസങ്കല്പങ്ങൾ എന്തെല്ലാമായിരുന്നെന്നല്ലേ? നീന്തലിൽ അതിവിദഗ്ദ്ധ, സുന്ദരിക്കുടുക്ക, ആരെയും ഹഠാദാകർഷിക്കുന്ന വസ്ത്രധാരണരീതി. കംപ്യൂട്ടർ ഒട്ടും വൈകിയില്ല. ഈവിധ ഗുണങ്ങളെല്ലാം ഒത്തിണങ്ങിയ അനുരൂപയായ തരുണീമണിയെ തേടിപ്പിടിച്ചയാളെ ഏല്പിച്ചു. കംപ്യൂട്ടർ അയാൾക്കുവേണ്ടി കണ്ടെത്തിയ സ്വപ്നസുന്ദരി ആരെന്നല്ലേ? അന്റാർട്ടിക്കൻ ഭൂഖണ്ഡത്തിലെ പക്ഷിയായ പെൻഗ്വിൻ മാത്രമാണീവിധ ഗുണങ്ങൾ ഒത്തിണങ്ങിയ സ്വർഗ്ഗസുന്ദരിയെന്നായിരുന്നു കംപ്യൂട്ടറിന്റെ നിഗമനം. ഇളിഭ്യനായ യുവകോമളന്റെ പരിതാപകരമായ അവസ്ഥയിൽ പരിതപിക്കുകയല്ലാതെ മറ്റെന്താണു കരണീയം!!

ദക്ഷിണാഫ്രിക്കയിലെ ജോഹന്നാസ്ബർഗ്ഗിലെ യുവമിഥുനങ്ങൾക്കിടയിലുണ്ടായ ചെറിയ അലോസരം അവസാനം വിവാഹമോചനത്തിൽ കലാശിച്ചു. ഭാര്യാഭർത്താക്കൻമാർ പരസ്പരം ആരോപണങ്ങളുടെ ശരങ്ങൾ വർഷിക്കുവാൻ വിസ്മരിച്ചില്ല. പുകഞ്ഞകൊള്ളി പുറത്ത് എന്ന തത്ത്വദീക്ഷയുമായി തികഞ്ഞ വൈരാഗ്യത്തോടെ അവർ ദിനങ്ങൾ തള്ളിനീക്കി. ഒരു പുനർവിവാഹത്തിലൂടെ തന്റെ ഭർത്താവിനെ നല്ലപാഠം പഠിപ്പിക്കണം എന്ന ഉദ്ദേശ്യവുമായി വിവാഹമോചിതയായ സ്ത്രീ കംപ്യൂട്ടർ മുഖേന തന്റെ ജീവിതസാഫല്യം വരുത്താമെന്നു കരുതി. തന്റെ പ്രഥമ വിവാഹത്തിൽ പറ്റിയ അമളികൾ ആവർത്തിക്കരുതെന്ന ജാഗ്രതയോടെ പുതിയ ഭർത്താവിൽ താനാഗ്രഹിക്കുന്ന ഗുണങ്ങളെല്ലാം തന്നെ അവർ കംപ്യൂട്ടറിനെ ധരിപ്പിച്ചു. പുനർവിവാഹത്തിനായി അവർ അക്ഷമയോടെ കാത്തിരുന്നു. അവിചാരിതമായി 'അതീവ രഹസ്യം' എന്ന് പുറത്തെഴുതിയ ഒരു കവർ ആ സ്ത്രീയെ തേടിയെത്തി. കവർ പൊട്ടിച്ചു വായിച്ച അവർക്ക് തന്റെ കണ്ണുകളെ വിശ്വസിക്കാൻ സാധിച്ചില്ല. തന്റെ ആദ്യത്തെ ഭർത്താവിനെ തന്നെ ഏറ്റവും അനുരൂപനായ പ്രതിശ്രുത വരനായി കംപ്യൂട്ടർ നാമനിർദ്ദേശം ചെയ്തതായി കണ്ട അവർ ഭർത്തൃഗൃഹത്തിലേക്ക് നാലുകാലും പറിച്ചോടി.

പെൻഷൻ തുക കണക്കാക്കുന്നതിലും വിതരണം ചെയ്യുന്നതിലും നിയുക്തമായ ഒരു കംപ്യൂട്ടർ ഒരു പെൻഷനറുടെ കഞ്ഞിക്കുടി മുട്ടിച്ചു. മിസ്സിസ് മുട്ടുസുട്ടു എന്ന 58 കാരിക്ക് കംപ്യൂട്ടർ നിർദ്ദേശിച്ച പെൻഷനെന്തന്നല്ലേ? മുട്ടുവിൻ നിന്നും സുട്ടുവിനെ കുറിച്ചു കിട്ടിയ തുക. ഇതെങ്ങനെ സംഭവിച്ചു എന്നു തേടിയെത്തിയവർ മൂക്കത്തുവിരൽ വച്ചുപോയി. മുട്ടുവിനും സുട്ടുവിനുമിടയ്ക്കുള്ള 'ഹൈഫൻ' ഏതോ ദുർബലനിമിഷത്തിൽ ന്യൂനചിഹ്നമായി കംപൂട്ടർ വായിച്ചു. ഇല്ലാത്ത കുഴപ്പങ്ങളെല്ലാം അരങ്ങേറി. വല്ലാത്ത പൊല്ലാപ്പായി. പെൻഷൻ കിട്ടാതെ മുട്ടു സുട്ടു വഴിയാധാരമായി.

അമേരിക്കയിലെ കേപ്കെന്നഡിയിൽ നിന്നും നിരവധി ദശലക്ഷം ഡോളർ മുടക്കി ബഹിരാകാശത്തേക്ക് തൊടുത്തുവിട്ട റോക്കറ്റിന്റെ ആയുസ്സ് കേവലം സെക്കൻഡുകളായി പരിമിതപ്പെടുത്തിയതിന് പിന്നിൽ വർത്തിച്ചതും ധീഷണാശാലി എന്നും നാം കൊട്ടിഗ്ഘോഷിക്കുന്ന ഒരു കംപ്യൂട്ടറിന്റെ പ്രവർത്തനത്തിലെ പാളിച്ചയായിരുന്നു. കംപ്യൂട്ടർ പ്രോഗ്രാമിൽ നിന്നും വിട്ടകന്നു നിന്ന ഒരു 'ഹൈഫൻ' ഇത്രമാത്രം വിനാശം വാരിവിതയ്ക്കുമെന്ന് ആ കംപ്യൂട്ടർ പോലും ധരിച്ചില്ല.

സാധാരണ കൊലപ്പുള്ളികൾ മനുഷ്യരാണ്. എന്നാൽ ഒരു കംപ്യൂട്ടർ കൊലപ്പുള്ളിയായി എന്നു കേട്ടാലോ? തികച്ചും അവിശ്വസനീയം, അല്ലേ? ജപ്പാനിൽ 1981ൽ ആണ് ഇത്തരം ഒരു നാടകം അരങ്ങേറിയത്. ഒരു ഫാക്ടറിയിലെ പാവപ്പെട്ട തൊഴിലാളിക്കാണ് കംപ്യൂട്ടറിന്റെ പ്രഹരമേറ്റ് അകാലചരമം അടയേണ്ടിവന്നത്. കംപ്യൂട്ടർ നിയന്ത്രിച്ചിരുന്ന ഒരു യന്ത്രമനുഷ്യൻ തികച്ചും ആകസ്മികമായി പാവപ്പെട്ട ഈ തൊഴിലാളിയെ ഞെരിച്ചു കൊന്ന സംഭവം ഭസ്മാസുരനെപ്പോലും വിസ്മയഭരിതനാക്കുന്നു. ഇത് ഒരു ഒറ്റപ്പെട്ട സംഭവമല്ല. ജനുവരി 1976 മുതൽ ജൂൺ 1978 വരെയുള്ള മുപ്പതുമാസത്തെ കാലയളവിൽ സ്വീഡനിലെ ഉരുക്കുവ്യവസായശാലകളിൽ നിയുക്തമായ 270 യന്ത്രമനുഷ്യർ പതിനഞ്ചോളം ക്രിമിനൽ കേസുകളിലെ പ്രതികളാണത്രേ.

കുറ്റവാളികളെ തുറങ്കിലടയ്ക്കുക ഒരു സാധാരണസംഭവമാണ്. എന്നാൽ ഒരു കുറ്റവും ചെയ്തില്ല എന്ന കുറ്റം ചുമത്തി ഒരാളെ ഇരുമ്പഴികൾക്കുള്ളിലാക്കുക എന്ന സ്ഥിതിവിശേഷം വന്നാലോ? നോട്ടീസ് കൈപ്പറ്റി പത്തുദിവസത്തിനകം ഒരാൾ പൂജ്യം രൂപ നികുതിയടയ്ക്കണമെന്ന് ഒരു കംപ്യൂട്ടർ വിധിച്ചു. വിചിത്രമായ ഈ നോട്ടീസ് കിട്ടിയ വ്യാപാരി അതിനെ പുച്ഛിച്ചുതള്ളി തന്റെ ചവറ്റുകൊട്ടയിലേക്ക് വലിച്ചെറിഞ്ഞു. നികുതിയടയ്ക്കാത്തവരുടെ ലിസ്റ്റിൽ വ്യാപാരിയുടെ പേരും കംപ്യൂട്ടർ ഉൾപ്പെടുത്തി. പത്തുദിവസം കാത്തിരുന്ന കംപ്യൂട്ടർ പതിനൊന്നാം ദിവസമയച്ചത് അയാളെ തടവറയിലാക്കാതിരിക്കുവാനുള്ള കാരണം കാണിക്കൽ നോട്ടീസായിരുന്നു.

ഹൃദയസ്തംഭനം മൂലം മരിക്കുക - അതിലൊരു പ്രത്യേക ഗമയും തറവാടിത്തവുമുണ്ട്. മരണകാരണം ഒരു കമ്പ്യൂട്ടറായാലോ? പത്രാസ് ശതഗുണീഭവിക്കും. സംഭവം നടന്നത് ലോറൻസ്ബർഗിലാണ്. ഒരു ഫാക്ടറി ഉദ്യോഗസ്ഥൻ താനടയ്ക്കേണ്ട നികുതിയുടെ ബില്ലു കണ്ടു ഞെട്ടിത്തരിച്ചതാണ് സംഭവത്തിനാധാരം. നികുതിയിളവനുവദിക്കണമെന്ന ഉദ്യോഗസ്ഥന്റെ അപേക്ഷ ബധിരകർണ്ണങ്ങളിൽ നിപതിച്ചു. കംപ്യൂട്ടർ തന്റെ നിലപാടിലുറച്ചു നിന്നു. ഫാക്ടറി ഉദ്യോഗസ്ഥന്റെ രക്തസമ്മർദ്ദം അവിശ്വസനീയമാം വണ്ണമുയർന്നു. അയാൾ മരണവക്ത്രത്തിലേക്ക് വഴുതിവീണു. ആറ് എന്ന അക്കം പൂജ്യമായി വായിച്ച കംപ്യൂട്ടറാണ് രക്തദാഹിയായിതീർന്നത്. 1969 മുതൽ 1971 വരെയുള്ള നികുതി കണക്കാക്കുന്നതിന് പകരം 1909 മുതൽ 1971 വരെയുള്ള നികുതി കണക്കാക്കിയ കംപ്യൂട്ടർ അയാളെ കാലനൂർക്കയയ്ക്കുകയായിരുന്നു.

കംപ്യൂട്ടറിന്റെ കൈച്ചൂടറിഞ്ഞ അമേരിക്കൻ ശാസ്ത്രജ്ഞന് പറ്റിയ അമളി അങ്ങാടിപ്പാട്ടാണ്. അദ്ദേഹത്തിന്. സമീകൃതാഹാരം കഴിച്ചേ പറ്റൂ. എന്നാൽ പണം ചെലവാക്കുന്നതിൽ പിശുക്ക് ജന്മസിദ്ധമായിരുന്നുതാനും. പ്രതിദിനം 1800 കലോറി ഭക്ഷണം കഴിയുന്നത്ര കുറഞ്ഞ ചെലവിൽ ലഭിക്കുവാൻ വേണ്ട ഭക്ഷണക്രമം നിർദ്ദേശിക്കണമെന്ന ആവശ്യവുമായി ശാസ്ത്രജ്ഞൻ കംപ്യൂട്ടറിനെ സമീപിച്ചു. അദ്ദേഹത്തിന്റെ ആവശ്യങ്ങൾ മനസ്സിലാക്കിയ കംപ്യൂട്ടർ അദ്ദേഹത്തിനേറ്റം അനുയോജ്യമായ ഭക്ഷണക്രമം നിർദ്ദേശിച്ചു. ആ നിർദ്ദേശം കൈയിൽ കിട്ടിയ ശാസ്ത്രജ്ഞൻ ഒരു നിമിഷം പകച്ചുപോയി. പതിവായി രാവിലെയും ഉച്ചയ്ക്കും വൈകിട്ടും രാത്രിയും നാലരലിറ്റർ വീതം വിന്നാഗിരി അകത്താക്കുവാനുള്ള ഉപദേശമാണ് കംപ്യൂട്ടർ അദ്ദേഹത്തിന് നൽകിയത്. ഒരു ദിവസം ഇപ്രകാരം ശാസ്ത്രജ്ഞനകത്താക്കുവാൻ നിർദ്ദേശിക്കപ്പെട്ട വിന്നാഗിരിയുടെ കലോറിഫിക് വാല്യു 1800 കാലറിയാണെന്ന തഥ്യയാണ് കംപ്യൂട്ടറിന്റെ സാരോപദേശത്തിന്റെ പിന്നിൽ വർത്തിച്ചത്.

കംപ്യൂട്ടർ കാട്ടിക്കൂട്ടുന്ന ഇത്തരം ഗോഷ്ടികൾക്കും പമ്പര വിഡ്ഢിത്തങ്ങൾക്കും എതിരെ സംഘടിത ജനശക്തി ഉണർന്നുവെന്നു കേട്ടാലോ? ഒരു പക്ഷെ നിങ്ങൾ തമാശയായി കരുതി അതിനെ പുച്ഛിച്ചുതള്ളിയേക്കാം. എന്നാൽ അങ്ങനെ ഒരു സംഭവത്തിന് മഹാനഗരമായ ലണ്ടൻ സാക്ഷ്യം വഹിച്ചുവെന്നതു കേവലമൊരു സത്യമാണ്. കംപ്യൂട്ടർ തകൃതിയായി' നടത്തുന്ന വികൃതിത്തരത്തിന് അതേ നാണയത്തിൽ ചുട്ടമറുപടി നൽകുവാൻ ചില യുവതീയുവാക്കൻമാർ ഒരു സംഘടനയ്ക്ക് രൂപം നൽകിയത്രേ. 'ഇന്റർനാഷണൽ സൊസൈറ്റി ഫോർ ബാനിംഗ് ഒഫ് കംപ്യൂട്ടേഴ്സ്' കംപ്യൂട്ടറുകൾക്കെതിരെ കുരിശുയുദ്ധം നടത്തുവാൻ കച്ചകെട്ടിയിറങ്ങി. ഈ ജ്യോത്സ്യന്റെ പ്രവചനങ്ങൾ വാരിവിതയ്ക്കുന്ന വിപത്തിനറുതി വരുത്തുവാനായി അവനെ കാലനൂർക്ക് അയയ്ക്കണമെന്നാണിക്കൂട്ടർ വീറോടെ വാദിച്ചത്. നാനൂറു വ്യക്തികൾ രാപകൽ നാനൂറുകൊല്ലം അത്യദ്ധ്വാനം ചെയ്താൽ പോലും കാട്ടിക്കൂട്ടാനാവാത്ത വിക്രിയകൾ നൊടിയിടയ്ക്കുള്ളിൽ കംപ്യൂട്ടറുകൾ കാട്ടിക്കൂട്ടുന്നുവെന്ന ആരോപണമാണ് ഇക്കൂട്ടരെ ക്ഷുഭിതരാക്കിയതത്രേ.



ഡോ. കവടിയാർ രാമചന്ദ്രൻ

# അരങ്ങിൽ തിളങ്ങിയ ആന്റിഗണി



സോഫോക്ലിസ്സിന്റെ ആന്റിഗണിയുടെ പുനരാവിഷ്കാരം

**സോ**ഫോക്ളിസ് എന്നും ദിവ്യനിയമങ്ങ (Divine laws)-ളുടെ കക്ഷിക്കാരനത്രേ. ആ പൗരാണിക ഗ്രീക്ക് നാടകകൃത്തിന്റെ രചനകളുടെ പശ്ചാത്തലം മതാനുഷ്ഠാനങ്ങളാണല്ലോ. വിധിവിഹിതപ്രവാഹത്തിലൊഴുകി നീങ്ങുന്ന ഓലത്തുരുമ്പുകളെപ്പോലെയാണ് സോഫോക്ളിസിന്റെ കഥാപാത്രങ്ങൾ. മനുഷ്യാതീതശക്തിയുമായി ഏറ്റുമുട്ടി പിടഞ്ഞടിയുന്ന വമ്പൻ മനുഷ്യരേയും. ഏറ്റുമുട്ടാതെതന്നെ വിധിയന്ത്രത്തിരിപ്പിൽപ്പെട്ടുഴറുന്നവരേയും ഈഡിപ്പസ് നാടകത്രയത്തിൽ കാണുന്നു.

ദിവ്യനിയമങ്ങളെ ആദരിക്കാത്തവർക്കെതിരേ ധീരമായി പോരാടുന്ന നന്മയുടെ പ്രതീകങ്ങൾക്കും ദുരന്തം വിധിക്കുമ്പോഴാണ് അതിലെ വൈരുദ്ധ്യം നമ്മെ ചിന്താകുലരാക്കുന്നത്. ആചാരവരുതികൾക്കുവേണ്ടി കലാപം നടത്തിയ ആന്റിഗണിയുടെ ദുരന്തവും. അറിയാതെ ചെയ്ത തെറ്റിന്റെ കനലിൽ നീറിനീറിയൊടുങ്ങുന്ന ഈഡിപ്പസ് രാജാവിന്റെ ദാരുണമായ അന്ത്യവും നമ്മെ അമ്പരപ്പിക്കുകയും വേദനിപ്പിക്കുകയും ചെയ്യുന്ന വിധിവൈരുദ്ധ്യങ്ങളല്ലേ?

സോഫോക്ളിസിന്റെ 'ആന്റിഗണി'യുടെ ഒരു പുനരാവിഷ്കാരം തിരുവനന്തപുരം കാർത്ത്യായനി തിയേറ്റേഴ്സ് ഈയിടെ അരങ്ങിൽ അവതരിപ്പിച്ചു. വാസ്തവത്തിൽ പഴയ 'ആന്റിഗണി'യുടെ പുനഃസൃഷ്ടിയാണതെന്നുവേണം പറയാൻ. വിഷ്കംഭമെന്നവണ്ണം അവതരിപ്പിച്ച ഈഡിപ്പസ് ദുരന്തങ്ങളുടെ തുടക്കംതന്നെ മൂലകൃതിയിൽനിന്നുള്ള വ്യതിയാനത്തെക്കുറിക്കുന്നതായിരുന്നു.

ഗ്രീസിന്റെ ചരിത്രവും സോഫോക്ളിസ് നാട

കമെഴുതിയ കാലവും മനസ്സിൽ കരുതിക്കൊണ്ടുള്ള ഒരു പുനഃസൃഷ്ടിയാണ് നാടകരചനയിലും സംവിധാനത്തിലുംകൂടി പി.കെ. വേണുക്കുട്ടൻനായർ നിർവഹിച്ചിരിക്കുന്നത്. യവനവനിതകളുടെ കലാപം ശക്തമായിക്കൊണ്ടിരുന്ന സാഹചര്യത്തിലാണ് ഈഡിപ്പസ് നാടകത്രയത്തിന്റെ ജനനം. ഏകാധിപതിയുടെ നീച നിയമങ്ങ (Lower laws)ളെ ധിക്കരിച്ച ആന്റിഗണിക്ക് പരമോദാരപദവി സംഭാവന ചെയ്തതിൽ രചനാകാലത്തിനും വലിയ പങ്കുണ്ട്.

അറിഞ്ഞുകൊണ്ടല്ലെങ്കിലും അച്ഛനെ കൊല്ലുകയും അമ്മയെ പരിണയിക്കുകയും ചെയ്ത മകനാണ് താൻ എന്നറിയുന്ന ഈഡിപ്പസ് രാജാവ് അമ്മ (ഭാര്യ)യുടെ ആത്മഹത്യയ്ക്കുകൂടി സാക്ഷിയാകുന്ന രംഗത്തോടെയാണ് നാടകം തുടങ്ങുന്നത്. സ്വയം കണ്ണു കുത്തിപ്പൊട്ടിച്ച് അന്ധനായിത്തീർന്ന ഈഡിപ്പസ് നാടുവിടുമ്പോൾ അച്ഛനു താങ്ങും തണലുമായി ആന്റിഗണിയും അദ്ദേഹത്തോടൊപ്പം പോകുന്നു. ആന്റിഗണിയുടെ ധീരതയും ത്യാഗസന്നദ്ധതയും സ്നേഹഭാവവുമെല്ലാം പ്രാരംഭത്തിൽത്തന്നെ പ്രകടമാക്കാൻ ഈ അവതരണരംഗംകൊണ്ടു സാദ്ധ്യമായി. (സോഫോക്ലിസിന്റെ ആന്റിഗണി നാടകത്തിൽ ഇത്തരത്തിലൊരു വിഷ്കംഭമില്ല. ഈഡിപ്പസ് നാടകത്തിന്റെ ഒടുവിൽ ആന്റിഗണി അച്ഛനോടൊപ്പം പോകുന്നുമില്ല.)

ഈഡിപ്പസിന്റെ പുത്രന്മാരായ പോളിനീസസ്സും ഇട്രിയോക്ലിസ്സും പരസ്പരം വെട്ടി മരിച്ചു. ക്രിയോൺ (ഈഡിപ്പസിന്റെ ഭാര്യാസഹോദരൻ) തീബ്സിന്റെ ഭരണാധികാരിയായി. ഇട്രിയോക്ലിസ്സിനു മാന്യമായ ശവസംസ്കാരം നല്കണമെന്നും പോളിനീസസ്സിന്റെ മൃതശരീരം ശവംതീനികൾക്കു ഭക്ഷണമാകണമെന്നും ആ ഏകാധിപതി ആജ്ഞാപിച്ചു. ശവം മറവുചെയ്യാൻ ഒരുമ്പെടുന്നവരെ കല്ലെറിഞ്ഞു കൊല്ലുമത്രേ. ദൈവഹിതത്തിനെതിരായ, മനുഷ്യത്വഹീനമായ ഈ കല്പനയ്ക്കെതിരേ ആന്റിഗണി രംഗപ്രവേശം ചെയ്യുന്നതോടെയാണ് സംഘർഷസാഗരം ഇരമ്പിത്തുടങ്ങുന്നത്.

ഉല്ലംഘിതാജ്ഞയായ ആന്റിഗണി കൽത്തുറുങ്കിലാകുന്നതും, അവൾ മനസ്സാ വരിച്ച ഹേയ്മൺ (ക്രിയോണിന്റെ പുത്രൻ) അവളോടൊപ്പം മരണം വരിക്കുന്നതുമാണ് അന്ത്യരംഗം. ക്രിയോണിന്റെ ഭാര്യയും ആത്മഹത്യ ചെയ്യുന്നു. ദിവ്യവിധിയോടുള്ള ഏറ്റുമുട്ടലിൽ പരാജിതനായ ക്രിയോണിന്റെ അതിദീനമായ വിലാപമുയരുമ്പോൾ നാടകത്തിനു തിരശ്ശീല വീഴുന്നു.

നാടകത്തിന്റെ ശക്തികേന്ദ്രവും കേന്ദ്രകഥാപാത്രവുമായി പ്രത്യക്ഷയായ ആന്റിഗണിയുടെ വേഷമിട്ട ആശയാണ് അഭിനയത്തിന്റെ ശക്തിയും സൗന്ദര്യവും അനുഭവവേദ്യമാക്കിയത്. ആന്റിഗണിയോടൊപ്പം അരങ്ങേറേണ്ടിവന്ന അവളുടെ സഹോദരി ഇസ്മേയ്നി (ബിന്ദു)ന് പലപ്പോഴും ബലഹീനയായി തളർന്നുനീങ്ങേണ്ട ദുര്യോഗമാണുണ്ടായത്.

ടെയ്റേഷ്യസ്, കാവൽക്കാരൻ എന്നീ കഥാപാത്രങ്ങളെ അവതരിപ്പിച്ച മുടവൻമുകൾ കൃഷ്ണൻകുട്ടിയുടെ വൈവിധ്യമാർന്ന അഭിനയനൈപുണി പ്രശംസനീയം തന്നെ. ക്രിയോണിനെ അവതരിപ്പിച്ച മോഹൻകുമാർ, ഈഡിപ്പസ്, പൗരമുഖ്യൻ എന്നിവരുടെ റോളിൽ വരുന്ന പുത്തില്ലം വാസുദേവൻ, ജൊകാസ്റ്റ, യൂറിഡൈസി എന്നീ വേഷങ്ങളെടുത്ത മണക്കാട് ഉഷ, ഹേയ്മണായി രംഗത്തുവന്ന കല്ലട വേണു, മറ്റൊരു കാവൽക്കാരനായി വേഷമിട്ട ബ്രദേഴ്സ് മോഹനൻ തുടങ്ങിയവരെല്ലാം അവരവരുടെ അഭിനയമുഹൂർത്തങ്ങൾ കുറ്റമറ്റതാക്കി. ചില വേളകളിൽ ചിലരുടെ ഡയലോഗിൽ വന്നുപെടുന്ന ശ്രുതിഭംഗവും ഭാഷണവൈകല്യവും ഒഴിവാക്കേണ്ടതാണ്.



രംഗാനുബന്ധിയായ നാടകീയത (theatricalism) നിറഞ്ഞതാണ് 'ആന്റിഗണി'യിലെ എല്ലാ രംഗങ്ങളും. അഭിനേതാവുകൂടിയായ ഒരാൾ രചനയും സംവിധാനവും ഏറ്റെടുക്കുമ്പോൾ സ്വാഭാവികമായുണ്ടാകുന്ന നേട്ടമാണത്. നാടകശാലകളിലും ഉത്സവപ്പറമ്പുകളിലും സ്ഥിരം പാറ്റേണുകൾ കണ്ടുമടുത്ത നാടകാസ്വാദകർക്ക് 'ആന്റിഗണി' വലിയൊരാശ്വാസമാകും എന്നതാണ് എടുത്തുപറയേണ്ട കാര്യം.

സോഫോക്ലിസ്സ് എക്കാലത്തെയും മഹാനായ നാടക കൃത്താണ്. സോഫോക്ലിസ്സിന്റെ ആന്റിഗണിയുടെ മലയാളത്തിലുള്ള പുനരാവിഷ്കാരമാണ് ഈ നാടകം

ആന്റിഗണിയിലെ ഒരു രംഗം





(14-ാം പേജിൽ നിന്നും തുടർച്ച)

ലഭിക്കാത്ത നിലപാടാണ് ആന്റണിയുടെ ഭാഗത്തുനിന്നുണ്ടാകുന്നത്. അതിനെതിരെയുള്ളരോഷപ്രകടനമായിരിക്കും വരുന്ന തിരഞ്ഞെടുപ്പിൽ പ്രതിഫലിക്കാൻ പോകുന്നത്.

ചോ: വരുന്ന അസംബ്ളി തിരഞ്ഞെടുപ്പിന്റെ സ്ഥാനാർത്ഥികളെക്കുറിച്ച് മാർക്സിസ്റ്റ് പാർട്ടിയിൽ ഏതാണ്ട് ധാരണയായി എന്നു വാർത്തയുണ്ടല്ലോ?

ഉ: ഞങ്ങളുടെ പാർട്ടി തിരഞ്ഞെടുപ്പുമായി ബന്ധപ്പെട്ട് അന്തിമതീരുമാനമൊന്നും ഇതുവരെ സ്വീകരിച്ചിട്ടില്ല. ആരു മത്സരിക്കണം ആരു മത്സരിക്കണ്ട എന്നൊക്കെ പാർട്ടി തീരുമാനിച്ചിട്ടില്ല. ആരു മുഖ്യമന്ത്രിയാകണമെന്ന് ഇലക്ഷനുശേഷം പാർട്ടി നിശ്ചയിക്കും. ഞങ്ങൾ ഇതുവരെ സ്ഥാനാർത്ഥികളെക്കുറിച്ച് അന്തിമതീരുമാനമൊന്നും എടുത്തിട്ടില്ല.

ചോ: രണ്ടുതവണ മത്സരിച്ചവർ വീണ്ടും മത്സരിക്കേണ്ടതില്ലെന്ന് മാർക്സിസ്റ്റ് പാർട്ടി തീരുമാനിച്ചിട്ടുണ്ടോ?

ഉ: രണ്ടുതവണ മത്സരിച്ചവർ വീണ്ടും മത്സരിക്കേണ്ടതില്ലെന്ന് മദ്രാസിൽ നടന്ന സെൻട്രൽ കമ്മിറ്റിയിൽ ചർച്ചചെയ്തു എന്നതു ശരിയാണ്. പക്ഷേ, തീരുമാനമെടുക്കേണ്ടത് പാർട്ടിയുടെ പോളിറ്റ് ബ്യൂറോ ആണ്. ഇവിടെ ചില പത്രങ്ങളിൽ സ്ഥാനാർത്ഥികളുടെ പേരും, മറ്റു ചില വിവരങ്ങളും വന്നിട്ടുണ്ട്. പക്ഷേ, അതൊന്നും പാർട്ടിയുടെ തീരുമാനമല്ല. ആരെങ്കിലും എവിടെയെങ്കിലുമൊക്കെ നിന്നു പറയുന്ന കാര്യങ്ങൾ എഴുതിവയ്ക്കുന്നതാണ്. അതൊന്നും പാർട്ടിയുടെ തീരുമാനത്തെ ബാധിക്കുന്ന പ്രശ്നമല്ല. അല്ലെങ്കിൽത്തന്നെ പാർട്ടിയുടെ ചർച്ചകൾ രഹസ്യമായാണ് ഞങ്ങൾ സൂക്ഷിക്കുന്നത്. അത് പത്രക്കാരൊന്നും അറിയാൻ പോകുന്നില്ല.

ചോ: യുവാക്കളെ കേന്ദ്രീകരിച്ചാവുമോ സി.പി.എം വരുന്ന സംസ്ഥാന തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിനിർണ്ണയം നടത്തുക?

ഉ: ചെറുപ്പക്കാർ ആരൊക്കെ മത്സരിക്കണമെന്നും പാർട്ടി ആലോചിച്ചിട്ടില്ല. ഇതുവരെ സെൻട്രൽ കമ്മിറ്റിയോ സ്റ്റേറ്റ് കമ്മിറ്റിയോ ഇതേക്കുറിച്ച് അന്തിമതീരുമാനം എടുത്തിട്ടുമില്ല. ഓരോരുത്തർ അവർക്കു തോന്നുംപടി കാച്ചിവിടുന്നതാണ് ഇതൊക്കെ. അവ പാർട്ടിയുടെ തീരുമാനങ്ങളല്ല.

ചോ: ആരോഗ്യപരമായ പ്രശ്നങ്ങളാൽ താങ്കൾ മത്സരിക്കുന്നില്ലെന്ന വാർത്ത കണ്ടിരുന്നു?

ഉ: എനിക്ക് ആരോഗ്യപ്രശ്നമുള്ളതിനാൽ മത്സരിക്കുന്നില്ല എന്നൊരു വാർത്ത ഞാനും കണ്ടു. പക്ഷേ, അങ്ങനെയൊരു തീരുമാനം ഞാൻ പാർട്ടിയുടെ പോളിറ്റ് ബ്യൂറോയെ അറിയിച്ചിട്ടില്ല. ഇതേക്കുറിച്ച് ഞാൻ പ്രതികരിച്ചതുപോലുമില്ലല്ലോ.

ചോ: അതെന്തുകൊണ്ട്?

ഉ: ഈ വരുന്ന വാർത്തകൾക്കൊക്കെ പ്രതികരണമെഴുതാനിരുന്നാൽ അതിനല്ലേ സമയമുണ്ടാകൂ. ഞാൻ പോളിറ്റ് ബ്യൂറോയ്ക്ക് അങ്ങനെയൊരു കത്തെഴുതിയിട്ടില്ലെന്ന് എനിക്കറിയാം. ഞങ്ങളുടെ പാർട്ടിക്കറിയാം. പിന്നെ ആരെ ബോധിപ്പിക്കാനാണ് ഞാൻ പ്രതികരിക്കുന്നത്? ഭാവനവച്ചു കാച്ചുന്നതിനൊന്നും എന്നെക്കൊണ്ടു പ്രതികരിക്കാനാവില്ല. ഓരോ പത്രത്തിലും ഓരോ രീതിയിലാണ് വാർത്ത വരുന്നത്. അതൊക്കെ പത്രക്കാർ ചമച്ചുണ്ടാക്കുന്നതാണ്. ചിലർ കരുതുംപോലെ അവരവർക്കു തോന്നുമ്പോലെയല്ല ഞങ്ങളുടെ പാർട്ടി മെംബർമാർ പ്രവർത്തിക്കുന്നത്. എങ്ങനെ പ്രവർത്തിക്കണമെന്ന് പാർട്ടി നിർദ്ദേശിക്കും. അതുപോലെ പാർട്ടിമെംബറൻമാർ പ്രവർത്തിക്കും. അത്രതന്നെ.

ചോ: കേന്ദ്രത്തിൽ ഭൂരിപക്ഷം കിട്ടിയാൽ ദേശീയമുന്നണിക്കൊപ്പം ഇടതുപക്ഷം അധികാരം പങ്കിടുമോ?

ഉ: ഞങ്ങൾ കേന്ദ്രത്തിൽ അധികാരം പങ്കിടാനൊന്നും നിശ്ചയിച്ചിട്ടില്ല. ദേശീയമുന്നണിക്കു ഭൂരിപക്ഷം കിട്ടിയാൽ ഞങ്ങൾ പിന്തുണയ്ക്കും. അതിനപ്പുറം അധികാരം പങ്കിടാനൊന്നും ഞങ്ങൾക്ക് ഉദ്ദേശ്യമില്ല.

ചോ: ഒ. ഭരതൻ വീണ്ടും എം.എൽ.എയായി. സുപ്രീം കോടതിയുടെ ഈ വിധി താങ്കളുടെ പാർട്ടിക്കു കൈവന്ന ഒരു നേട്ടമായി കാണുന്നുണ്ടോ? ഈ സംഭവം വേണ്ടരീതിയിൽ പ്രയോജനപ്പെടുത്താൻ പാർട്ടിക്കു കഴിയാത്തതെന്തുകൊണ്ട്?

ഉ: ഹൈക്കോടതിവിധി തെറ്റാണെന്നാണ് സുപ്രീം കോടതി പറഞ്ഞിരിക്കുന്നത്. ഈ വിധി ന്യായമാണെന്ന് ഞങ്ങൾക്കറിയം. ഒ. ഭരതനുതന്നെയായിരുന്നു ഭൂരിപക്ഷം. പിന്നെ നെറികെട്ട തന്ത്രങ്ങൾകൊണ്ടാണ് സുധാകരൻ ജയിച്ചത്. അയാൾ ജയിച്ചുകഴിഞ്ഞിട്ടും നെറികെട്ട പ്രവർത്തനംതന്നെയാണ് നടത്തിക്കൊണ്ടിരുന്നത്. ജയരാജൻ എം.എൽ.എയെ കൊലപ്പെടുത്താൻപോലും സുധാകരൻ ശ്രമിച്ചു. ഇതുപോലെയുള്ള ഒരുത്തന്റെ വിജയം അസാധുവാക്കിയ സുപ്രീം കോടതിയെ നാം അഭിനന്ദിക്കുകയാണു വേണ്ടത്. നാല്പാടി വാസു എന്ന സഖാവിനെ അംഗരക്ഷകനെക്കൊണ്ടു വെടിവയ്പിച്ചു. കൊന്നത് സുധാകരനാണ്. ഇതൊന്നും നല്ലതിനല്ലെന്ന് ഞങ്ങൾ അന്നു തന്നെ പറഞ്ഞിരുന്നു. അതിപ്പോഴും ആവർത്തിക്കുന്നു.

ചോ: വരാൻ പോകുന്ന തിരഞ്ഞെടുപ്പിൽ കേരളമനസ്സ് എങ്ങനെ പ്രതികരിക്കുമെന്നു താങ്കൾക്കു പ്രവചിക്കാനാകുമോ?

ഉ: ഇടതുപക്ഷമുന്നണിയായിരിക്കും വരുന്ന തിരഞ്ഞെടുപ്പിൽ കേരളത്തിൽ അധികാരത്തിലെത്തുക. അതുറപ്പായിട്ടുണ്ട്. ഒരു കുതന്ത്രങ്ങൾക്കും ഞങ്ങളുടെ മുന്നേറ്റത്തെ ഇനിയും തടയാനാവില്ല. ആന്റണിയും കരുണാകരനും തമ്മിൽ ഒരുമിച്ച് എത്ര ചിരിച്ചാലും അവരുടെ പ്രവർത്തന മഹിമയും മനസ്സിലിരിപ്പും ജനങ്ങൾക്കറിയാം. അതുകൊണ്ട് കേരളത്തിൽ ഞങ്ങൾ ഭരണത്തിലെത്തുമെന്നതിൽ യാതൊരു സംശയവും വേണ്ട. ഇപ്പോൾ കേരളജനതയുടെ മനസ്സ് ഇടതുപക്ഷമുന്നണിക്കൊപ്പമാണ്.



## പഴവിള രമേശൻ

# മുള്ള്

പതിവുപോലൊരു
പകലടങ്ങുന്നു
പതിയെക്കാറ്റിലി-
ക്കതകടയുന്നു.

തുറക്കാനെപ്പൊഴും
മടിയെനിക്കെന്നു-
മടഞ്ഞതൊക്കെയു
മടഞ്ഞതാകട്ടെ.

ഒരിക്കൽ നേട്ടമായ്
കരുതിയ സ്നേഹം
തിരിച്ചെടുത്തവ-
നിരിപ്പുണ്ടപ്പുറം.

കവിതയിൽ കള-
വരുതെന്ന മൊഴി
തിളയ്ക്കുമുള്ളവ-
നറിഞ്ഞില്ലാപോലും.

അവനെക്കാണേണ്ട
അവനും കാണേണ്ട
അടഞ്ഞതൊക്കെയു-
മടഞ്ഞതാകട്ടെ.

അടയാതെ കാതും
മിഴികളുമൂതി-
ക്കെടുത്തിയോ വിള-
ക്കടുത്തിരിപ്പവൾ.

ഒരു വിളിപ്പാടിൻ
കരയ്ക്കലയ്ക്കുന്ന
കടലലയിലോ
കഥയുടെ ബാക്കി.

കതകടയ്ക്കുമ്പോ-
ളറിഞ്ഞില്ലാ കാറ്റി-
ക്കഥയുടെ പൊരു
ളഴിക്കട്ടെ തിര!

# നിറങ്ങളുടെ തീർത്ഥാടനം

പ്രദീപ് പനങ്ങാട്

ബാംഗ്ളൂർ നഗരത്തിലെ തിരക്കുകളിൽ മറഞ്ഞിരുന്നു യൂസഫ് ചിത്രങ്ങൾ വരയ്ക്കുന്നു. അസ്വസ്ഥതകൾ നിറഞ്ഞ ജീവിതപ്രപഞ്ചത്തിലേക്ക് തുറന്നിട്ട ജ്ജാലകങ്ങളാണ് ഓരോ ചിത്രങ്ങളും. നിറങ്ങളോ. മാധ്യമമോ, സങ്കേതങ്ങളോ ഈ ചിത്രകാരന്റെ സർഗ്ഗസംവേദനത്തിനുമുമ്പിൽ പ്രതിസന്ധി സൃഷ്ടിക്കുന്നില്ല. അനുഭവങ്ങളുടെ ജ്വാലകളിൽ വിളക്കിയെടുത്ത ഈ ചിത്രങ്ങൾ സമകാലിക ഇന്ത്യൻ ചിത്രശില്പകലയുടെ ചരിത്രത്തോടുള്ള കലാപം കൂടിയാണ്.

യൂസഫ് അറയ്ക്കൽ ചാവക്കാട്ടുനിന്നും ഒളിച്ചോടിയത് ചിത്രകലയുടെ ചരിത്രത്തിലേക്കാണ്. സമ്പന്നതയും പാരമ്പര്യവും നിറഞ്ഞ കുടുംബാന്തരീക്ഷം യൂസഫിന് ആഹ്ളാദത്തിന്റെ തിരയടികൾ നൽകിയില്ല. ഫുട്ബോളും ചിത്രം വരയ്ക്കലുമായിരുന്നു സാന്ത്വനം പകർന്നത്. കൗമാരത്തിന്റെ അവിവേകവുമായി കുടുംബത്തിന്റെ പടിയിറങ്ങുമ്പോൾ വരകളുടെയും വർണ്ണങ്ങളുടെയും വസന്തം നിറഞ്ഞതാവി ജീവിതവീഥികൾ സ്വപ്നങ്ങളിൽ മിന്നിമറഞ്ഞിരുന്നോ? യൂസഫ് ചിരിക്കുന്നു. വിരലുകളിൽ വരയ്ക്കാനുള്ള ദാഹവും, മനസ്സിൽ ജീവിക്കാനുള്ള മോഹവുമായി ബാംഗ്ലൂരിലെ തെരുവോരത്തുകൂടി അലഞ്ഞുനടന്ന ഒരു കൗമാരക്കാരന്റെ ചിത്രം നിറം മങ്ങാതെ, യൂസഫ് മനസ്സിൽ സൂക്ഷിക്കുന്നു.

ജീവിതത്തിന്റെ കടുത്ത വേനലിൽ തണൽ നൽകിയ ബാംഗ്ലൂർ നഗരത്തിൽ നിന്നുതന്നെ യൂസഫ് ചിത്രകാരന്റെ ജീവിതം ആരംഭിക്കുന്നു. തെരുവിന്റെ നിഴലുകൾക്ക് നിറംപകർന്നു. ഭാഷയും ജീവിതവുമറിയാതെ അലഞ്ഞു നടന്നപ്പോൾ മനസ്സിൽ കോറിയിട്ട സ്കെച്ചുകൾ ചായം കലർത്തി കാലത്തിനുമുമ്പിൽ നിവർത്തിയിട്ടു. നഗരത്തിൽ അനുഭവിച്ചു തീർത്ത പ്രവാസിയുടെ ജീവിതസന്ധികളും യാതനകളും ദൃശ്യസമൃദ്ധികളായി പുനർജ്ജനിച്ചു. ഈ ചിത്രങ്ങളിലെല്ലാം കണ്ണീരിന്റെ നനവ് പൊടിഞ്ഞുനിന്നു.



*യൂസഫിന്റെ പ്രശസ്തമായ പെയിന്റിംഗ് : കസേര*

ചക്രപരമ്പര (Wheels Series)-യാണ് യൂസഫിന്റെ ചിത്രകലാജീവിതത്തിന് പുതിയ വിതാനങ്ങൾ നൽകിയത്. ചക്രങ്ങൾ വീണ്ടും വീണ്ടും ആവർത്തിച്ചപ്പോൾ യൂസഫിന് ചക്രവും (പണം) അംഗീകാരത്തിന്റെ പൊൻതൂവലും ലഭിച്ചു. പക്ഷെ ഇത് ചിത്രകാരന് പരീക്ഷണത്തിന്റെ സന്ദിഗ്ദ്ധഘട്ടമായിരുന്നു. ചക്രത്തിന്റെ വൃത്തപരിമിതിയിലേക്ക് സ്വയം എരിഞ്ഞുവീഴാവുന്ന അഭിശപ്തസന്ദർഭം. യൂസഫ് വൃത്തം മുറിച്ച് പുറത്തുവന്നു: റിയലിസത്തിന്റെ വ്യക്തതയിലേക്ക്. ഈ പഴയ സങ്കേതത്തിൽ പുതിയ സാധ്യതകൾ കണ്ടെത്തി. വിശപ്പ്. വരൾച്ച, അയിത്തം തുടങ്ങിയ ചിത്രങ്ങൾ ഇതോടെ പിറന്നുവീണു. സാമൂഹികജീവിത യാഥാർത്ഥ്യങ്ങൾക്ക് നിറക്കൂട്ടുകളുടെ സങ്കലനത്തിലൂടെ തെളിച്ചം പകർന്നു. യൂസഫിന്റെ വർണ്ണ പ്രപഞ്ചത്തിലേക്കുള്ള വഴി ഇവിടെ നിന്നു തുടങ്ങുന്നു.

"എന്റെ ചിത്രങ്ങളിൽ മനുഷ്യജീവിതത്തിന്റെ നിർവചനങ്ങളാണ് ഞാൻ അന്വേഷിക്കുന്നത്." യൂസഫ് പറയുന്നു. അതുകൊണ്ടാവാം ഗംഗയുടെ തീരങ്ങളിൽ സംസ്കൃതിയുടെ അഭിമാനപുളകങ്ങളിൽ ആഹ്ളാദിക്കാതെ, ജീവിതത്തിന്റെ കണ്ണീർപ്പാടങ്ങൾ കണ്ടെത്തിയത്. യൂസഫിന്റെ 'ഗംഗ' പരമ്പര വളരെയേറെ ശ്രദ്ധിക്കപ്പെട്ടു. "വർഷങ്ങൾക്കുമുമ്പ് ഹരിദ്വാറിലേക്കും ഋഷികേശിലേക്കും യാത്ര ചെയ്യുമ്പോഴാണ് 'ഗംഗ' എന്നെ ആകർഷിച്ചത്. ഗംഗയുടെ തീരങ്ങളിലെ അനുഭവങ്ങൾക്ക് നിറംപകരാൻ അന്നു ശ്രമിച്ചു. പക്ഷെ അത് സംതൃപ്തികരമായിരുന്നില്ല" യൂസഫ്. ഗംഗയുടെ തീരങ്ങളിൽ എരിഞ്ഞമരുന്ന മനുഷ്യജീവിതത്തിന്റെ ചുടലകളാണ് ചിത്രകാരൻ 'ഗംഗ'യിലൂടെ വരച്ചുകാട്ടിയത്. '93 ന്റെ അവസാനത്തിലാണ് ഈ പരമ്പര പൂർത്തിയാക്കിയത്. പത്തടിയിലധികം ഉയരം വരുന്ന ഫ്രെയിമുകളിലാണ് ഗംഗ പകർത്തിവെച്ചത്. " ആശയങ്ങളുടെ സമർത്ഥമായ ആവിഷ്കാരത്തിന് ഇത്രയും വലിയ ഫ്രെയിമുകൾ തന്നെ ആവശ്യമായിരുന്നു," യൂസഫ്.



*'ഗംഗ' സീരീസുകളിൽപ്പെട്ട ഒരു പെയിന്റിംഗ്*

യൂസഫിന്റെ സമീപകാല രചനകളാണ് മതിലുകളും, കസേരയും. വൈക്കം മുഹമ്മദ് ബഷീറിന്റെ കൃതികളിലൂടെ യൂസഫ് നടത്തിയ ആത്മപര്യടനങ്ങളുടെ അനുഭവരേഖകളാണ് മതിലുകൾ. ബഷീറിന്റെ ഛായാചിത്രങ്ങൾ, കഥാപാത്രങ്ങൾ, പ്രസിദ്ധമായ ചാരുകസേര എന്നിവ ഈ പരമ്പരയിൽ ഉൾപ്പെട്ടിരുന്നു. 'പാത്തുമ്മയുടെ ആട്' എന്ന ചിത്രം നിരൂപകരുടെ പ്രശംസ പിടിച്ചുപറ്റി. തുടർന്നുവരച്ചത് കസേര പരമ്പര( Chair series)-യായിരുന്നു. ബഷീറിന്റെ കസേര വരച്ചപ്പോഴാണ് കസേര പരമ്പരയെക്കുറിച്ചുള്ള ആശയം ഉണ്ടായതെന്ന് യൂസഫ് പറയുന്നു. വിവിധ രൂപത്തിലുള്ള കസേരകൾ. വ്യത്യസ്ത സാഹചര്യങ്ങളിലുള്ള കസേരകൾ, മറിഞ്ഞു കിടക്കുന്ന കസേരകൾ എന്നിങ്ങനെ നിരവധി ചിത്രങ്ങളാണ് ഈ പ്രദർശനത്തിലുണ്ടായിരുന്നത്. കസേര അധികാരത്തിന്റെ ചിഹ്നമാണല്ലോ? ഈ ചിത്രങ്ങൾ സമകാലിക രാഷ്ട്രീയാവസ്ഥയോടുള്ള പ്രതികരണമാണോ? " അതൊന്നും ഞാൻ ആലോചിച്ചില്ല. അത്തരമൊരു കണ്ടെത്തൽ അനുഭവപ്പെടുന്നുണ്ടെങ്കിൽ അതിനെ നിഷേധിക്കുന്നുമില്ല." യൂസഫ് വ്യക്തമാക്കുന്നു.

പൊതുവേ ആധുനിക ഇന്ത്യൻ ചിത്രകാരന്മാർ അമൂർത്തകലയുടെ ഉപാസകരായിരുന്നു. നമ്മുടെ കേരളീയ ചിത്രകാരന്മാരും ഈ വഴിയിലൂടെത്തന്നെയാണ് അവരുടെ ചിത്രരചന നിർവ്വഹിച്ചത്. 'താന്ത്രിക്' പോലെയുള്ള ചിത്രകലാരീതികൾക്ക് വ്യാപകമായ പ്രചാരം നൽകിയതും കേരളീയ ചിത്രകാരന്മാരാണ്. എന്നാൽ യൂസഫ് ഈ വഴിമറികടന്നാണ് യാത്ര ചെയ്തത്. റിയലിസത്തിന്റെ പുതിയ സാധ്യതകളിലാണ് യൂസഫ് ശ്രദ്ധയൂന്നിയത്. പഴയ ഫോട്ടോഗ്രാഫിക് സമ്പ്രദായത്തി (Photographic Method) ൽ നിന്നും വ്യത്യസ്തമായ സൂപ്പർ റിയലിസ്റ്റിക്ക് സമ്പ്രദായം യൂസഫ് കണ്ടെത്തി. തന്റെ ജീവിതപരിസരത്തോടുള്ള വിധേയത്വവും (Commitment) ചിത്രകലയോടുള്ള സവിശേഷസമീപനവുമാണ് ഈ സങ്കേതത്തിൽ സജീവമാകാൻ യൂസഫിനെ പ്രേരിപ്പിച്ചത്.

അനുഭവത്തിന്റെയും പ്രതികരണത്തിന്റെയും ചിഹ്നങ്ങളാണ് യൂസഫിന്റെ ചിത്രങ്ങൾ. ജീവിക്കുന്ന കാലത്തിന്റെ തുടിപ്പുകളാണ് ഈ ചിത്രങ്ങൾക്ക് തെളിച്ചം നൽകുന്നത് "ഞാൻ ആശയങ്ങളോ, വിഷയങ്ങളോ തേടി പോകാറില്ല. മിത്തുകളോ, ചരി

ത്രമോ എന്റെ താത്പര്യങ്ങളല്ല. എനിക്ക് അടുത്ത് പരിചയമുള്ള ജീവിതാവസ്ഥകളാണ് എന്റെ ചിത്രങ്ങളുടെ ഉറവിടം.'' വർത്തമാനകാല സംഭവങ്ങളിലാണ് എനിക്ക് താത്പര്യം,'' യൂസഫ് പറയുന്നു. പ്രതീക്ഷകൾ നഷ്ടപ്പെട്ട കണ്ണീരിന്റെ തിരയിളക്കമുള്ള ഗംഗയും, ജീവിതദുരന്തങ്ങൾ പടർന്നുകിടക്കുന്ന മുഖങ്ങളും (Face Series) വിയർപ്പൊഴുക്കുന്ന നിർമ്മാണത്തൊഴിലാളികളുടെ നിശ്വാസങ്ങളു (Construction series)-മാണ് യൂസഫിനെ പ്രചോദിപ്പിച്ചത്. റിയലിസത്തിന്റെ പുതിയ ചാലുകളിലൂടെ യൂസഫ് നടത്തിയ ഈ മുന്നേറ്റം കാലത്തിന്റെ ആദരവ് നേടിക്കൊടുത്തു. താന്ത്രിക് കലയുടെ പരിമിതിയിലും, അമൂർത്ത ദൃശ്യങ്ങളുടെ ആവർത്തനത്തിലും കുടുങ്ങിപ്പോയ ചിത്രകാരൻമാരുടെ ചരിത്രത്തിൽ നിന്നും ഈ ചിത്രകാരനെ വ്യത്യസ്തനാക്കുന്നത്, സങ്കേതത്തിലും വിഷയത്തിലും നടത്തിയ ഈ തിരഞ്ഞെടുപ്പാണ്.



*തന്റെ ഒരു രചനയോടൊപ്പം യൂസഫ് അറയ്ക്കൽ*

യൂസഫിന് മീഡിയം ഒരു പരിമിതിയായിട്ടില്ല. മണ്ണും, കല്ലും, തടിയും, ഓയിലും, ക്യാൻവാസും തന്റെ സർഗ്ഗാനുഭവത്തിന്റെ മുദ്രണത്തിനായി തിരഞ്ഞെടുക്കുന്നു. കേരളത്തിന്റെ അതിരുകളിൽ തുടങ്ങി ലോകഭൂപടത്തിലൂടെ തുടരുന്ന നിരന്തര യാത്രകൾ ഈ ചിത്രകാരന്റെ അനുഭവങ്ങൾക്ക് പുതിയ വർണ്ണങ്ങൾ നൽകുന്നു. ബർലിനിലെ കാത്തേ - കോൾവിട്സ് (Kathe _ Kollwitz) മ്യൂസിയത്തിലെ സഹവാസവും, അവിടെ വച്ച് നടത്തിയ സൃഷ്ടികളും യൂസഫിന്റെ ചിത്രകലാജീവിതത്തിലെ തിളക്കമേറിയ ഓർമ്മകളാണ്. "1992 ഒക്ടോബറിലാണ് ബർലിനിലെ മ്യൂസിയത്തിലെത്തുന്നത്. അതിപ്രശ്തചിത്രകാരിയായ കാത്തേ കോൾവിട്സിന്റെ എല്ലാ ചിത്രങ്ങളും കൂടി ഒരുമിച്ചു കാണുന്നത് അവിടെ വച്ചാണ്. അത് ഒരു വലിയ അനുഭവം തന്നെയായിരുന്നു. അവിടെ വച്ച് ഗ്രാഫൈറ്റിൽ ഒരു ചിത്രപരമ്പര തന്നെ വരച്ചു. കോൾവിട്സിന്റെ ആശയങ്ങളുടെയും ചിന്തകളുടെയും പ്രചോദനത്തിൽ വരച്ച ചിത്രങ്ങൾ ആ ചിത്രകാരിക്ക് സമർപ്പിക്കുന്ന ശ്രദ്ധാഞ്ജലി കൂടിയായിരുന്നു,'' യൂസഫ്.

കോഴിക്കോട് മാനാഞ്ചിറ സ്ക്വയറിലെ പടയാളിയുടെ ശില്പം യൂസഫിന്റേതാണ്. പടച്ചട്ടയണിഞ്ഞ്, കുന്തവും പരിചയുമേന്തിയ പടയാളി. പ്രത്യേക ഇനം ഫൈബർ ഗ്ലാസിലാണ് ഈ ശില്പം ഉണ്ടാക്കിയിരിക്കുന്നത്. ലക്ഷക്കണക്കിന് രൂപ വിലയിടാവുന്ന ഈ ശില്പം പ്രതിഫലം വാങ്ങാതെ, ജനങ്ങൾക്കായി യൂസഫ് സമർപ്പിച്ചു. ശില്പനിർമ്മാണവേളയിൽ യൂസഫ് പറഞ്ഞു. "മാനാഞ്ചിറ സ്ക്വയറിൽ സ്ഥാപിച്ച പടയാളി സാമൂതിരിയുടെ ഭടൻ എന്നുപറയുകവയ്യ. അയാൾ റോമൻ ഭടനാകാം, റഷ്യനാവാം. ഒരു ആഗോള സ്വഭാവമാണ് ഈ പടയാളിക്ക്. കരുത്തിന്റെ, ധീരതയുടെ പ്രതീകം. അതോടൊപ്പം വടക്കൻ കേരളത്തിന്റെ കായിക പശ്ചാത്തലം ഈ ശില്പത്തിന്റെ പ്രസക്തി വർദ്ധിപ്പിക്കുന്നു. വാളിനുപകരം കുന്തമാണ് നൽകിയിരിക്കുന്നത്. വാളായിരുന്നെങ്കിൽ അക്രമസ്വഭാവം വരുമായിരുന്നു. ഇപ്പോൾ ഇത് സംരക്ഷണത്തിന്റെ കരുത്താണ്.''

അമ്പതുവയസ്സുപിന്നിട്ട യൂസഫ് നിരവധി അംഗീകാരങ്ങൾ വാങ്ങിക്കൂട്ടി. ഇന്ത്യയിലും പുറത്തുമായി നിരവധി പ്രദർശനങ്ങൾ. നിരന്തരം യാത്രകൾ. വിദേശങ്ങളിൽ നിന്നും പണം വാരിക്കൂട്ടാനുള്ള മാർഗ്ഗമായി ചിലർ ചിത്രകലയെ കാണുമ്പോൾ യൂസഫ് ഇതിനു അപവാദമാകുന്നു. " അധികം കൊമേഴ്സ്യൽ വർക്കുകൾ ഞാൻ ചെയ്യാറില്ല. അതെന്റെ സ്വാതന്ത്ര്യത്തെ നഷ്ടപ്പെടുത്തുന്നു. " യൂസഫ് പറയുന്നു. അതിരുകളില്ലാത്ത വർണ്ണപ്രപഞ്ചത്തിലെ തീർത്ഥാടനമാണ്; കാലത്തിന്റെ തീരത്ത് കാരുണ്യം നിറഞ്ഞ മനസ്സും, കരുത്താർന്ന പ്രതിഭയും കൂടി അർപ്പിക്കുന്ന ബലിയാണ് ഈ ശില്പ - ചിത്രനിരകൾ.







## പി.കെ. ശ്രീവത്സൻ

# കഥയുടെ മൂന്നുദിനങ്ങൾ



വർത്തമാന ജീവിതത്തോട് ക്രിയാത്മകമായി പ്രതികരിക്കുകയും ജീവിതത്തിന്റെ സങ്കീർണ്ണഭാവങ്ങൾ ആവിഷ്കരിക്കുകയും ചെയ്യുന്നതിൽ മലയാള ചെറുകഥ ഏറെ മുന്നിലാണ്. മലയാളത്തിലെ ഏറ്റവും സജീവമായ സാഹിത്യശാഖയാണിന്ന് ചെറുകഥ. ഒട്ടേറെപ്പേർ ഇന്ന് ഈ മാധ്യമത്തിന് ശക്തിയും ചൈതന്യവും പകർന്നുകൊണ്ട് രംഗത്തുണ്ട്. പുതുതായി ഒട്ടേറെപ്പേർ കടന്നുവരുന്നുമുണ്ട്. അവർക്ക് മാർഗ്ഗദർശനം നൽകാനും രചനയുടെ സങ്കീർണ്ണതകൾ മനസ്സിലാക്കിക്കൊടുത്ത് ബാലാരിഷ്ടതകളിൽ നിന്ന് മുക്തരാക്കാനും വേണ്ടി കാഞ്ഞങ്ങാട് നെഹ്റു ആർട്സ് ആന്റ് സയൻസ് കോളേജ് യൂണിയൻ ഒരുക്കിയ ചെറുകഥാ ശില്പശാല വളരെ ശ്രദ്ധേയമായി. കോഴിക്കോട്, മലബാർ സർവകലാശാലാപരിധികളിലുള്ള റഗുലർ, പാരലൽ കോളേജുകളിൽ നിന്ന് തിരഞ്ഞെടുക്കപ്പെട്ട കഥാകൃത്തുകൾക്കുവേണ്ടിയാണ് ജനുവരി 12, 13, 14 തീയതികളിലായി ശില്പശാല സംഘടിപ്പിക്കപ്പെട്ടത്. വിവിധ കോളേജുകളിൽ നിന്നായി 85-ഓളം പേരും മലയാളത്തിലെ 60-ഓളം എഴുത്തുകാരും പങ്കെടുത്ത കഥാശില്പശാല പ്രശസ്ത ചെറുകഥാകൃത്ത് ടി.പത്മനാഭൻ നിലവിളക്കുകൊളുത്തി ഉദ്ഘാടനം ചെയ്തു. നിരൂപകന് എഴുത്തുകാരെ സൃഷ്ടിക്കാനോ നശിപ്പിക്കാനോ സാധ്യമല്ലെന്നും വ്യക്തിയിൽ മുളപൊട്ടുന്ന സർഗ്ഗപ്രതിഭ, ചെളിയിൽ നിന്നുയിർത്തു വന്ന് സൂര്യതേജസ്സാവാഹിക്കുന്ന താമരയെപ്പോലെ വിടരുക തന്നെ ചെയ്യുമെന്നും അദ്ദേഹം പറഞ്ഞു. മുഖ്യപ്രഭാഷണം നടത്തിയ മുണ്ടൂർ കൃഷ്ണൻകുട്ടി, കഥയെ കുറിച്ചുള്ള ബാലിശമായ ചർച്ചകൾ എഴുത്തുകാരനെ വഴിതെറ്റിക്കുമെന്നും യുവ എഴുത്തുകാർ സ്വന്തം അനുഭവങ്ങളെ ആവിഷ്കരിക്കാൻ തയ്യാറാകണമെന്നും പറഞ്ഞു. ചടങ്ങിൽ കോളേജ് പ്രിൻസിപ്പൽ പ്രൊഫ. എ.ഗംഗാധരൻനായർ അദ്ധ്യക്ഷനായിരുന്നു. പ്രൊഫ. കെ.പി.മാധവൻനായർ, പ്രൊഫ. യു.ശശിമേനോൻ, ഡോ.വി.ഗംഗാധരൻ, പ്രൊഫ. സി.ബാലൻ, കെ.നാരായണൻ എന്നിവർ ആശംസകൾ നേർന്നു. അംബികാസുതൻ മാങ്ങാട് സ്വാഗതവും ബി. ഇർഷാദ് നന്ദിയും പറഞ്ഞു.



*ചെറുകഥ ശില്പശാല ടി. പത്മനാഭൻ ഉൽഘാടനം ചെയ്യുന്നു*

തുടർന്നു നടന്ന സർഗ്ഗസമീക്ഷയിൽ യു.കെ. കുമാരൻ, ടി.വി.കൊച്ചുബാവ, അശോകൻ ചരുവിൽ, അഷ്ടമൂർത്തി എന്നിവർ പങ്കെടുത്തു. കഥാഗ്രന്ഥങ്ങളിൽ പഠനവും അവതാരികയും ചേർക്കുന്നത് അനാശാസ്യമാണെന്ന് യു.കെ.കുമാരൻ പറഞ്ഞതിനെ ടി.വി.കൊച്ചുബാവ എതിർത്തു. സങ്കീർണ്ണമായ പ്രശ്നങ്ങളോട് അഷ്ടമൂർത്തിയുടെ കഥകളിൽ മൃദുലസമീപനമാണ് സ്വീകരിക്കുന്നതെന്ന കൊച്ചുബാവയുടെ വിമർശനത്തോട് അഷ്ടമൂർത്തിയും പ്രതികരിച്ചു.

'നാനാർത്ഥത്തിന്റെ സാക്ഷ്യം' എന്ന വിഷയത്തിൽ വ്യത്യസ്തനിലപാടുകളുള്ള രണ്ടു പ്രമുഖ നിരൂപകർ പങ്കെടുത്തതാണ് അടുത്ത പരിപാടി. വൈശാഖന്റെ 'യമകം' എന്ന കഥയെ ഡോ. കെ.പി. മോഹനനും ഡോ. വി.സി. ശ്രീജനും വ്യത്യസ്ത വിമർശനരീതികളിൽ നോക്കിക്കണ്ടത് ശില്പശാലാംഗങ്ങൾക്ക് കൗതുകമായി. രാത്രി ക്യാമ്പംഗങ്ങൾക്ക് കഥാവേഗപരീക്ഷയും സ്ക്രിപ്റ്റ് പരിശോധനയും നടത്തി. ഇ.പി.രാജഗോപാലൻ, എൻ.സന്തോഷ്കുമാർ, കെ.ടി. ബാബുരാജ്, വാസുചോറോട്, പി.കെ.ശ്രീവത്സൻ, വത്സലൻ വാതുശ്ശേരി, സന്തോഷ് ഏച്ചിക്കാനം, എ.വി. സന്തോഷ്കുമാർ എന്നിവരാണ് സ്ക്രിപ്റ്റ് പരിശോധകർ. ബഷീറിന്റെ 'ബാല്യകാലസഖി'യെ ആസ്പദമാക്കി പ്രശസ്ത ചിത്രകാരൻ ഭാസ്കരൻ വരച്ച നൂറുചിത്രങ്ങളുടെ സ്ലൈഡ് പ്രദർശനവുമുണ്ടായി.

രണ്ടാം ദിവസം സ്ത്രീപക്ഷ ചർച്ചകൾ കൊണ്ട് ശ്രദ്ധേയമായി. 'സ്ത്രൈണസത്ത മലയാള കഥയിൽ' എന്ന വിഷയത്തെ കുറിച്ച് പ്രബന്ധമവതരിപ്പിച്ചത് പി.സുരേന്ദ്രനാണ്. പുരുഷ കേന്ദ്രീകൃതമായ എല്ലാം സ്ത്രീയുടെമേൽ ആധിപത്യത്തിനുള്ള ശ്രമമാണെന്ന് സുരേന്ദ്രനും പുരുഷരചനയിലെ സ്ത്രീസങ്കല്പവും സ്ത്രീ രചനയിലെ പുരുഷസങ്കല്പവും പരിഗണനാവിഷയമാക്കേണ്ടതാണെന്ന് ഇ.പി. രാജഗോപാലനും ബഹുമാനിക്കപ്പെടേണ്ടത് പുരുഷനാണെന്ന ധാരണയാണ് ഭാഷയിലെ പുല്ലിംഗ പ്രയോഗങ്ങളെന്ന് ഡോ. വത്സലൻ വാതുശ്ശേരിയും അഭിപ്രായപ്പെട്ടു. സ്ത്രീപ്രശ്നത്തെ വ്യത്യസ്തകോണുകളിലൂടെ നോക്കിക്കാണുകയായിരുന്നെങ്കിലും വിശകലനത്തിൽ സമാനതപുലർത്തുന്നവരായിരുന്നു മൂന്നുപേരും.

ഇതിൽ പങ്കെടുക്കേണ്ടിയിരുന്ന കഥാകാരികൾ എത്തിയിരുന്നില്ലെങ്കിലും ചർച്ച സജീവമായി. ഇതിനനുബന്ധമായിരുന്ന എ.ടി. മോഹൻരാജിന്റെ 'കഥയും പരിചരണ'വും എന്ന ക്ലാസ് ശ്രദ്ധേയമായി. സാറാജോസഫിന്റെ 'മുടിത്തെയ്യമുറയുന്നു', തെലുങ്ക് കഥാകാരി വോൾഗയുടെ 'സീതയുടെ മുടി' എന്നീ കഥകൾ താരതമ്യവിശകലനം നടത്തി മുടിയെ രണ്ടുപേരും എങ്ങനെ വ്യത്യസ്തമായി പരിചരിക്കുന്നുവെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുകയായിരുന്നു. 'കഥ - ആഖ്യാന മാതൃകകൾ: ദേശീയവും വിദേശീയവും' എന്ന പരിപാടിയിൽ പങ്കെടുത്ത് എൻ.ശശിധരൻ തിരഞ്ഞെടുത്ത മലയാള കഥകളുടെ ആഖ്യാനവിശകലനം നടത്തിയപ്പോൾ സമാനമായ വിദേശരചനകളെ പരിചയപ്പെടുത്തുകയായിരുന്നു ഇ.പി. രാജഗോപാലൻ.

ഉച്ചയ്ക്കുശേഷം നടന്ന 'സർഗ്ഗസംവാദ'ത്തിൽ അക്ബർ കക്കട്ടിലായിരുന്നു വിഷയാവതാരകൻ. വി. എസ് . അനിൽകുമാർ, ടി. എൻ. പ്രകാശ് എന്നിവർ പങ്കെടുത്തു. ഇബ്രാഹിം ബേവിഞ്ച മോഡറേറ്ററായിരുന്നു. പ്രത്യേകിച്ച് വിഷയമൊന്നുമില്ലായിരുന്നതിനാൽ പുതിയ എഴുത്തുകാർക്ക് പ്രതിഭയില്ലെന്ന മുകുന്ദന്റെ അഭിപ്രായത്തെക്കുറിച്ചായി ചർച്ച. അക്ബറും പ്രകാശും അതിനെ കുറിച്ച് പറഞ്ഞപ്പോൾ അനിൽകുമാർ, എൻ.പ്രഭാകരന്റെ 'സ്വപ്ന പുസ്തകം' എന്ന കഥയെ തന്റെ കാഴ്ചപ്പാടിൽ വിശകലനം ചെയ്തത് ക്യാമ്പംഗങ്ങൾക്ക് അനുഗ്രഹമായി. പിന്നീട് ശ്രദ്ധേയങ്ങളായ രണ്ടു ക്ലാസുകളായിരുന്നു. കഥയിൽ വ്യത്യസ്ത ആഖ്യാനമാതൃകകൾ

(ശേഷം 61-ാം പേജിൽ)

എ.പി. ഉദയഭാനു

# മരണങ്ങൾ ഒരു തുടർച്ച

## ഞാനും എന്റെ ജീവിതവും

(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

**അ**ദ്ദേഹം കുറച്ചുനാൾ അല്പം ബിസിനസ്സ് നോക്കി. താനിരിക്കുന്നേടം ജി. പി... ...പരപിള്ള, ഗംഗാധരമേനോൻ മുതലായവരുടെ ചർച്ചകൾക്കുള്ള വേദിയായി വ്യാപാരം മുടിഞ്ഞു. അദ്ദേഹം 'ഭാരതകേസരി' എന്നൊരു ദിനപത്രം തുടങ്ങി. അതു വല്ലാത്ത ഋണഭാരം അദ്ദേഹത്തിനു വരുത്തിവച്ചു. ഞാനും അദ്ദേഹത്തെ ഭാരപ്പെടുത്തി. വരദരാജൻ നായരുടെ പുത്രൻ ബാബു നന്നേ ചെറുപ്പത്തിൽത്തന്നെ മരിച്ചു. വരദരാജൻ നായരുടെ മൂന്നു പെൺമക്കൾ വിവാഹിതരായി നല്ല നിലയിൽ കഴിയുന്നു. ഏറ്റവും ഇളയ സന്താനമായ പ്രതാപൻ രാഷ്ട്രീയ നേതാവും പത്രപ്രവർത്തകനുമാണ്. വരദരാജൻ നായർ കുറച്ചുനാൾ ധനമന്ത്രിയായിരുന്നു. നല്ല മന്ത്രിയുമായിരുന്നു. ഒരു പേരുദോഷവും ഉണ്ടായിട്ടേയില്ല.

കുറേവർഷങ്ങളായി വരദരാജൻ നായരും കമലമ്മയും ദിവംഗതരായിട്ട്-വല്ലാത്ത ശോകവും വേദനയും തോന്നുന്നു. കാലം മുന്നോട്ടു പോകുന്നു. എണ്ണിയെണ്ണി എത്ര പ്രിയപ്പെട്ടവർ പോയി. നമുക്കു നമ്മുടെ ഊഴം കാത്തിരിക്കുകയല്ലേ തരമുള്ളൂ! ഏതു കൊല്ലം എടുത്താലും മരണത്തിന്റെ ഒരു ഘോഷയാത്രതന്നെ. നമ്മളും ഈ ഘോഷയാത്രയിൽ ചേരാനുള്ളവരാണ്. നമ്മുടെ ഊഴം എപ്പോഴാണ് എന്നു നിശ്ചയമില്ല. അതു കാത്തിരിക്കയല്ലേ തരമുള്ളൂ. 1983-ലെ ഡയറി എടുത്തുനോക്കിയപ്പോഴാണ് ഇതേപ്പറ്റിയെല്ലാം ആലോചിച്ചുപോയത്. "മരണമുണ്ടെനിക്കെന്നതൊരിക്കലും മറക്കൊലാ". "കാലന്റെ വരവിനു നാളേതെന്നറിയാമോ"- എന്നെല്ലാം ശൈശവത്തിൽത്തന്നെ കേട്ടു തുടങ്ങുന്നതാണ്. എന്നാൽ എന്തേ പ്രയോജനം? നാം ഇതൊന്നും ഓർക്കാറേയില്ല.!

1983 ജനുവരി 12-ന്, മെഡിക്കൽ കോളേജിൽ പ്രൊഫസറായിരുന്ന സുര, എത്രയോ അകാലത്തിൽ മരിച്ചു. സുര, എന്റെ ഭാര്യയുടെ ഏറ്റവും മൂത്ത സഹോദരൻ ഡോക്ടർ ദാമോദരന്റെ ഏറ്റവും ഇളയ മകനായിരുന്നു. സുര വിവാഹം കഴിച്ചിരുന്നത് എന്റെ ഭാര്യയുടെ ജ്യേഷ്ഠത്തിയുടെ മകളെയാണ്. സുരയെ സംബന്ധിച്ച് എനിക്കൊരു ദുഃഖമുണ്ട്. സുരയുടെ എം.ബി.ബി.എസ്സിനുള്ള തിരഞ്ഞെടുപ്പിന്റെ കാര്യം മന്ത്രിയോടു പറയണമെന്ന അഭിപ്രായം ഉയർന്നുവന്നു. ഞാനന്ന് പി.സി.സി പ്രസിഡന്റാണ്. "ഞാൻ ശുപാർശ ചെയ്യുകയില്ല; എല്ലാം ശരിയായേ നടക്കൂ" എന്നു ഞാൻ പറഞ്ഞു. എന്നാൽ ശരിയായല്ല നടന്നത്. സുരയെക്കാൾ മോശമായി ഇന്റർവ്യൂവിനു പറഞ്ഞ കുട്ടിയെ, പ്രൊഫസേഴ്സിന്റെ ശുപാർശ തള്ളിക്കൊണ്ട്, വകുപ്പുമന്ത്രി സ്വാധികാരമുപയോഗിച്ചു തിരഞ്ഞെടുത്തു. മന്ത്രിയും, ശുപാർശ ചെയ്ത ദേഹവും ശുപാർശ ചെയ്യപ്പെട്ടവരുമെല്ലാം കൊല്ലക്കാരായ കശുവണ്ടി രാജാക്കന്മാരായിരുന്നു-അല്ലെങ്കിൽ ബന്ധുക്കൾ. മന്ത്രിയുടെ പേരും മന്ത്രിയോടു ശുപാർശ ചെയ്ത മഹാന്റെ പേരും ഞാൻ പറയുന്നില്ല. മന്ത്രി ഇടപെടില്ലാ എന്ന എന്റെ ഉറപ്പ് പരിഹാസ്യമായിത്തീർന്ന കാര്യം മന്ത്രിയോടു പറഞ്ഞപ്പോൾ ഞാനെന്താണു നേരത്തേ പറയാഞ്ഞതെന്നായിരുന്നു ചോദ്യം! നമ്മൾ ചില മാന്യതകൾ പാലിക്കുന്നു; മറ്റുള്ളവരും പാലിക്കുമെന്നു കരുതുന്നു. ഏതായാലും സുര, മണിപ്പാലിൽപ്പോയി ചേർന്ന് ഉന്നതനിലയിൽ ജയിച്ചുവരികയും ചെയ്തു. മന്ത്രി കാണിച്ച സത്യദോഷം എന്നെ ഇന്നും വേദനിപ്പിക്കുന്നുണ്ട്. സത്യദോഷമാണ് സാമർത്ഥ്യം എന്നാണല്ലോ ആ മന്ത്രിയും ശുപാർശ ചെയ്തവനുമുൾപ്പെടെ നമ്മുടെയിടയിൽ സമർത്ഥരായി വിരാജിക്കുന്ന പലരുടെയും വിചാരം. അവിഹിതമായി മന്ത്രി ഇടപെട്ട് എടുത്തവൻ സംസ്ഥാനത്തിനു പുറത്തുപോയി വിജയിക്കുന്നു.

1983 ഫെബ്രുവരി 3-നായിരുന്നുവല്ലോ മഹാറാണി സേതു പാർവ്വതീഭായി നാടു നീങ്ങിയത്. മരിച്ചവരുടെ നല്ല വശങ്ങൾ സ്മരിക്കാം. അവർ സംഗീതത്തിലും സാഹിത്യത്തിലും അഗാധമായ ജ്ഞാനമുള്ളവരായിരുന്നു. മഹാറാണിയുടെ പ്രേരണയും ശക്തിയുമായിരുന്നു ക്ഷേത്രപ്രവേശനത്തിന്റെ പിറകിലുള്ളത്. രാജദ്രോഹക്കുറ്റം ചുമത്തി ഒരുകാലത്തു ശിക്ഷിച്ച സി. കേശവനെ ആദ്യത്തെ മന്ത്രിസഭയിൽ എടുക്കണമെന്നുള്ളതും മഹാറാണിയുടെ നിർബന്ധമായിരുന്നു. ഓരോരുത്തരിൽ വന്നുചേർന്ന മന്ത്രിപദവും മുഖ്യമന്ത്രിപദവും അവ കൈവിട്ടുപോകാതെ രക്ഷിക്കാൻ, അവർ കാണിക്കുന്ന പരിഭ്രമം നാം കാണുന്നില്ലേ! അപ്പോൾ ജന്മസിദ്ധമെന്നോ പരമ്പരാഗതമെന്നോ നിനയ്ക്കുന്ന പദങ്ങൾ വിട്ടുപോകാതിരിക്കാൻ നാടുവാഴികൾ തത്രപ്പെട്ടിരുന്നുവെങ്കിൽ നാം എന്തിനവരെ ക്രൂരമായി കുറ്റപ്പെടുത്തണം.

ജൂലായ് 17ാം തീയതി മലയാളനാട് എന്ന വാരികയുടെ പത്രാധിപർ ശ്രീ. എസ്.കെ.നായർ അന്തരിച്ചു. അദ്ദേഹത്തിന്റെ മലയാളനാട് വാരികയിൽ വന്ന എന്റെ ഒരു ലേഖനത്തിന് സമാനമായി ഒരു ശില്പം തന്നതോർക്കുന്നു. എസ്.കെ.ചെട്ടിക്കുളങ്ങരക്കാരനായിരുന്നു സാഹിത്യത്തിൽ കമ്പമുള്ള ആളായിരുന്നു. മൂന്നുനാലുസിനിമകളും അദ്ദേഹം നിർമ്മിച്ചിട്ടുണ്ട്. എന്റെ സ്നേഹിതൻ ടി.പി.രാമൻപിള്ള, എസ്.കെയുടെ ബന്ധുവായിരുന്നു.

സി. എച്ച്. സെപ്തംബർ 28-ാം തീയതി മരിച്ചുവെന്ന് എന്റെ ഡയറിയിൽ എഴുതിയിരിക്കുന്നു. കുറച്ചുനാൾ സ്പീക്കറായും വളരെനാൾ വിദ്യാഭ്യാസ മന്ത്രിയായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. മാതൃഭൂമിയിൽ ഞാൻ പത്രാധിപരായിരുന്നപ്പോൾ എന്റെ നിലപാടിനെ അദ്ദേഹം ശ്ലാഘിച്ചിരുന്നു. സി. എച്ച്. അത്യുജ്ജ്വലനായ പ്രഭാഷകനായിരുന്നു.

ഒക്ടോബർ 11-ാം തീയതിയാണ് കൊടിക്കകത്തെ നാണിക്കൊച്ചമ്മ മരിച്ചത്. അവർ എന്റെ അമ്മാവന്റെ മൂത്തമകളും അച്ഛന്റെ മൂത്ത അനന്തരവളും വിശ്രുതനായിരുന്ന വേളാശ്ശേരിൽ കുട്ടിപ്പണിക്കന്റെ ഭാര്യയുമായിരുന്നു. അവരെന്നെ വിഡ്ഢിയാക്കുന്ന കഥ ഞാൻ പറഞ്ഞിട്ടുണ്ട്. അവർക്ക് പേറ്റിന് കുഴമ്പും മറ്റും കൊടുക്കണമെന്ന് നാലഞ്ചുവയസ്സുള്ള എന്നോട് പറഞ്ഞിരുന്നു. ഏതായാലും നൂറുവയസ്സിൽ കവിഞ്ഞ് അവർ ജീവിച്ചിരുന്നു.

ഏപ്രിൽ 19-ാം തീയതി ശേഖരൻ ചേട്ടൻ മരിച്ചു. അദ്ദേഹം നിരപരാധിയായിരുന്നെങ്കിലും ഞങ്ങളുടെ തറവാട്ടിലെ കൊലക്കേസിൽ ജീവപര്യന്തം തടവുശിക്ഷ അനുഭവിച്ചാണ് പുറത്തുവന്നത്. തിരുവിതാംകൂറിൽ ഒരാളിനെ കൊന്നാൽ ഒരാളിനെ മാത്രമേ തൂക്കൂ. മദിരാശിയിലാണെങ്കിൽ എത്ര പേരെ വേണമെങ്കിലും തൂക്കിക്കളയും! ശേഖരൻ ചേട്ടൻ എന്ന നിരപരാധിയെയും അവിടെയായിരുന്നെങ്കിൽ, തൂക്കിയേനേ! ശേഖരൻ ചേട്ടൻ ജയിലിൽ കിടന്നപ്പോഴായായിരുന്നു വൈക്കം സത്യാഗ്രഹത്തിൽപ്പെട്ട് കെ.പി.കേശവമേനോനും ടി.കെ. മാധവനുമെല്ലാം ജയിലിൽ എത്തുന്നത്. ശേഖരൻ ചേട്ടൻ അവരെ ശുശ്രൂഷിക്കാൻ നിയുക്തനായിരുന്നു. അതിനെപ്പറ്റി വളരെ അഭിമാനത്തോടെ അദ്ദേഹം പറയുമായിരുന്നു. അദ്ദേഹം ജയിലിനെപ്പറ്റി പറയുന്നകേട്ടാൽ അതൊരു വലിയ സർവ്വകലാശാലയാണെന്ന് തോന്നും. ശേഖരൻ ചേട്ടൻ ജയിലിൽ നിന്ന് പുറത്തുവന്നിട്ട് ഏറെനാൾ കഴിയുന്നതിനുമുമ്പ് ചീരപ്പൻചിറയിൽ നിന്നും കല്യാണം കഴിച്ചു. ആലുംമൂട്ടിൽ, അമ്മയുടെ കൂടെയായിരുന്നു താമസം. അദ്ദേഹം താമസിച്ചിരുന്നത് മേടയിലായിരുന്നു. അതുകൊണ്ട് അദ്ദേഹത്തെ അനന്തരവർ കുട്ടികൾ 'മേടയിലെ അമ്മാവൻ' എന്നാണ് വിളിച്ചിരുന്നത്. ഞാനും മേടയിലായിരുന്നെങ്കിലും എന്നെ കുഞ്ഞമ്മാവൻ എന്നാണ് വിളിച്ചിരുന്നത്. ഞങ്ങളുടെ തറവാട്ടു കേസു ജയിച്ചതിനെത്തുടർന്ന് ശേഖരൻ ചേട്ടൻ, നടത്തിയെടുത്തവകയിൽ തെരുവിൽ തെക്കതിലേക്കുമാറി. അവിടെ കിടന്നാണ് ശേഖരൻ ചേട്ടൻ മരിച്ചത്. ഞാൻ ഉടൻ തന്നെ മുട്ടത്തേക്കു പുറപ്പെട്ടു. ശവദാഹത്തിൽ പങ്കെടുത്തശേഷം ഹരിപ്പാട്ടെ ഓണാപ്പടിക്കകത്തുപോയി ഡോ. കരുണാകരന്റെ കൂടെ താമസിച്ചു. ഹരിപ്പാട്ടു ചെന്നതിനാൽ കരുണാകരനെക്കൊണ്ട് പുതിയ സെറ്റ് പല്ല് വയ്പിച്ചു.



*മഹാറാണി സേതു പാർവ്വതീഭായി*

ശേഖരൻ ചേട്ടൻ, അമ്മ ആലുംമൂട്ടിൽ വിളിച്ചു താമസിപ്പിച്ചിരുന്ന നാലു പെൺകുട്ടികളിൽ മൂത്തവളുമായി ബന്ധം (ബലാൽ ആവാം) സ്ഥാപിച്ചു. ആ പെൺകുട്ടികളോട് അമ്മയ്ക്ക് പ്രത്യേക വാത്സല്യം ഉണ്ടായിരുന്നു. അവർ ലക്ഷ്മണത്തറവാട്ടിലെ കുട്ടികളായിരുന്നു. ലക്ഷ്മണ പൊറുക്കാതെപോന്നതെങ്കിലും അമ്മയ്ക്ക് അവരെപ്പറ്റി വലിയ 'പൊണ്ണക്കാര്യ'മായിരുന്നു. ഒരു കാലത്ത് ഈഴവരിൽ അവർക്കേ ശവംദഹിപ്പിക്കാനുള്ള അവകാശമുണ്ടായിരുന്നുള്ളൂ. ' ആലുംമൂട്ടിൽ ചാന്നാരുടെ ശവംദഹിപ്പിച്ചപ്പോൾ പ്രവർത്തിയാർ വന്നു തടഞ്ഞു. അദ്ദേഹത്തിന്റെ മകനായിരുന്ന ലക്ഷ്മണ പണിക്കൻ വന്ന് താനാണ് ശവംദഹിപ്പിച്ചതെന്ന് പറഞ്ഞു. അങ്ങനെ, അന്നു മുതലാണ് ഞങ്ങൾ ശവം ദഹിപ്പിച്ചു പോരുന്നത്. ഇതൊരു പഴയ കേട്ടുകേൾവിയാണ്. ഇതു രഹസ്യമായി സൂക്ഷിക്കണേ! ഞാൻ പറഞ്ഞുവെന്നും പറയരുത്. എന്റെ കുടുംബത്തെ തരംതാഴ്ത്തുന്ന കഥയല്ലേ! കരുനാഗപ്പള്ളിൽ ആലുംമൂട്ടിൽക്കാരായ ഞങ്ങൾ കാർത്തികപ്പിള്ളിൽ താലൂക്കിൽ വലിയ കുഴിയിലായ മുട്ടത്തുക്കാരയതും ലക്ഷണക്കാർ വഴിയാണെന്ന കഥ ഞാൻ എവിടെയോ പറഞ്ഞിട്ടുണ്ട്. തന്റെ വൈരിയായ മാവേലിക്കര തമ്പുരാന്റെ കളരിഗുരുക്കന്മാരായിരുന്ന ലക്ഷ്മണപണിക്കന്റെ അടുക്കൽ പയറ്റഭ്യസിക്കാൻ പോയ ഞങ്ങളുടെ പഴമക്കാർ രണ്ടുപേർ കായംകുളം തമ്പുരാന്റെ തിരുവുള്ളക്കേടിന് പാത്രമായി. മുട്ടത്തുകോട്ടയിലും കൊട്ടാരം ഉള്ള കായംകുളം തമ്പുരാൻ അവരോടു തിരുമുമ്പിൽ ഹാജരാകാൻ കല്പനയായി. തമ്പുരാൻ തലവെട്ടുന്നതിൽ ഭേദം തമ്മിൽ തലവെട്ടുകയാണെന്ന് അവർ നിശ്ചയിച്ചു.

അങ്ങനെ, ചുവടുവച്ചുവന്ന് അവർ അന്യോന്യം തലവെട്ടി. അവരുടെ അമ്മ വന്നു മുറയിട്ടു കരഞ്ഞപ്പോൾ കായംകുളം തമ്പുരാൻ കൊടുത്ത ആലുംമൂടാണ് ഇന്ന് തെക്കേടത്തു മഹാദേവർ ക്ഷേത്രം നില്ക്കുന്ന സ്ഥലം. ഇപ്പോഴത്തെ ആലുംമൂട് 'ലക്ഷണ പൊറുക്കാൻ പോയ' അമ്മ, മണ്ണാർശ്ശാല ആയില്യം തൊഴാൻ പോകുന്നവഴി കണ്ടുമോഹിച്ചു വാങ്ങിയ പുരയിടമാണ്. ഇപ്പോൾ മനസ്സിലായിരിക്കുമല്ലോ. ലക്ഷ്മണയോടുള്ള ഞങ്ങളുടെ കടപ്പാട്. ശേഖരൻ ചേട്ടൻ മാവേലിക്കര ലക്ഷണയും 'സമ്മന്ത'ത്തിനും പോയി; രണ്ടു കുട്ടികളെ കൊടുത്തു. ലക്ഷ്മണയും സമ്മന്തം കൂടിയെങ്കിലും തന്റെ ചീരപ്പൻ ചിറബന്ധത്തെപ്പറ്റി തെല്ല് ഊറ്റം തന്നെയായിരുന്നു. ചീരപ്പൻചിറയിലെ പ്രശസ്തനായ കിട്ടുപ്പണിക്കന്റെ മൂത്തമകളാണ് എന്റെ തെരുവിൽ പറമ്പിൽ അമ്മാവന്റെ ഭാര്യയായിരുന്ന ജാനകി അമ്മായി. അമ്മാവനും അമ്മായിയും അവരുടെ ഏകപുത്രൻ ശ്രീനിവാസനും മരിച്ചു. അമ്മായിയുടെ അനുജത്തി മാധവി അമ്മായിയുടെ രണ്ടാമത്തെ മകളാണ് എ.കെ.ജിയുടെ ഭാര്യയായിത്തീർന്ന സുശീലഗോപാലൻ എം.പി. സുശീല, എങ്കിലോ പണ്ട് അല്പനാൾ ആലപ്പുഴ എന്റെ കൂടെ താമസിച്ചു പഠിച്ചിരുന്നു. വയലാർ സ്റ്റാലിൻകുമാരപണിക്കരുടെ മുറയ്ക്ക് പെങ്ങൾ ആയിരുന്നു ശേഖരൻ ചേട്ടന്റെ ഭാര്യ. ഏതോ പുരാതനകാലത്ത്, അയ്യപ്പൻ, ചീരപ്പൻ ചിറ താമസിച്ച് പുഴിയങ്കം പഠിച്ചു എന്നു ഒരു കഥയുണ്ട്. ശബരിമലയിൽ ചീരപ്പൻചിറക്കാർക്കു വെടി അവകാശവുമുണ്ടായിരുന്നു. അതു സ്ഥാപിച്ചെടുക്കാൻ ശേഖരൻ ചേട്ടൻ കേസുപറഞ്ഞ് ഹൈക്കോടതിയിൽ ജയിച്ചു. എന്നാൽ സുപ്രീംകോടതിയിൽ തോറ്റു. ചീരപ്പൻ ചിറക്കാർ വലിയ പ്രമാണികളായിരുന്നു. 'കൊട്ടികളിൽ കൊട്ടിയായ ചീരപ്പൻ ചിറകിട്ടുപ്പണിക്കനും കൊട്ടിയാണേ' എന്നു വള്ളംകളിയുടെ ലഹരിയിൽ കിഴക്കേകായലിൽ കൂടെ ഒരു കാലത്ത് പാടിക്കൊണ്ട് വേഗം വള്ളം തുഴഞ്ഞുപോകുമായിരുന്നുവത്രേ!

(തുടരും)

(59-ാം പേജിൽ നിന്നും തുടർച്ച)

**സ്വീകരിക്കുമ്പോൾ എങ്ങനെയായിരിക്കുമെന്ന് തന്റെ 'ജ്വാലാകലാപം' എന്ന കൃതിയിലെ കുത്തിന്റെ അഖ്യാനത്തെ മുൻനിർത്തി സി.വി. ബാലകൃഷ്ണൻ** സംസാരിച്ചു. ആഖ്യാനരീതി കൊണ്ടാണ് എഴുത്തുകാരനെ തിരിച്ചറിയുന്നതെന്നും അവനവന്റെ ആഖ്യാനരീതി വികസിപ്പിച്ചെടുക്കണമെന്നും അദ്ദേഹം ക്യാമ്പംഗങ്ങളോട് പറഞ്ഞു. കുത്തിന്റെ വീഡിയോ പ്രദർശനവും ഒപ്പമുണ്ടായി. 'എഴുത്തിന്റെ വഴികൾ' എന്ന വിഷയത്തെക്കുറിച്ച് എൻ. പ്രഭാകരൻ. എഴുത്ത് എന്ന തൊഴിലിനെ നിഗൂഢവൽക്കരിക്കാനോ വിശുദ്ധവൽക്കരിക്കാനോ പാടില്ലെന്നും മനുഷ്യന്റെ അനുഭവങ്ങളിൽ വൈരുദ്ധ്യവും വൈവിധ്യവും വന്നുചേർന്ന ഇക്കാലത്ത് ശാഠ്യങ്ങളില്ലാതെ ജീവിതത്തെക്കുറിച്ച് കാതലായ കാര്യങ്ങൾ പറയണമെന്നും എഴുത്തിൽ മുൻവിധികളൊന്നും പാടില്ലെന്നും അദ്ദേഹം പറഞ്ഞു. തുടർന്ന് നടന്ന സ്ക്രിപ്റ്റ് പരിശോധനയിൽ എൻ.ശശിധരൻ, എ.പി.പവിത്രൻ, പി.വി. വത്സരാജൻ, ഹരിദാസ് കരിവെള്ളൂർ എന്നിവർ പങ്കെടുത്തു. എം.എ. റഹ്മാൻ സംവിധാനം ചെയ്ത, ദേശീയ പുരസ്കാരങ്ങൾ നേടിയ 'ബഷീർ ദമാൻ' എന്ന ചിത്രത്തിന്റെ പ്രദർശനവുമുണ്ടായി.

തോറ്റംപാട്ടിന്റെ ആലാപനത്തോടെയായിരുന്നു മൂന്നാംദിവസം ആരംഭിച്ചത്. ബാലൻപണിക്കർ തോറ്റംപാട്ട് ആലപിച്ചു. ഡോ. ടി.പി.സുകുമാരൻ ആഖ്യാനവിശകലനം നടത്തി. പിന്നീട് ' കഥയിലെ നാട്ടുവഴികളെ' കുറിച്ച് എം. എ. റഹ്മാൻ സംസാരിച്ചു. നാട്ടുഭാഷയുടെ ഉയിർത്തെഴുന്നേല്പു തന്നെയായിരുന്നു തുടർന്നു നടന്ന സർഗ്ഗസംവാദത്തിന്റെ വിഷയവും. ശത്രുഘ്നൻ വിഷയം അവതരിപ്പിച്ചു. കെ.പി.രാമനുണ്ണി, പി. എൻ. വിജയൻ, ടി.കെ. ശങ്കരനാരായണൻ, അംബികാസുതൻ മാങ്ങാട് എന്നിവർ പങ്കെടുത്തു. ഉച്ചയ്ക്കുശേഷം ശില്പശാലയുടെ സമാപനമായിരുന്നു. സമാപന സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് ഡോ. പുനത്തിൽ കുഞ്ഞബ്ദുള്ള പുതിയ തലമുറയിലെ എഴുത്തുകാർ പ്രതിഭ കുറഞ്ഞവരാണെന്ന മുകുന്ദന്റെ അഭിപ്രായം ശരിയല്ലെന്ന് സമർത്ഥിച്ചു. ക്യാമ്പിലെ മികച്ച രചനയ്ക്കുള്ള സമ്മാനം സിജോ. എം. ജോസിന് പുനത്തിൽ കുഞ്ഞബ്ദുള്ള സമ്മാനിച്ചു. ശത്രുഘ്നൻ, എം.എ.റഹ്മാൻ, എ.എം. ശ്രീധരൻ എന്നിവർ പ്രസംഗിച്ചു.

കഥ പറഞ്ഞുപറഞ്ഞ് ജീവിതം തന്നെ ഒരു വലിയ കഥയാക്കിയ വൈക്കം മുഹമ്മദ് ബഷീറിന്റെ ഓർമ്മയ്ക്കാണ് ഈ കഥാശില്പശാല സമർപ്പിക്കപ്പെട്ടത്. ഒരു കോളേജുയൂണിയന്റെ കൈപ്പിടിയിലൊതുങ്ങാത്തത്രയും വിപുലവും വിശാലവുമായ ഈ പരിപാടി അക്ഷരാർത്ഥത്തിൽ തന്നെ മലബാറിൽ ഉത്സവമാക്കി മാറ്റുന്നതിന് ആത്മാർത്ഥമായ പ്രവർത്തനം നടത്തിയ കോളേജു യൂണിയനും മാർഗ്ഗനിർദ്ദേശം നൽകിയ അദ്ധ്യാപകൻ കൂടിയായ അംബികാസുതൻ മാങ്ങാടും അഭിനന്ദനമർഹിക്കുന്നു.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ജൊസിഫ് ബ്രോഡ്സ്കി എന്ന വലിയ കവി അമ്പത്തിയാറാമത്തെ വയസ്സിൽ അന്തരിച്ചു എന്നു പത്രത്തിൽ വായിച്ചപ്പോൾ പല സാഹിത്യകാരന്മാരുടെയും ചരമം അറിയുമ്പോൾ സഹൃദയർക്കുണ്ടാകുന്ന സാധാരണമായ സങ്കടമല്ല അവർക്കെല്ലാം ഉണ്ടായത്. നമ്മുടെ ഉപകർത്താവ്, നമ്മൾ സ്നേഹിക്കുന്ന ബന്ധു ഇവർ മരിച്ചാൽ ജനിക്കുന്ന മഹാദുഃഖം ഈ മഹച്ചരമം ജനിപ്പിച്ചു. കാരണം എന്താണ്? ലെനിൻഗ്രാഡിലെ ഒരു കോടതി അദ്ദേഹത്തെ social parasite-സമൂഹത്തിലെ പരാന്നഭോജി-ആയി മുദ്രകുത്തി കുറെക്കാലത്തേക്കു കഠിനതടവിനു ശിക്ഷിച്ചു. ഇരുപതു മാസത്തിനുശേഷം കാരാഗൃഹത്തിൽനിന്നു മോചനം നേടിയ കവി വിദേശത്തേക്കു പോകാൻ നിർബദ്ധനായി. 1977 തൊട്ട് അദ്ദേഹം അമേരിക്കയിലായിരുന്നു താമസിച്ചത്. യാതന അനുഭവിച്ച ഒരു മഹാകവിയോടുള്ള സ്നേഹവും ബഹുമാനവുമാണോ നമ്മുടെ ശോകത്തിനു ഹേതു? ആയിരിക്കാം. മനുഷ്യജീവിതത്തിന്റെ ഭയജനകങ്ങളായ അവസ്ഥകളെക്കുറിച്ചും ആശ്രയമറ്റ മനുഷ്യന്റെ ദുർദ്ദശയെക്കുറിച്ചും ബ്രോഡ്സ്കി പാടിയത് നമ്മുടെ ഹൃദയത്തിന്റെ അടിത്തട്ടിലേക്കു ചെന്നതുകൊണ്ടാണോ നമുക്ക് അസാമാന്യമായ ദുഃഖം ഉണ്ടായത്? ആയിരിക്കാം. മറ്റൊരു കവിക്കും കഴിയാത്ത മട്ടിൽ മരണം ജനിപ്പിക്കുന്ന ശൂന്യത അദ്ദേഹം ആവിഷ്കരിച്ചതിനാലാണോ നമുക്ക് ഈ വിഷാദത്തിന്റെ പരകോടി? അതുമാവാം. അവയെല്ലാമിരിക്കട്ടെ. ഞാൻ ഇവിടെ യത്നിക്കുന്നത് കവിതയുടെ മൂല്യനിർണ്ണയത്തിനല്ല. അദ്ദേഹത്തിന്റെ സ്വഭാവസവിശേഷതകൾ വ്യക്തമാക്കുന്ന ഒരഭിമുഖസംഭാഷണത്തിൽ നിന്നു സാംഗത്യമുള്ള ചില ഭാഗങ്ങൾ എടുത്തുകാണിക്കാനാണ്. ഹെലൻ ബെനഡിക്റ്റ് എഴുതിയ "Portraits in Print" എന്ന പുസ്തകത്തിലാണ് ഈ അഭിമുഖസംഭാഷണത്തിന്റെ റിപോർട് (Columbia University Press-New York. Pages 178 - $ 27 = 50) അഭിമുഖസംഭാഷണം നടക്കുന്നതിനു മുൻപ് ഹെലൻ കവിയെ അവതരിപ്പിക്കുന്നുണ്ട്. ന്യൂയോർക്ക് സിറ്റി റ്റൗൺ ഹോളിന്റെ സ്റ്റെയ്ജിൽ ബ്രോഡ്സ്കി അസ്വസ്ഥനായി ഇരിക്കുകയാണ്. അദ്ദേഹത്തിന്റെ കൂടെ സൂസൻ സൊൺടാഗ്, ഈ.എൽ. ഡോക്ടറോ, കർത്ത് വൊണഗറ്റ്, അലൻ ഗിൻസ്ബർഗ് ഈ വിശ്വവിഖ്യാതരായ എഴുത്തുകാരുമുണ്ട്. ബ്രോഡ്സ്കി ഇടവിടാതെ പുകവലിക്കുന്നു. സൂസൻ സൊൺടാഗ് എഴുന്നേറ്റ് "Communism is fascism with a human face" എന്നു പറഞ്ഞു. കൂവലും ഹർഷാരവവും. ആ ബഹളത്തിനിടയിൽ സൊൺടാഗ് അവിടംവിട്ടുപോയി. Solidarity മീറ്റിങ്ങായിരുന്നു അത്. ആരെയും വകവയ്ക്കാത്ത ബ്രോഡ്സ്കി പോളണ്ടിന് അനുകൂലമായി ചില വാക്യങ്ങൾ പറഞ്ഞുതുടങ്ങിയതേയുള്ളു കാതടപ്പിക്കുന്ന കൂവൽ സദസ്സിൽനിന്നുയർന്നു. കോപാകുലനായി ഒരാൾ ചാടിയെഴുന്നേറ്റ് അദ്ദേഹത്തെ 'You cynical bastard' എന്നു വിളിച്ചു. രോഷത്താൽ ഇളകിമറിയുന്ന എതയോ ജനക്കൂട്ടങ്ങളെ ബ്രോഡ്സ്കി പലതവണ കണ്ടിട്ടുള്ളതാണ്. അതിനാൽ അചഞ്ചലനായി നിന്നതേയുള്ളു അദ്ദേഹം.

ഈ സമ്മേളനത്തിനുശേഷം രണ്ടാഴ്ച കഴിഞ്ഞിട്ടാണ് ഹെലൻ അഭിമുഖ സംഭാഷണത്തിനായി ബ്രോഡ്സ്കിയെ കണ്ടത്. "Do you mind a tape recorder?" എന്നു ഹെലൻ ചോദിച്ചപ്പോൾ "I mind nothing" എന്ന് അദ്ദേഹത്തിന്റെ മറുപടി. ഏതിനോടുമുള്ള ഈ അവഗണന ആ സംഭാഷണത്തിൽനിന്നു വായനക്കാർക്കു മനസ്സിലാക്കാം. Kents സിഗ്റ്റ് നോട്ട്ബുക്കിനടിയിൽ വച്ചിട്ടു പോക്കറ്റിൽ അതിനുവേണ്ടി തപ്പുകയായി ബ്രോഡ്സ്കി. ബൈപാസ് സർജറി നടത്തിയിരുന്ന അദ്ദേഹം സിഗ്റ്റിന്റെ ഫിൽറ്റർ കടിച്ചെടുത്തു ദൂരെ തുപ്പിയിട്ടാണ് അതു വലിക്കുക. 1987-ൽ നോബൽസമ്മാനം നേടിയെങ്കിലും തികച്ചും ലളിതമായ ജീവിതമായിരുന്നു അദ്ദേഹം നയിച്ചത്. ഒരു ബെഡ് റൂം മാത്രം. തടികൊണ്ടുള്ള തറ. അതു പതുക്കനാണുതാനും. ചവറ്റുകുട്ടയ്ക്കു പകരം ഒരു കൊക്കോ കോളറ്റിൻ. അടുക്കളയിൽ പോയി കാപ്പി തയ്യാറാക്കിക്കൊണ്ടുവന്ന് ഹെലനു കൊടുത്ത ബ്രോഡ്സ്കി തനിക്കായി മുൻപിൽ വച്ച കാപ്പി കുടിക്കാൻ പലപ്പോഴും മറന്നു. ഒടുവിൽ ഹെലൻ കുടിച്ചിട്ടു മിച്ചം വച്ച കുറച്ചു കാപ്പി സ്വന്തം കപ്പിലൊഴിച്ചു കുടിക്കുകയും ചെയ്തു.

വ്യക്തിപരമായ അനുഭവങ്ങളിൽനിന്നാണ് അദ്ദേഹത്തിനു കമ്മ്യൂണിസത്തോടു വെറുപ്പ് ഉണ്ടായത്. സോവിയറ്റ് അധികാരികൾ ബ്രോഡ്സ്കിയുടെ കവിതകൾക്ക് അംഗീകാരം നല്കിയില്ല. നല്കിയില്ല എന്നു മാത്രമല്ല അദ്ദേഹത്തെ social parasitism എന്ന കുറ്റം ചാർത്തി അഞ്ചുവർഷത്തെ കഠിനതടവിനു ശിക്ഷിക്കുകയും ചെയ്തു. ആറുവർഷങ്ങൾക്കുള്ളിൽ പതിമ്മൂന്നു ജോലികൾ സ്വീകരിച്ച അദ്ദേഹം drifter ആണെന്ന ആരോപണവും സർക്കാർ നടത്തി. നാട്ടിൽനിന്നു ബഹിഷ്കരിക്കുന്നതിനുമുൻപ് രണ്ടുതവണ അദ്ദേഹത്തെ ഭ്രാന്താലയത്തിൽ പാർപ്പിച്ചു അവർ. പലതരത്തിലുള്ള മരുന്നുകൾ കുത്തിവയ്ക്കും അദ്ദേഹത്തിന്റെ ശരീരത്തിൽ. ശരീരം ഇളകിയാൽ അതിഭയങ്കരമായ വേദന വരും. ബ്രോഡ്സ്കി നിലവിളിക്കും. അർദ്ധരാത്രിയിൽ ബെഡ്ഷീറ്റിൽ പൊതിഞ്ഞ് അദ്ദേഹത്തെ തണുത്ത വെള്ളത്തിൽ ഇടും. കൂടക്കൂടെ അടിക്കുകയും ചെയ്യും. വേറൊരു സിഗ്റ്റിന്റെ തല കടിച്ചുതുപ്പിയിട്ടു ബ്രോഡ്സ്കി ചിരിച്ചു; പീഡനത്തെക്കുറിച്ചു വീണ്ടും പറയാൻ ഇഷ്ടമില്ലാത്തതുപോലെ.

ഹെലനുമായി അദ്ദേഹം സംസാരിച്ചുകൊണ്ടിരുന്നപ്പോൾ റ്റെലിഫോണിന്റെ മണിനാദമുയർന്നു. ഉറ്റമിത്രമാണ് ബ്രോഡ്സ്കിയെ വിളിച്ചത്. സ്നേഹം മറന്നു സത്യം പറഞ്ഞു അദ്ദേഹം. "...... I read your translations and the poems are worthless." സ്നേഹിക്കാനറിയാം ബ്രോഡ്സ്കിക്ക്. പക്ഷേ സത്യാവിഷ്കാരം എപ്പോഴും മൃഗീയമായ രീതിയിലായിരിക്കും.

ഹെലൻ കവിയുടെ ആരോഗ്യത്തെക്കുറിച്ചു ചോദിച്ചപ്പോൾ 'ആപത്തു നിറഞ്ഞത്' എന്ന മറുപടിയാണുണ്ടായത്. ക്ളാസ്സിലേക്കു ചെന്നു കുട്ടികളുടെ മുഖങ്ങൾ കണ്ടപ്പോൾ പ്രായംകൂടിയ അദ്ദേഹത്തിനു തോന്നിയത് ജീവിതത്തിന്റെ രണ്ടറ്റങ്ങളിൽനിന്ന് അവർ അന്യോന്യം സംസാരിക്കുന്നു എന്നാണ്. ഭ്രാന്താശുപത്രിയിൽനിന്നു മോചനം നേടിയ ബ്രോഡ്സ്കിയെ പിന്നീടു സർക്കാർ അയച്ചത് ഉത്തരധ്രുവത്തിനടുത്തുള്ള ഒരു പ്രദേശത്തേക്കാണ്. അവിടെ അദ്ദേഹം പാറക്കല്ലുകൾ ചുമന്നു, ആടുകളെ മേച്ചു, വിതയ്ക്കുകയും കൊയ്യുകയും ചെയ്തു. ഈ ശിക്ഷയിൽ അദ്ദേഹത്തിനു വേദന തോന്നിയില്ല. അതൊരു കാവ്യാനുഭവമായി മാറിയതേയുള്ളു.

1972 ജൂൺ നാലാം തീയതി അധികാരികൾ അദ്ദേഹത്തെ വിയന്നയിലേക്കുള്ള വിമാനത്തിൽ കയറ്റി അയച്ചു. തിരിച്ചുവരേണ്ടതില്ല ആ യാത്രയ്ക്കുശേഷം. വിമാനം വിയന്നയിലെത്തിയ ഉടനെ ബ്രോഡ്സ്കിയുടെ ഒരു സ്നേഹിതൻ അദ്ദേഹത്തെ അമേരിക്കയിലേക്കു കൊണ്ടുപോയി. അവിടത്തെ ഒരു സർവകലാശാലയിലെ അധ്യാപകനായി അദ്ദേഹം നിയമിക്കപ്പെടുകയും ചെയ്തു.

റഷ്യയിലെ ജനങ്ങൾക്കു സാഹിത്യത്തിൽ താത്പര്യമുണ്ട്. പക്ഷേ അവർക്കു കിട്ടുന്നത് സർക്കാർ അനുമതി നല്കുന്ന സാഹിത്യം മാത്രമാണ്. അത് യഥാർത്ഥ സാഹിത്യത്തിനുള്ള പകരംവയ്ക്കൽ മാത്രം.

സ്നേഹത്തെക്കുറിച്ചു മതിപ്പില്ല ബ്രോഡ്സ്കിക്ക്. സ്നേഹവും ജോലിയും. ജോലി മാത്രമേ നിലനില്ക്കു. പ്രിയതമയോടുള്ള സ്നേഹം 'പാർട്ട് റ്റൈം' ഏർപ്പാടാണ്. ജോലി പൂർണ്ണ സമയത്തേക്കുള്ള ഏർപ്പാടും. പക്ഷേ, പ്രേമഭാജനം അതു ഫുൾ റ്റൈം ഏർപ്പാടായി കരുതുന്നു. അതുകൊണ്ടു പുരുഷനുമായി സംഘട്ടനമുണ്ടാകുന്നു.

"നിങ്ങൾ ഏറെക്കുറെ ജീവിതത്തിന്റേതാണ്. അല്ലെങ്കിൽ മരണത്തിന്റേത്. വേറൊന്നിന്റേതുമല്ല. വേറെയാരുടേയുമല്ല" എന്നാണ് ബ്രോഡ്സ്കി ഹെലനോടു പറഞ്ഞത്. തികഞ്ഞ സത്യം.



ബ്രോഡ്സ്കി



**"നിങ്ങൾ ഏറെക്കുറെ ജീവിതത്തിന്റേതാണ്. അല്ലെങ്കിൽ മരണത്തിന്റേത്. വേറൊന്നിന്റേതുമല്ല. വേറെയാരുടേയുമല്ല"** എന്നാണ് ബ്രോഡ്സ്കി ഹെലനോടു പറഞ്ഞത്. തികഞ്ഞ സത്യം.

ഇതു കുറിച്ചുകൊണ്ടിരുന്നപ്പോൾ എന്റെ വിഷാദം ഞാനറിഞ്ഞില്ല. എഴുതുന്നതു പര്യവസാനത്തിൽ എത്തിയപ്പോൾ ഒരു മഹാകവിയുടെ അന്തർദ്ധാനം എന്നെ വീണ്ടും ദുഃഖത്തിലേക്കു കൊണ്ടുചെല്ലുന്നു.

## രാജ്ഞിയുടെ കാലിലെ രോമങ്ങൾ

എല്ലാ രാജ്യങ്ങളിലെയും കെട്ടുകഥകൾക്കു സാദൃശ്യമുണ്ട്. നളചക്രവർത്തിക്കു പ്രത്യുപകാരം ചെയ്യാൻ വേണ്ടി അരയന്നം ദമയന്തിയുടെ അടുത്തേക്കു പറന്നു. നളനിൽ രാഗമുറപ്പിക്കുകയും ചെയ്തു. സോളമൻ ചക്രവർത്തിക്ക് ഉപകാരം ചെയ്തതും പക്ഷിയാണ്. ഷീബയിലെ ചക്രവർത്തിനിയോട് സോളമന്റെ ഗുണഗണങ്ങൾ വിവരിച്ച് അദ്ദേഹത്തോട് ആദരമുളവാക്കി അത്. ജറൂസലമിലേക്കു ഷീബയിലെ രാജ്ഞി യാത്രയായി. മൂന്നു കൊല്ലം സഞ്ചരിച്ചതിനുശേഷമാണ് അവൾ സോളമന്റെ നാട്ടിലെത്തിയത്. ഒരു സ്ഫടികഭവനത്തിനകത്തുവച്ചാണ് അദ്ദേഹം ചക്രവർത്തിനിയെ സ്വീകരിച്ചത്. സ്ഫടികഭവനം ജലാശയമാണെന്നു തെറ്റിദ്ധരിച്ച് ഷീബയിലെ രാജ്ഞി പാവാട ഉയർത്തിയപ്പോൾ അവളുടെ രോമം നിറഞ്ഞ കാലുകൾ സോളമൻ കണ്ടു. അദ്ദേഹം ഉടനെ പറഞ്ഞു:- 'ഭവതി സുന്ദരി. പക്ഷേ പുരുഷനെപ്പോലെ കാലിൽ രോമങ്ങളേറെ ഭവതിക്ക്.' അവൾക്കു ദേഷ്യമുണ്ടായി. കലാകൗമുദി, മാതൃഭൂമി, ദേശാഭിമാനി, കുങ്കുമം ഇവയെല്ലാം ആകർഷകത്വമുള്ള വാരികകൾ. എന്നാൽ അവയിലെ സാഹിത്യഭവനത്തിൽ കയറുന്ന കഥാംഗനയ്ക്കു കാലുകളിലാകെ രോമങ്ങൾ- സാധാരണത്വത്തിന്റെ കറുത്ത രോമങ്ങൾ. അവ സഹൃദയനായ സോളമനു ജുഗുപ്സയുളവാക്കിയാൽ അതിലെന്തേ അദ്ഭുതം! വിധവ അന്യദേശക്കാരനായ ഒരുത്തനോടു വേഴ്ച നേടി ഗർഭിണിയാകുന്നു. ആദ്യത്തെ ഭർത്താവിൽനിന്നുണ്ടായ സന്താനത്തെ ത്യജിച്ചിട്ട് അവൾ അയാളോടുകൂടി ഒളിച്ചോടുന്നു. സന്താനത്തെയോർത്ത് അവൾ കണ്ണീരൊഴുക്കുമ്പോൾ കാമുകൻ ശാസിക്കുന്നു. ഇതാണ് ശ്രീ. വി.പി. മനോഹരന്റെ 'മനസ്സ്' എന്ന ചെറുകഥയുടെ സാരം (കലാകൗമുദി). അവളുടെ ദുഃഖം ഒട്ടൊക്കെ വായനക്കാരിലേക്കും പകർന്നുകൊടുക്കുന്നു കഥാകാരൻ. എങ്കിലും സാധാരണത്വത്തിന്റെ ജുഗുപ്സാവഹങ്ങളായ രോമങ്ങൾ അവൾ-കഥാംഗന-വായനക്കാരനെ കാണിക്കുകയും ചെയ്യുന്നു.

എല്ലാ രാജ്യങ്ങളിലെയും കെട്ടുകഥകൾക്കു സാദൃശ്യമുണ്ട്. നളചക്രവർത്തിക്കു പ്രത്യുപകാരം ചെയ്യാൻ വേണ്ടി അരയന്നം ദമയന്തിയുടെ അടുത്തേക്കു പറന്നു. നളനിൽ രാഗമുറപ്പിക്കുകയും ചെയ്തു. സോളമൻ ചക്രവർത്തിക്ക് ഉപകാരം ചെയ്തതും പക്ഷിയാണ്.

## ചോദ്യം, ഉത്തരം

"ആക്റ്റിവിസ്റ്റുകളെ നിങ്ങൾക്കു പുച്ഛമാണ് അല്ലേ?"

"പുച്ഛമില്ല. എന്നല്ല ബഹുമാനവുമുണ്ട്. ദുഷ്ടൻ ബലാത്സംഗം നടത്തിയെന്നറിയുമ്പോൾ ആക്റ്റിവിസ്റ്റ് പ്രതിഷേധസ്വരം ഉയർത്തുന്നു. ആ ശബ്ദത്തിന് ഒന്നും ചെയ്യാനാവില്ല എന്നു നമുക്കറിയാം. എങ്കിലും പ്രതിഷേധശബ്ദം ഉണ്ടാകണം. ആ ശബ്ദം മറ്റനേകം ബലാത്സം

ഗങ്ങളെ നിന്ദിക്കുന്നതാണ്. അതെങ്കിലും ചെയ്തില്ലെങ്കിൽ നമ്മൾ മനുഷ്യരാവുകയില്ല. ആക്റ്റിവിസ്റ്റ് മഹനീയമായ സേവനമാണ് അനുഷ്ഠിക്കുന്നത്.”

“ശ്രീ. ആർ. നരേന്ദ്രപ്രസാദിനെക്കുറിച്ച് എന്തു പറയുന്നു?”

“ഏതു മണ്ഡലത്തിലും ഒറിജിനാലിറ്റി ഉള്ളയാൾ. ധാരാളം വായിക്കും. പക്ഷേ ഇന്നുവരെ ഒരുത്തന്റെയും ആശയം കടമെടുത്തിട്ടില്ല. നന്മ കണ്ടാൽ ഉടനെ അതിനെ ബഹുമാനിക്കുകയും പ്രശംസിക്കുകയും ചെയ്യുന്ന വളരെക്കുറച്ചാളുകളിൽ ഒരാളാണ് നരേന്ദ്രപ്രസാദ്.”

“രവീന്ദ്രനാഥ ടാഗോർ. എസ്. രാധാകൃഷ്ണൻ ഇവർ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തു ജയിലിൽ പോകാത്തത് എന്തുകൊണ്ട്?”

“ഭാവനയുടെയും ചിന്തയുടെയും ലോകത്തു ജീവിക്കുന്നവർക്കു രാഷ്ട്രവ്യവഹാരം അത്ര അഭികാമ്യമായി തോന്നുകയില്ല.”

“കഴിഞ്ഞ നൂറുവർഷത്തിനകം കേരളത്തിലുണ്ടായ ഒരു ധിഷണാശാലിയുടെ പേരു പറയൂ?”

“സാഹിത്യപഞ്ചാനനൻ പി.കെ. നാരായണപിള്ള.”

“എന്റെ കല്യാണമാണ്. ഒരു ഉപദേശം തരു സർ.”

“മണിദീപം കെടാതെ സൂക്ഷിക്കൂ.”

“നിങ്ങൾ മരിച്ചാൽ ശവം ചുടണോ, കുഴിച്ചിടണോ, കഴുകന്മാർക്കു ഭക്ഷണമായി വയ്ക്കണോ?”

“അകലെ ‘പച്ചിലക്കാട്ടിൽ എൻ മരണശയ്യ ഒരുക്കൂ.’ ”

“ഭാര്യയോ ഭർത്താവോ കൂടുതൽ വഞ്ചന നടത്തുന്നത്?”

“സ്നേഹിക്കുന്ന ഭാര്യയെ ഭർത്താവ് വഞ്ചിക്കും നൂറിനു തൊണ്ണൂറ്റിയൊൻപതും. ഭർത്താവിനെ സ്നേഹിക്കുന്ന ഭാര്യ അങ്ങനെ വഞ്ചിക്കില്ല. നൂറിന് തൊണ്ണൂറു പേരും ആത്മവിശുദ്ധി കാത്തുസൂക്ഷിക്കും. വികാരമുണ്ടായാൽപ്പോലും അതു നിയന്ത്രിക്കുകയേയുള്ളു ഭാര്യമാർ.”

മുൻപു പറഞ്ഞ Portraits in Print എന്ന പുസ്തകത്തിൽ നോബൽ സമ്മാനം നേടിയ സിങ്ങറുമായുള്ള ഒരഭിമുഖ സംഭാഷണത്തിന്റെ റിപോർട്ടുമുണ്ട്. അതിലെ ഒരുഭാഗം: ഒരു വലിയ മേശയ്ക്കരികിൽ ഇരുന്ന്, താടി അതിൽ ചേർത്തുവച്ച് കഥ വായിക്കുകയായിരുന്നു സിങ്ങർ തന്റെ വിദ്യാർത്ഥികൾക്കുവേണ്ടി. നരകത്തിൽ നടക്കുന്ന സംഭവം. ആഴ്ചയിലൊരുദിവസം മർദ്ദനമില്ല നരകത്തിൽ. അഗ്നിയെ തണുപ്പിക്കുമപ്പോൾ. പീഡിപ്പിക്കാനുള്ള ഉപകരണങ്ങൾ ദൂരെ മാറ്റിവയ്ക്കും. ഒരു പാപി വിചാരിച്ചു ഒരു മാസിക തുടങ്ങി സ്വർഗ്ഗത്തിലെ മാലാഖമാർക്ക് ലാഭത്തിൽ വില്ക്കാമെന്ന്. നിരീശ്വരവാദത്തെക്കുറിച്ച് ഒരു ലേഖനമെഴുതിയാൽ അതിനു സ്വർഗ്ഗത്തു നല്ല പ്രചാരമുണ്ടാകും. അതുകേട്ട് മറ്റു പാപികൾ പറഞ്ഞു നരകത്തിലെ അഗ്നി ഉടനെ അതെരിച്ചുകളയുമെന്നും സ്വർഗ്ഗത്തെ ന്യൂസ് സ്റ്റാൻഡുകളിൽ അതെത്തുകയില്ലെന്നും. സിങ്ങർ സ്പഷ്ടമായി, മന്ദമായി കഥ വായിച്ചു. ഒരു വിദ്യാർത്ഥി കൊണ്ടുകൊടുത്ത ചെറി നുണഞ്ഞുകൊണ്ടു വായിക്കുകയായിരുന്നു സിങ്ങർ. കൈയെഴുത്തുപ്രതി വച്ച കൈകൾ ലേശം വിറയ്ക്കുന്നുണ്ടായിരുന്നു. കഥ വായിച്ചുതീർന്നപ്പോൾ കുട്ടികൾ ആഹ്ളാദത്തോടെ കൈയടിച്ചു. അതിന്റെ ശബ്ദം തീർന്നപ്പോൾ സിങ്ങർ പറഞ്ഞു:- “Students should criticize their professors, not applaud them.”


സോമർസെറ്റ് മോം

“ശ്രീ.ആർ.നരേന്ദ്രപ്രസാദിനെക്കുറിച്ച് എന്തു പറയുന്നു?”
“ഏതു മണ്ഡലത്തിലും ഒറിജിനാലിറ്റി ഉള്ളയാൾ. ധാരാളം വായിക്കും. പക്ഷേ ഇന്നുവരെ ഒരുത്തന്റെയും ആശയം കടമെടുത്തിട്ടില്ല. നന്മ കണ്ടാൽ ഉടനെ അതിനെ ബഹുമാനിക്കുകയും പ്രശംസിക്കുകയും ചെയ്യുന്ന വളരെക്കുറച്ചാളുകളിൽ ഒരാളാണ് നരേന്ദ്രപ്രസാദ്.”

## പ്രേമഗാനം

**സാ**ഹിത്യപഞ്ചാനനൻ പി.കെ. നാരായണപിള്ള പറഞ്ഞ ഒരു കഥ ഓർമ്മയിലെത്തുന്നു. ഒരു സമ്പന്നൻ റോഡിലൂടെ തലയുയർത്തിപ്പിടിച്ച് അന്തസ്സോടെ പോകുമ്പോൾ ഒരു പാവം അയാളുടെ പിറകേ ചെന്നു ‘വല്ലാതെ വിശക്കുന്നു, എന്തെങ്കിലും തരണമെന്ന് അപേക്ഷയുണ്ട്’ എന്നു പറഞ്ഞു. ‘വീട്ടിൽ വരൂ, ഭക്ഷണം തരാം’ എന്നായി ധനികൻ. സാധു സന്തോഷത്തോടെ അയാളെ അനുഗമിച്ചു. പൊടുന്നനെ അങ്ങനെ പറഞ്ഞതു തെറ്റായിപ്പോയിയെന്നു വിചാരിച്ചു സമ്പന്നൻ അറിയിച്ചു:- “കുറച്ചു വല്ലതും മാത്രമേ കാണൂ.” ‘മതിയേ’ എന്ന്പാവം. കുറെ ദൂരം കൂടി നടന്നു രണ്ടുപേരും. നാശമൊഴിയുന്നില്ലല്ലോ എന്നു വിചാരിച്ചു ധനികൻ വീണ്ടും:- “മാംസമാണ്.” “മതിയേ” എന്നു പാവം. പിന്നെയും നടത്തം. ഒഴിവാക്കാൻ ഒരു മാർഗ്ഗവുമില്ലെന്നു കണ്ട് അയാൾ മൊഴിയാടി:- “കാക്കയുടെ മാംസമാണ്.” “മതിയേ” എന്നു വിശപ്പുള്ളവൻ. നടത്തം മന്ദഗതിയിൽ. ഒരുവിധത്തിലും അയാളെ ഒഴിവാക്കാനാവില്ലെന്നു കണ്ട് പണക്കാരൻ പറഞ്ഞു:- “പക്ഷേ പട്ടി തിന്നതിന്റെ ബാക്കിയാണ് അത്.” “മതിയേ” എന്നു പാവം. വീട് അടുക്കാറായപ്പോൾ ധനികൻ അറിയിച്ചു:- “അതുതന്നെ ഇല്ല.”

ഇക്കഥയെഴുതിക്കഴിഞ്ഞപ്പോൾ വേറൊരു കഥയെക്കുറിച്ച് ഓർമ്മ. ജൂതസാഹിത്യകാരനായ ഷൊലം ആലേഹമെഴുതിയതാണത്. (Sholom Aleichem 1859-1916) ഒരു സ്ത്രീ അയൽവീട്ടിലേക്ക് ഓടിച്ചെന്നിട്ട് അവിടെ ഉള്ളവളോടു പറഞ്ഞു:- “ഞാൻ നിനക്കു കടമായിത്തന്ന വലിയ വെള്ളിക്കലം തിരിച്ചുതരു.” അയൽക്കാരി മറുപടി പറഞ്ഞു:- “അത് വെള്ളിക്കലമായിരുന്നില്ല. ചെമ്പുകലമായിരുന്നു. പിന്നെ വലുതുമല്ല, ചെറുത്. പിന്നെ ഞാനതു വാങ്ങിയതുമില്ല.”

നമ്മുടെ പ്രേമഗാനങ്ങൾ ഇക്കഥകൾക്കു നന്നേ ചേരും. തുടക്കത്തിൽ വലിയ വാഗ്ദാനം. ഒടുവിലെത്തുമ്പോൾ ഒന്നുമില്ല. കേട്ടുകേട്ടു ചെവി തഴമ്പിച്ച സ്ഥിരം സംബുദ്ധികൾ: സ്ഥിരം വാക്കുകൾ. ഒടുവിൽ പൊട്ടാതെ പോയ അമിട്ട് ‘ശ്ശൂ’ എന്ന ശബ്ദം കേൾപ്പിക്കുന്നതുപോലെ ഒരു ശബ്ദം കേൾപ്പിച്ചുകൊണ്ട് പ്രേമകവിത പര്യവസാനത്തിലെത്തുന്നു. ഇതല്ല ശ്രീ. വിഷ്ണുനാരായണൻ നമ്പൂതിരിയുടെ പ്രേമകവിതകളുടെ സ്ഥിതി. സർവസാധാരണത്വം ജനിപ്പിക്കുന്ന വൈരസ്യമില്ല അക്കവിതകളിൽ. സ്ഥിരം പ്രയോഗങ്ങളില്ല. സംസ്കാരഭദ്രമല്ലാത്ത ഒരു വാക്കും അദ്ദേഹത്തിന്റെ തൂലികയിൽനിന്ന് ഉതിർന്നുവീഴില്ല. അന്തസ്സും ആഭിജാത്യവുമുള്ള പ്രതിപാദനം. അത്രകണ്ടു റൊമാന്റിക്കുമല്ല. ഈ നന്മകളൊക്കെയുണ്ട് അദ്ദേഹം മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ “നിനച്ചിരിക്കാതെ” എന്ന കാവ്യത്തിന്.

“എന്തു പകരം തരുവാൻ?
എൻ കൂടയിൽ
ഇല്ല പൂവെന്നു മിഴിതാഴ്ത്തി
വെള്ളം പൊടിക്കുമിമകളി
ലൂടെ നിൻ
കള്ളച്ചിരി കണ്ടറിയുമ്പോൾ
‘നിൻ കവിൾ ചേർന്നു മുളച്ചു
വിരിയുമീ
ശംഖുപുഷ്പം മതി’ യെന്നല്ലീ
മെല്ലെ തലോടി നീയെൻ മുഖം
നിൻ വിരൽ
ത്തുമ്പിനാൽ തെല്ലൊന്നുയുർത്താറേ
..........”

എന്തൊരു ഹൃദ്യതയാണ് ഈ വരികൾക്ക്!

## പുതിയ കഥ

Serial narrative എന്നു വിളിക്കുന്ന കഥകളുടെ കാലം കഴിഞ്ഞു. അതുകൊണ്ട് സോമർസിറ്റ് മോമിന്റെ കഥകൾ വായിക്കാൻ ഇന്നാരും തൽപരത്വം കാണിക്കാറില്ല. അദ്ദേഹത്തിന്റെ ‘Rain’ എന്ന കഥ മാസ്റ്റർപീസാണ്. ഡേവിഡ്സൺ എന്ന പാതിരിയും മറ്റുള്ളവരും അഞ്ചാംപനി ഒരുസ്ഥലത്തു പടർന്നുപിടിച്ചതു കാരണം ബോട്ടിൽ തുടർന്നു യാത്രചെയ്യാതെ അവിടെത്തന്നെ താമസിക്കുന്നു. തോരാത്ത മഴ. അപ്പോൾ അവിടെയൊരു വേശ്യയുവതി എത്തുന്നു. പാതിരി അവളെ അവിടെനിന്നു പറഞ്ഞയയ്ക്കാൻ നല്ലതുപോലെ ശ്രമിക്കുന്നു. പക്ഷേ അവൾ പോകുകയില്ല. വേശ്യയെ മാനസാന്തരപ്പെടുത്തി നല്ലവളാക്കാൻവേണ്ടി പാതിരി ശ്രമിക്കുന്നു. അതിലേക്കുവേണ്ടി അയാൾ പ്രാർത്ഥിക്കുകയും ചെയ്യുന്നു ഈശ്വരനോട്. നേരംവെളുത്തപ്പോൾ കഴുത്തു മുറിച്ച മട്ടിൽ പാതിരിയുടെ ശരീരം കടലിൽ കിടക്കുന്നത് മറ്റുള്ളവർ കാണുന്നു. വേശ്യയുമായി അയാൾ ലൈംഗികവേഴ്ച നടത്തിയതിന്റെ ഫലമാണ് ആ ആത്മഹത്യ എന്നതു വ്യക്തം. (Rain എന്ന കഥ ഞാൻ പലതവണ വായിച്ചിട്ടുണ്ടെങ്കിലും ഈ കഥാസംഗ്രഹം York Notes-നെ അവലംബിച്ചുള്ളതാണ്. ഓർമ്മയെ ആസ്പദമാക്കി കഥയുടെ സംക്ഷിപ്തരൂപത്തിൽ ചില മാറ്റങ്ങൾ ഞാൻ വരുത്തിയിട്ടുണ്ട്.) മോമിന്റെ ഈ കഥയിൽ തുടക്കമുണ്ട്. മദ്ധ്യഭാഗമുണ്ട്, പര്യവസാനവുമുണ്ട്. ഇന്നത്തെ കഥകളിൽ ഈ മൂന്നംശങ്ങളും കണ്ടെന്നു വരില്ല. ‘റെയിനി’ലെന്നപോലെ ഇതിവൃത്തവും കാണുകില്ല. ദേശാഭിമാനി വാരികയിൽ ശ്രീ. മോഹൻദാസ് ശ്രീകൃഷ്ണപുരം എഴുതിയ ‘നുഴഞ്ഞുകയറുന്ന സ്വപ്നങ്ങൾ’ എന്ന കഥ തികച്ചും നവീനമാണ്. ആദിമധ്യാന്തങ്ങൾ അതിൽ അന്വേഷിക്കരുത്. ഇതിവൃത്തം എവിടെ എന്നു ചോദിക്കരുത്. ആശ്രയമില്ലാത്ത ഒരാൾ സ്വപ്നത്തിന്റെ മണ്ഡലത്തിലേക്കും അവിടെനിന്നു യാഥാർത്ഥ്യത്തിന്റെ മണ്ഡലത്തിലേക്കും ഭ്രമാത്മകമായി സഞ്ചരിക്കുന്നതിനെ കലാപരമായി ചിത്രീകരിച്ചിരിക്കുന്നു കഥാകാരൻ.


നരേന്ദ്രപ്രസാദ്

“കഴിഞ്ഞ നൂറുവർഷത്തിനകം കേരളത്തിലുണ്ടായ ഒരു ധിഷണാശാലിയുടെ പേരു പറയൂ?”
“സാഹിത്യപഞ്ചാനനൻ പി.കെ. നാരായണപിള്ള.”

## സർ, ക്രിട്ടിക്

“**ആ**രാണ് ആ വെളുത്ത മൂങ്ങയെ ‘സ്റ്റഫ്’ ചെയ്തത്? കടയിൽ ആരും മറുപടി പറഞ്ഞില്ല. ക്ഷുരകൻ തിടുക്കത്തിലായിരുന്നു. അയാൾക്കു ജോലി നിറുത്താൻ കഴിയില്ല. ഊഴം കാത്ത് അവിടെയിരുന്ന ആളുകൾ പത്രം വായിക്കുകയായിരുന്നു. ആലോചനയില്ലാതെ പരുക്കൻമട്ടിൽ ആ യുവാവ് ചോദിച്ച ചോദ്യം അവർ വകവച്ചതേയില്ല. ആരും തലയുയർത്തിയതുമില്ല.

ക്ഷുരകൻ ഷേവ് ചെയ്യുന്നതു തുടർന്നു
നടത്തിക്കൊണ്ടിരുന്നു.

ദേഷ്യത്തോടെ യുവാവു ചോദിച്ചു. ‘നിങ്ങൾ കാണുന്നില്ലേ? ഇതാകെ അബദ്ധമല്ലേ? ഓരോ ചിറകും തികച്ചും അബദ്ധം. അതിന്റെ തല എങ്ങനെ അടിച്ചു പരത്തിയിരിക്കുന്നു. കഴുത്ത് എത്ര താഴോട്ടു ഞെക്കിത്താഴ്ത്തിയിരിക്കുന്നു. ചുരുക്കത്തിൽ ഈ വെളുത്ത മൂങ്ങ എന്തൊരു നശിച്ച അവശിഷ്ടം. എനിക്കു മാപ്പു പറയേണ്ട ആവശ്യമില്ല. മൂങ്ങാശ്ശാസ്ത്രം പഠിച്ചിട്ടുണ്ട് ഞാൻ. നൂറ്റുകണക്കിന് സ്റ്റഫ് ചെയ്ത മരങ്ങളെ രാത്രിയും പകലും പരിശോധിച്ചിട്ടുണ്ട്. പക്ഷിയുടെ കൊക്കുതൊട്ടു വാൽവരെ പഞ്ഞി നിറയ്ക്കുമ്പോൾ അവിദഗ്ദ്ധങ്ങളായ വിരലുകൾ ജനിപ്പിക്കുന്ന വ്യതിയാനങ്ങളുടെ നേർക്ക് എനിക്കു കണ്ണടയ്ക്കാൻ വയ്യ. ആ പക്ഷിയെ അവിടെനിന്നെടുക്കൂ, അല്ലെങ്കിൽ ഓരോ നഗരവാസിയും നിങ്ങളെ നോക്കി ചിരിക്കും.

ക്ഷുരകൻ ഷേവ് ചെയ്യുന്നതു
തുടർന്നു നടത്തിക്കൊണ്ടിരുന്നു.

കാലുകൾ ഇങ്ങനെ അയവില്ലാതെ ഒരു മൂങ്ങയ്ക്കും ചേക്കേറാൻ കഴിയില്ല. ലോകത്തുള്ള ഒരു മൂങ്ങയ്ക്കും ഇങ്ങനെ നഖങ്ങൾ വളഞ്ഞിരിക്കില്ല. കുറച്ചു മരപ്പൊടിയും മരത്തൊലിയുംകൊണ്ട് ഇതിനെക്കാൾ നല്ലൊരു മൂങ്ങയെ ഞാനുണ്ടാക്കിത്തരാം.

അപ്പോൾ കണ്ണുചിമ്മിക്കൊണ്ടു മൂങ്ങ താഴെയിറങ്ങി. തെറ്റുകൾ മാത്രം കാണുന്ന ക്രിട്ടിക്കിനെ നോക്കി. സ്റ്റഫ് ചെയ്യപ്പെട്ടത് എന്ന് അയാൾ കരുതിയ മൂങ്ങ മൂളി. ആ മൂളൽ കേട്ടാൽ ഇങ്ങനെ തോന്നും. “നിങ്ങളുടെ അറിവ് ഈ സമയത്ത് തെറ്റ്. ജീവനുള്ള പക്ഷിയിൽ അതു പാഴാക്കിക്കളയേണ്ട. ഞാൻ മൂങ്ങയാണ്. നിങ്ങൾ വേറൊരു മൂങ്ങ. സർ, ക്രിട്ടിക്ക് ഗുഡ് ബൈ.

ക്ഷുരകൻ ഷേവ് ചെയ്യുന്നതു
തുടർന്നു നടത്തിക്കൊണ്ടിരുന്നു.

[ഒരമേരിക്കൻ കവിത]

(21-ാം പേജിൽ നിന്നും തുടർച്ച)

കൊടുത്തശേഷം രാവിലെ 9 മണിക്ക് ബാങ്കോക്കിൽ നിന്നുപറന്നു.

ആഗസ്റ്റ് 25-ാം തീയതി ധനൻ കോലാലംപൂരിലെ ഐ. ഐ.എൽ ക്വാർട്ടേഴ്സ് മെസ്സിൽ വച്ചാണ് ഉച്ചയ്ക്ക് 2 മണിക്ക് നേതാജിയുടെ മരണവാർത്ത അറിയുന്നത്. Netaji Subash Chandra Bose, Supreme Commander of I.N.A and Head of the state of Azad Hind Government died on the spot after and aircrash at TaiHokh Airport, Taiwan, He left Bankok at the morning hours of the 21st. വിശദവിവരങ്ങൾ തരാത്ത രീതിയിലുള്ളതായിരുന്നു വാർത്ത. വൈകുന്നേരം സിങ്കപ്പൂരിൽ നിന്നും അടിയന്തിരസന്ദേശം വന്നു.

'The command takes over by. Dy. Secretary General Dr. Lakshmanayah.' ദിവസങ്ങൾക്കുള്ളിൽ ബ്രിട്ടീഷ് അമേരിക്കൻ Re-occupation ട്രൂപ്പുകൾ മോറിബിൽ ഇറങ്ങി. ഐ. ഐ. എല്ലിന്റെയും ഐ.എൻ.എയുടെയു, ഐ.എൽ.ഐയുടെയും കേഡറ്റുകളെക്കുറിച്ചന്വേഷിക്കാൻ തുടങ്ങി. അധികം പേരും ഒളിവിലായി.

അന്നത്തെ ഇന്തോ - ചൈന തലസ്ഥാനമായ സൈയ്ഗൺ (Saigon) സന്ദർശിച്ച ഒരു പത്രസംഘം ട്രിസൂൺ പത്രത്തിൽ റിപ്പോർട്ട് ചെയ്ത ജനറലിന്റെ യൂണിഫോം ധരിച്ച ഒരിന്ത്യൻ അതിർത്തി കടന്ന വാർത്ത പ്രസിദ്ധമായിരുന്നു. ട്രിസ്യൂണിൽ അച്ചടിച്ചുവന്ന ആദ്യവാർത്തയിൽ Tai Hokh വിമാനത്താവളത്തിലെ വിമാനം തകർന്നതിന്റെ ഫോട്ടോ കാണിച്ചിരുന്നു. അതിൽ വിമാനത്താവളത്തിലെ ചില റെയിൽ ഹെഡ്ഡുകളും മറ്റും കാണിച്ചിരുന്നു. ആ വിമാനത്താവളം സുപരിചിതമായവർക്ക് അവിടെ അത്തരത്തിലുള്ള റെയിൽ ഹെഡ്ഡുകൾ ഇല്ലെന്ന് അറിയാമായിരുന്നു. നേതാജി ആ വിമാന അപകടത്തിൽ പെട്ടിട്ടില്ലെന്നു ഞാൻ വിശ്വസിക്കുന്നു ധനൻ തറപ്പിച്ചു പറയുന്നു. പ്രചരിപ്പിച്ച വാർത്തയായിരുന്നു നേതാജിയുടെ മരണം. നേതാജിയുടെ കൂടെ വിമാനത്തിൽ സഞ്ചരിച്ച ആളാണത്രേ മേജർ ജനറൽ ഷാനവാസ് ഖാൻ. അയാൾ രക്ഷപ്പെട്ടുവെന്നും നേതാജി തയ്പൈയിലെ ഒരാസ്പത്രിയിൽ മരിച്ചുവെന്നുമാണ് കഥ. അദ്ദേഹത്തിന്റെ ചിതാഭസ്മം ടോക്കിയോ നഗരത്തിലെ രെൻക്കോജി ക്ഷേത്രത്തിൽ സൂക്ഷിച്ചിട്ടുണ്ടെന്നുമാണ്. സത്യത്തിൽ സിങ്കപ്പൂരിൽ നിന്ന് നേതാജിയുടെ കൂടെ സഞ്ചരിച്ചത് കേണൽ അബീബുൾ റഹ്മാനായിരുന്നു.

1947ൽ സ്വതന്ത്രഭാരതത്തിന്റെ പ്രധാനമന്ത്രിയായ നെഹ്റുവിന് 1956ലാണ് നേതാജിയുടെ ചിതാഭസ്മം ഓർമ്മ വന്നത്. ഒരു മൂന്നംഗ കമ്മിറ്റിയെ അദ്ദേഹം ജപ്പാനിലയച്ചു. ജനറൽ ഷാനവാസ് ഖാൻ ആയിരുന്നു അതിന്റെ തലവൻ.

നേതാജി ആ വിമാനാപകടത്തിൽ മരിച്ചില്ലെന്നതിന് ധനൻ വേറെയും തെളിവുകൾ നിരത്തി. Lord Wavell-ന് കിട്ടിയ ഇന്റലിജൻസ് റിപ്പോർട്ടുകൾ പ്രകാരം മരണമടഞ്ഞു എന്നറിയപ്പെടുന്ന ആഗസ്റ്റ് 25-ാം തീയതിക്കുശേഷവും നേതാജിയിൽ നിന്ന് നെഹ്റുവിന് കത്തു വന്നിരുന്നു എന്നാണ്.1970 ജൂലൈയിൽ ജസ്റ്റിസ് ജെ.ഡി. കോസ്ല കമ്മീഷൻ മുൻപാകെ ഹാജരായ ശ്യാമലാൽ ജെയിൻ (Secretary. I.N.A Defence Committee) വെളിപ്പെടുത്തിയ വിവരങ്ങൾ അത് സ്ഥിരീകരിക്കുന്നുണ്ട്. ജെയിനിനെ അസഫ് അലിയുടെ വീട്ടിലേക്ക് വിളിച്ചുവരുത്തി നെഹ്റു ലോഡ് അറ്റ്ലിക്ക് ഒരു കത്ത് ഡിക്ടേറ്റ് ചെയ്തിരുന്നുവത്രേ. കോസ്ല കമ്മീഷൻ മുൻപാകെ ഓർമ്മയിൽ നിന്നും ജയിൻ നെഹ്റുവിന്റെ കത്തിന്റെ വരികൾ ഏറ്റുപറഞ്ഞു.

"I understand from a reliable source that Subash Chandra Bose, your war criminal has been alllowed to enter Russian territory by station. This is a clear treachery by Stalin. This is a clear treachery and betrayal of faith by the Russians. As Russia has been an all of the British Americans. It should not have been done. Please take note of it and do what you consider proper and fit."

ജയിനിന്റെ പ്രസ്താവനയെ ആരും ഇതുവരെ എതിർത്തിട്ടില്ല. നേതാജിയുടെ തിരോധാനം പോലെ അതിന്നും ദുരൂഹമാണ്.

ഭാരതത്തിന്റെ സ്വാതന്ത്ര്യാനന്തരം ധനൻ വീണ്ടുമെത്തിയത് ബ്രിട്ടീഷ് ആർമിയിൽ. ഇതൊരു വൈരുദ്ധ്യമായി തോന്നാം. വൈരുദ്ധ്യങ്ങളുടെ സംഘാതമാണല്ലോ ജീവിതം. മലേഷ്യൻ പൗരനായ ധനൻ ഇപ്പോൾ മദ്രാസിലെ അണ്ണാനഗറിൽ ഇന്ത്യാ ഗവൺമെന്റിന്റെ വിസയെടുത്ത് താമസിക്കുന്നു. എന്തിന്നല്ലേ? മരിക്കാൻ. അതിനു മാത്രമേ ഈ പുണ്യഭൂമി കൊള്ളാവൂ എന്ന തിരിച്ചറിവോടെ.

---

(5-ാം പേജിൽ നിന്നും തുടർച്ച)

കയറ്റിയിരുത്തിയത് ചില്ലറക്കാരെയൊന്നുമല്ല. ആസൂത്രണവിദ്യയുടെ ഒരു നവീന ബൃഹസ്പതി പോലെ നടക്കുന്ന വി. രാമചന്ദ്രൻ എന്ന ഐ.എ.എസ് ഉദ്യോഗസ്ഥൻ എത്രയോ കാലം ഇവിടെ പ്ലാനിംഗ് ബോർഡിന്റെ സാരഥിയും വൈദ്യുതി ബോർഡുപോലെ വലിയ പ്രാധാന്യമുള്ള സ്ഥാപനങ്ങളുടെ മേധാവിയും ചീഫ് സെക്രട്ടറിയുമൊക്കെ ആയിരുന്നു. അഴിമതി തൊട്ടുതീണ്ടാത്തയാളും മഹാശേഷിമാനും എന്നൊക്കെ പേരുള്ള ഈ ഉദ്യോഗസ്ഥൻ ഇത്രയുംകാലം ഈ തിരുവനന്തപുരത്തിരുന്ന് ശമ്പളമെഴുതിയെടുത്തിട്ടും എന്തൊരാസൂത്രണ-ഭരണനേട്ടമാണ് കേരളത്തിനുണ്ടായത്? അതുപോലെ മറ്റൊരു പ്ലാനിംഗ് വിദഗ്ദ്ധനാണ് നല്ലൊരു മനുഷ്യനായ പ്രൊഫ. ഐ.എസ്. ഗുലാട്ടി. ഇടതുപക്ഷക്കാർ അധികാരത്തിൽ വരുമ്പോഴൊക്കെ പെട്ടിയും തൂക്കി ആസൂത്രണ വിദ്യയുമായി ഗുലാട്ടിയും വരും. എന്ത് ആസൂത്രണമാണ് ഇദ്ദേഹത്തെക്കൊണ്ട് എൽ.ഡി.എഫ് ഗവൺമെന്റ് ഇവിടെ നടത്തിച്ചതെന്ന് നായനാർക്കുപോലും പറയാൻ കഴിയുമെന്നു തോന്നുന്നില്ല.

ഇവിടെ ഭരണമെന്നാൽ ബ്യൂറോക്രസിയുടെ വിളയാട്ടം മാത്രമാണ്. ബ്യൂറോക്രസിയെ ശമ്പളം കൊടുത്തു തീറ്റിപ്പോറ്റുക എന്നതു മാത്രമാണ് ഭരണത്തിന്റെ ഫലം. ചീഫ് സെക്രട്ടറി മുതൽ താഴോട്ടുള്ള ഉദ്യോഗസ്ഥന്മാർ അവരുടെ താത്പര്യങ്ങൾ കാത്തുരക്ഷിച്ചുകൊണ്ടും മറ്റെല്ലാ താത്പര്യങ്ങളും അതിനു പിന്നാലെ മാത്രം വച്ചുകൊണ്ടും ഭരണം നടത്തുന്നു. മന്ത്രിയല്ല, കമ്മിഷണർ-സെക്രട്ടറിയാണ് യഥാർത്ഥ ഭരണക്കാരൻ. നയരൂപീകരണത്തിൽപ്പോലും പല മന്ത്രിമാർക്കും പങ്കില്ല. മന്ത്രിക്കുവേണ്ടി അതെല്ലാം ഉദ്യോഗസ്ഥപ്രമുഖർ തന്നെ ചെയ്തുകൊടുക്കുന്നു. ഫയലായ ഫയലെല്ലാം നീങ്ങുന്നതും നീങ്ങാതിരിക്കുന്നതും മന്ത്രിയുടെ നിർദ്ദേശപ്രകാരമല്ല. കമ്മിഷണർ-സെക്രട്ടറിയുടെ ഇംഗിതപ്രകാരമാണ്. ജനങ്ങളോടു നേരിട്ടോ അല്ലാതെയോ യാതൊരുത്തരവാദിത്വവുമില്ലാത്ത ഈ ഉദ്യോഗസ്ഥപ്രമാണിമാരിൽനിന്നു മന്ത്രിമാർ എന്നു സ്വാതന്ത്ര്യം നേടുമോ അന്നു മാത്രമേ ജനങ്ങൾക്കു യഥാർത്ഥ സ്വാതന്ത്ര്യം അനുഭവിക്കാൻ കഴിയുകയുള്ളൂ.

തമിഴ്നാട്ടിൽ കന്നടക്കാരും മലയാളത്തുകാരും മറാട്ടികളുമെന്നപോലെ, കേരളത്തിൽ ഐ.എ.എസ്സിലെയും ഐ.പി.എസ്സിലെയും ചില ചെക്കുട്ടവന്മാർ കയറി ഭരിക്കുകയാണ്. എം.ജി.ആറും ജയലളിതയുമൊക്കെ തമിഴ്മനസ്സിൽ വേരോടിച്ചവരാണ്. എന്നാൽ നമ്മുടെ തലയിൽ കയറിയിരിക്കുന്ന ഐ.എ.എസ് ജയലളിതമാരും ഐ.പി.എസ് എം.ജി.ആർമാരും വേരോടിച്ചിരിക്കുന്നത് നമ്മുടെ ജനങ്ങളുടെ പണത്തിന്മേലാണ് എന്ന വ്യത്യാസമുണ്ട്. പണത്തിന്മേൽ വേരോടിച്ചിരിക്കുന്ന ഇത്തിൾക്കണ്ണികൾ.

ഈ ഉദ്യോഗസ്ഥ ദുഷ്പ്രഭുത്വത്തെ അറുത്തുമുറിച്ച് ഇല്ലാതാക്കാൻ ഇ.എം.എസ് മുതൽ ആന്റണിവരെയുള്ള നമ്മുടെ ഭരണാധികാരികൾക്കു കാര്യമായി ഒന്നും ചെയ്യാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ടുകൂടിയാണ് ഒരു കൂസലുംകൂടാതെ വ്യവസായങ്ങളെ തളർത്തിയും കൃഷി നശിപ്പിച്ചും സേവനത്തുറകളെ തകർത്തുംകൊണ്ട് ബ്യൂറോക്രസി അഹങ്കാരത്തോടെ വളർന്നു വിലസുന്നത്.

ഉദ്യോഗസ്ഥരുടെ ഭരണ നിർവഹണ രീതികൾ കാലാനുസൃതമായി ചിട്ടപ്പെടുത്താൻപോലും ഇവിടെ എത്രയോ കാലമായി യാതൊന്നും ചെയ്തിട്ടില്ല. 1968-നുശേഷം റൂൾസ് ഒഫ് ബിസിനസ്സ് പുതുക്കുകപോലും ചെയ്തിട്ടില്ല എന്നുകൂടി കാണുക.

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran